# കലാകൗമുദി

നവംബർ 6, 1994 | 999 | വില: 5 രൂപ 50 പൈസ











**മുഖചിത്രം:**
ഡിസൈൻ: ശ്രീ. ഭട്ടതിരി

## ബേബിയുടെ ലേഖനം

ബേബിയുടെ ധീരമായ ലേഖനം വായിച്ചു; അനുമോദനങ്ങൾ. ചില മുൻകാല സംഭവങ്ങളെക്കുറിച്ചുള്ള വിലയിരുത്തലുകളിൽ വിയോജിപ്പുണ്ട്, എങ്കിലും ഇത്രയും പറഞ്ഞുവല്ലോ എന്നോർക്കുമ്പോൾ ആഹ്ളാദം മാത്രമല്ല അദ്ഭുതവും അനുഭവപ്പെടുന്നു. മാർക്സിസ്ററ് പാർട്ടിയുടെ അറിയപ്പെടുന്ന നേതാവായ ബേബി ഇത്രയും തുറന്നു പറഞ്ഞുവല്ലോ. അത് ഒരു നിസ്സാര കാര്യമല്ല.

ജാതിവാദവും മതഭ്രാന്തും ഇത്രമാത്രം കൊടുമ്പിരിക്കൊണ്ട ഒരു കാലം ഇന്ത്യയുടെ ചരിത്രത്തിലുണ്ടായിട്ടുണ്ടോ എന്ന് സംശയമാണ്. കാര്യങ്ങൾ ഇങ്ങനെതന്നെ പോവുകയാണെങ്കിൽ നമ്മുടെ നാടിൻെറ ഭാവിയെന്തായിരിക്കും?

''ലക്ഷ്യംപോലെതന്നെ മാർഗ്ഗവും ശുദ്ധമായിരിക്കണം'' എന്ന് ഗാന്ധിജി പറഞ്ഞു. ''എൻെറ ജീവിതം തന്നെയാണ് എൻെറ സന്ദേശം'' എന്നും അദ്ദേഹം പറഞ്ഞു. പ്രിയപ്പെട്ട ബേബി, ഇതുപോലെ, പറയുന്നതിനനുസരിച്ചു ജീവിച്ച വേറെയേതെങ്കിലും നേതാവ് നമ്മുടെ നാട്ടിലുണ്ടായിട്ടുണ്ടോ? നമ്മുടെ നേതാക്കൾ–അവർ 80 കഴിഞ്ഞവരുമാണ്–വാക്കുകൾ കൊണ്ട് രാപ്പകൽ പകിട കളിക്കുകയല്ലേ ചെയ്യുന്നത്? തീർത്തും പൊള്ളയായ, കപടമായ വാക്കുകൾ! സഖ്യമല്ല, സഹകരണം മാത്രമാണ്, നീക്കുപോക്കുകൾ മാത്രമാണ് എന്നൊക്കെയുള്ള അവരുടെ ന്യായീകരണങ്ങളിലടങ്ങിയിട്ടുള്ള ക്രൂരമായ കാപട്യം ആർക്കാണ് മനസ്സിലാകാത്തത്? വർഗ്ഗീയതയെ ഇത്രയും വളർത്തിയതിൽ അവർക്കുള്ള പങ്ക് എത്ര ഭീമമാണ്!

കേരളത്തിലെ കഴിഞ്ഞ രണ്ട് ഉപതിരഞ്ഞെടുപ്പുകളിൽ–ഒററപ്പാലത്തും ഗുരുവായൂരിലും–ജയിച്ചത് സത്യത്തിൽ ഇബ്രാഹിം സുലൈമാൻ സേട്ടും മദനിയുമല്ലേ?

ഇനി ഉടൻതന്നെ മറെറാരു ഉപതിരഞ്ഞെടുപ്പും ഇവിടെ വരുന്നുണ്ടല്ലോ. അവിടേയും




ഒററപ്പാലവും ഗുരുവായൂരും ആവർത്തിക്കുകയില്ലേ?

ആവർത്തിക്കാതിരിക്കട്ടെ എന്ന് ഞാൻ പ്രാർത്ഥിക്കുന്നു.

സമയം വളരെ കുറവാണ്. നമ്മുടെ കാലടികളിൽ നിന്ന് മണ്ണ് ഊർന്നുപോവുകയാണ്. അടിയന്തിരമായി എന്തെങ്കിലും ചെയ്തേ പററൂ. അവിടെയാണ് ബേബിയുടെ ലേഖനത്തിൻെറ പ്രസക്തി.

ഇത്തരം ബേബിമാർ മററു പാർട്ടികളിലും–പ്രത്യേകിച്ചും കോൺഗ്രസ്സിൽ–ഉണ്ടാകട്ടെ; അവരും ഉറക്കെ ചിന്തിച്ചുകൊണ്ട് മുമ്പോട്ടുവരട്ടെ എന്ന് ഞാൻ പ്രാർത്ഥിക്കുന്നു.

**ടി.പത്മനാഭൻ**

## അതീവ ഹൃദ്യം

''ഓണപ്പതിപ്പ് വളരെ വളരെ ഹൃദ്യം. അതിലെ ഇരുപത്തിയൊന്നു ചെറുകഥകൾ എല്ലാം തന്നെ മികച്ച, അർത്ഥവത്തായ, ഹരം പകരുന്ന വായനയാണ്. ഇരുപത്തിയൊന്നും ചേർത്തുവച്ച് പുസ്കമായച്ചടിച്ചാൽ മലയാളത്തിലെ ഏററവും മികച്ച കഥാസമാഹാരങ്ങളിലൊന്നായിരിക്കും. ഇന്നു ജീവിച്ചിരിക്കുന്ന ഏററവും വലിയ മലയാള കാഥികൻെറ (അദ്ദേഹം രണ്ടുമൂന്നുകൊല്ലം കൂടുമ്പോഴല്ലേ നമുക്കൊരു പുതിയ കഥ തരാറുള്ളൂ) അഭാവം കുറവുതന്നെയെങ്കിലും, ''കലാകൗമുദി'' ഇവിടെ നമുക്കു തന്നിട്ടുള്ള ഓരോ കഥയും കടഞ്ഞെടുത്ത കലാസൗഭഗത്തിൻെറ വററാത്ത ഉറവിടമാകയാൽ, ആരും പരാതിപ്പെടുകയില്ല. കഥയെ സ്നേഹിക്കുന്ന ഏതു മുനഷ്യനും ഈ ലക്കം വീണ്ടും വീണ്ടും വായനയ്ക്കായി സൂക്ഷിച്ചുവയ്ക്കും. മുകുന്ദൻെറ ''ചാലകൻ'' ഓണപ്പതിപ്പിലാണ് വരേണ്ടിയിരുന്നത്.

മേതിൽ രാധാകൃഷ്ണൻെറ കഥ, 'സോഫിസ്ററിക്കേഷ' (ബദൽ മലയാളവാക്കില്ല) നിലും ഭാഷയുടെ പുനഃസൃഷ്ടിയിലും മൗലികത്വത്തിലും എല്ലാററിനുമുപരി നില്ക്കുന്നു. ടി.പത്മനാഭൻെറ കഥ, ക്രാഫ്ററിൽ മാത്രമല്ല, ജീവിതത്തിൻെറ പച്ചയായ ഭാവങ്ങളിലേക്കുള്ള ഉൾക്കാഴ്ചയിലും നിരതിശയ വിജയം കൈവരിച്ചിരിക്കുന്നു. ഒ.വി. വിജയൻെറ തിളങ്ങുന്ന കഥ ''എല്ലാ (നല്ല) കലയും പ്രചാരണമാണ്'' എന്ന് തലകുലുക്കി സമ്മതിപ്പിക്കുന്നു. ശുദ്ധകലാവാദിയെപ്പോലും. മനുഷ്യജീവിതത്തിൻെറ ഇരുളടഞ്ഞ ഉള്ളറകളിലേക്ക് നമ്മെ ആനയിക്കുന്ന, അതിമനോഹര രൂപശില്പമിയന്ന ഒരു കഥയാണ് ഇ.വി. ശ്രീധരൻ നമുക്കു നല്കിയിരിക്കുന്നത്. ആഗോളാനുഭൂതികളുടെ പുതിയ മേച്ചിൽ സ്ഥലങ്ങളിലേക്ക് നമ്മെ ആനയിക്കുന്നു നിത്യ യുവതിയായ മാധവിക്കുട്ടി. പകൽവെളിച്ചത്തിൻെറ പ്രഭാപ്രളയത്തിൽ പതിയിരിക്കുന്ന ഭീകരതകൾ നമുക്ക് അനുഭവവേദ്യമാക്കിത്തന്നിരിക്കുന്നു സി.രാധാകൃഷ്ണൻെറ ഉജ്ജ്വലകഥ.

കാക്കനാടൻെറ കഥ, ജീവിതത്തിൻെറ ആത്യന്തികമായ അർത്ഥശൂന്യതയെ, നർമ്മത്തിൽ ചാലിച്ച നിസ്സംഗതയോടെ പകർന്നുതരുന്ന നാനാരസനിഷ്യന്ദിയായ, തികഞ്ഞ, ആഖ്യാനശില്പമാണ്. കളിത്തോക്ക് കാര്യത്തോക്കായി മാറി, അതിലെ ഉണ്ട മരണം മോഹിക്കുന്ന രോഗിവൃദ്ധൻെറ മാറിലേക്കു ചീറിപ്പായുന്നതിൻെറ, പകൽക്കിനാക്കൾ പേടിക്കിനാക്കളായി ആൾമാറാട്ടം നടത്തുന്നതിൻെറ, മറക്കാനാകാത്ത കഥയാണ്, മറക്കാനാകാത്ത വജ്രഭാസുര ഭാഷയിൽ ശത്രുഘ്നൻ നമുക്ക് നല്കിയിരിക്കുന്നത്. നാടുനീങ്ങിയ ചക്രവർത്തി കഴിഞ്ഞാൽ, മലയാള ഹാസ്യത്തിൻെറ മനുഷ്യാവതാരമെന്ന് വിളിക്കപ്പെടാൻ അർഹതയുള്ള ഏക വ്യക്തിയായ വി.കെ.എൻ. തന്നിരിക്കുന്ന കഥ നമ്മെ തരിമ്പും നിരാശപ്പെടുത്തുന്നില്ല. കയ്പും മധുരവും മല്ലടിക്കുന്ന മർത്ത്യജീവിതത്തിൻെറ പുതിയ പുതിയ ലോകങ്ങളിലേക്ക് നമ്മെ കൊണ്ടുചെന്നെത്തിക്കുന്ന നല്ല നല്ല കഥകൾ തന്നെയാണ് പി.സുരേന്ദ്രൻ, ഗൗതമൻ, എൻ.പ്രഭാകരൻ, സി.വി.ബാലകൃഷ്ണൻ, സി.വി.ശ്രീരാമൻ, മോഹനവർമ്മ, അംബികാസുതൻ മാങ്ങാട്, സതീഷ്ബാബു പയ്യന്നൂർ, വി.പി.മനോഹരൻ, എം.ആർ. മനോഹരവർമ്മ, തോമസ് ജോസഫ്, ജോർജ്ജ് ഓണക്കൂർ–ഇവരെല്ലാം ഓണസ്സമ്മാനമായി കഥാകുതുകികൾക്ക് നല്കിയിട്ടുള്ളത്. ഈ ഒടുവിൽ പറഞ്ഞവരിൽ ചിലരുടെ കഥകൾ, പ്രത്യേകിച്ചും പി.സുരേന്ദ്രൻെറയും ഗൗതമൻെറയും കഥകൾ–ഇവ ശരിക്കും മാസ്ററർപീസുകൾ തന്നെയാണ്–ഹ്രസ്വമായി പരാമർശിച്ച കഥകളെപ്പോലെത്തന്നെ എനിക്ക് പ്രിയങ്കരമാണ്. മററുള്ളവയിൽ രണ്ടുമൂന്നെണ്ണം അതിപ്രശസ്തരായവരുടെ രചനകൾക്കില്ലാത്ത ഭംഗികൾ കൊണ്ട് നിറഞ്ഞതുമാണ്... പി.സുരേന്ദ്രൻെറ കഥയിൽ ജീവിതമാകുന്ന മഹാദുരന്ത കോമാളിക്കളി ചിത്രകലയുടെയും ശില്പകലയുടെയും ഉത്തമസാഹിത്യത്തിൻെറയും അതിശയ ത്രിവേണിയായിട്ടുണ്ട്.

**എം.ഷൺമുഖദാസ്.**

## ഒരു ധന്യജീവിതത്തിൻെറ ഓർമ്മയ്ക്ക്

മാർഗ്രിഗോറിയോസ് തിരുമേനിയെക്കുറിച്ചുള്ള ശ്രീ. ബാബുപോളിൻെറ തൂലികാചിത്രം നന്നായി. മറ്റുള്ളവർക്കുവേണ്ടി മാത്രം ജീവിച്ച കർമ്മയോഗികളുടെ പട്ടികയിൽ ഒരു ധന്യജീവിതംകൂടി. ''ഏതേസത്പുരുഷാ പരാർത്ഥ ഘടകാ സ്വാർത്ഥാത്പരിത്യജ്യയേത്'' എന്ന് പണ്ട് ഭർത്തൃഹരി പറഞ്ഞുതന്നത് അദ്ദേഹം അന്വർത്ഥമാക്കിയിരിക്കുന്നു.

എം. രാജ്കമാർ
ഗാന്ധിനഗർ,'
തിരുവനന്തപുരം.



രാഷ്ട്രീയ ലേഖകൻ

# തറക്കല്ലിടൽ എന്ന വ്യവസായ വികസനം



പുതിയ വ്യവസായങ്ങൾ തുടങ്ങാനുള്ള ആർത്തിയുമായി എത്തുന്നവരെക്കൊണ്ട്, ക്ളിഫ് ഹൗസ് പൂരപ്പറമ്പുപോലെ ജനനിബിഡമായിരിക്കുകയാണത്രെ! വിദേശ ഇന്ത്യാക്കാരുൾപ്പെടെയുള്ള വ്യവസായ സംരംഭകരുമായി സംസാരിച്ചും, അവരിൽനിന്നും മൂലധനനിക്ഷേപം സ്വീകരിച്ചും മുഖ്യമന്ത്രി കരുണാകരൻ തളർന്നിരിക്കുന്നു പോലും! അങ്ങനെ ഔദ്യോഗികമായ മററു ചുമതലകൾ കൈകാര്യം ചെയ്യാൻ, അതുമൂലം സമയം കിട്ടാതെ വന്നിരിക്കുന്ന ഒരു മുഖ്യമന്ത്രിയെ ഇന്ത്യാരാജ്യത്ത് മഷിയിട്ടു നോക്കിയാൽ കാണാനൊക്കുമോ? എന്നാൽ പുതുതായി തുടങ്ങിയ ഒരു വ്യവസായത്തിൻെറ പേരു പോലും അദ്ദേഹത്തിന് ഓർമ്മയില്ലത്രെ! മററാരും പറഞ്ഞതല്ല. ദൈവത്തിനു മാത്രമേ, മുഖ്യമന്ത്രിസ്ഥാനത്തുനിന്നും തന്നെ മാററാനാവൂയെന്ന് അഹങ്കരിക്കുന്ന സാക്ഷാൽ കരുണാകരനാണ് ഇക്കാര്യം പറയുന്നത്!

ഒരു കൂടിക്കാഴ്ചയിൽ ഒരു പത്രപ്രതിനിധി ചോദിച്ചു: 'അങ്ങയുടെ ഗവൺമെൻറിൻെറ കാലത്ത് പ്രവർത്തനം ആരംഭിച്ച ഒരു വൻ വ്യവസായസംരംഭത്തെപ്പററി പറയാമോ?'

'പാലക്കാട് ടെക്സ്റൈറൽ കോംപ്ളക്സിനു ഞാൻ തറക്കല്ലിട്ടു. ഇന്നലെ തൃശൂരിൽ ഒരു വൻ കാലിത്തീററ ഫാക്ടറിക്കു തറക്കല്ലിട്ടു.'

'തറക്കല്ലിട്ട കാര്യമല്ല, പ്രവർത്തനം ആരംഭിച്ച ഒരു വ്യവസായത്തെക്കുറിച്ചു പറയാമോ?'

'ഒരുപാടുണ്ട്. അത് റഫർ ചെയ്യേണ്ടിവരും!'

തറക്കല്ലിടലാണ് വ്യവാസം തുടങ്ങലെന്നു വിചാരിക്കുന്ന ഒരു മുഖ്യമന്ത്രി. അതു ഭരണനേട്ടമായി എണ്ണിയെണ്ണിപ്പറയുക. സാക്ഷരതയിൽ മുൻപന്തിയിലാണ് കേരളമെന്ന് അവകാശപ്പെടുന്നതിൽ എന്തർത്ഥം!

ഒരു വ്യവസായ വകുപ്പും അതിനു മന്ത്രിയായി മുമ്മുട്ടിയെപ്പോലെ അഴകുള്ള ഒരു യുവാവുമുണ്ട്. അമേരിക്കയുൾപ്പെടെയുള്ള പല രാജ്യങ്ങളിലും, കേരളത്തിൽ വ്യവസായം കൊണ്ടുവരാൻ നിരന്തരം കറങ്ങിക്കൊണ്ടിരിക്കുകയാണ് അദ്ദേഹം. എങ്കിലും അദ്ദേഹത്തെ കാണാനോ, അദ്ദേഹത്തിൻെറ വകുപ്പിലെ സീനിയർ ഉദ്യോഗസ്ഥന്മാരെ കാണാനോ, പുതിയ വ്യവസായസംരംഭങ്ങളെപ്പററി ചർച്ചനടത്താനോ ഒരു പൂച്ചപോലും വരുന്നില്ല. എല്ലാവരും ക്ളിഫ് ഹൗസിലേക്കാണ്. എന്താണ് ഇതിൻെറ ഗുട്ടൻസെന്ന് കുഞ്ഞാലിക്കുട്ടിക്കെങ്കിലും അറിയാമോ എന്തോ? ഏതായാലും കുഞ്ഞാലിക്കുട്ടിയുടെ വകുപ്പിൻെറ പ്രധാന ജോലി, മുടന്തിയും ഇഴഞ്ഞും പൊയ്ക്കൊണ്ടിരിക്കുന്ന വ്യവ്യസായങ്ങൾ അടച്ചു പൂട്ടലാണ്. അതീവ സാമർത്ഥ്യത്തോടെ അക്കാര്യം, അദ്ദേഹത്തിൻെറ വകുപ്പു നടത്തുന്നുമുണ്ട്. അതൊന്നും മുഖ്യമന്ത്രി അറിയുന്നില്ലായിരിക്കാം. നിക്ഷേപവുമായി കയ്യു നില്ക്കുന്ന വരുമായി സംസാരിക്കാൻ പോലും നേരമില്ലാത്ത അദ്ദേഹത്തിനുണ്ടോ ഇത്തരം നിസ്സാര കാര്യങ്ങൾ ശ്രദ്ധിക്കാൻ കഴിയുന്നു!

തറക്കല്ലിടുകയും അതു സൂക്ഷിക്കാൻ പൊലീസിനെ കാവൽ നിർത്തുകയും ചെയ്യുന്നതിൽ ഒതുങ്ങിയിരിക്കുകയാണ് കേരളത്തിലെ വ്യവസായ വികസന പ്രക്രിയ. മുഖ്യമന്ത്രിയുടേയും മന്ത്രിമാരുടേയും പേരുകൾ കൊത്തിയ കുറേ കല്ലുകൾ കുഴിച്ചിട്ടാൽ എല്ലാമായി എന്നു ധരിക്കുന്ന ഒരു ഭരണമേധാവിയും, അദ്ദേഹത്തിന് ഏറാൻമൂളുന്ന കുറേ ഭരണകുട്ടപ്പന്മാരും ചേർന്ന് കേരളത്തെ തറക്കല്ലുകളുടെ ഒരു ശവപ്പറമ്പാക്കിത്തീർത്തിരിക്കയാണ്. മൂന്നരക്കൊല്ലംകൊണ്ടുള്ള നേട്ടമാണിത്. ഇനി ഒന്നരക്കൊല്ലം കൂടിയല്ലേ ഉള്ളൂ എന്നതു മാത്രമാണ് ഒരേയൊരു ആശ്വാസം.

എൻ.ആർ.എസ്.ബാബു

# അധികാരം



വെറും സാധാരണക്കാരെക്കൊണ്ട് അസാധാരണ കാര്യങ്ങൾ ചെയ്യിക്കുന്ന ഭരണസമ്പ്രദായമാണ് ജനാധിപത്യം എന്ന് ഒരു മണ്ടൻ പണ്ടു നിർവചിച്ചിട്ടുണ്ട്. പാവം നിർവചനക്കാരൻ. വെറും പത്താംതരക്കാർ കയറിയിരുന്ന് നാലഞ്ചു നാണയത്തുട്ടിന്റെ തരകിനുവേണ്ടി നിരങ്ങുന്ന കാളച്ചന്തയുമാണ് ജനാധിപത്യം എന്നുകൂടി പറയാൻ അദ്ദേഹത്തിനു തോന്നാതെപോയി.

ചന്തപ്പറമ്പിലും കേൾക്കാൻ കഴിയാത്ത മട്ടിലെ ആരോപണങ്ങളും ആഭാസ പദപ്രയോഗങ്ങളുമാണ് ഇപ്പോൾ ജനാധിപത്യത്തിന്റെ മുഖ്യ ഗോദയിൽനിന്ന് ഉയരുന്നത്; അങ്ങേയററത്തെ സ്വാർത്ഥമതികൾപോലും ചെയ്യാനറയ്ക്കുന്ന കൃത്രിമങ്ങളാണ് വലിയ വലിയ ഭരണക്കാർ ചെയ്തുവയ്ക്കുന്നത്; യുദ്ധക്കളത്തിൽപ്പോലും കാണാൻ കഴിയാത്ത വിധമുള്ള കൊലച്ചതികളും ക്രൂരതകളുമാണ് രാഷ്ട്രീയത്തിലെ സേധാധിപതികളിൽനിന്നുണ്ടാവുന്നത്; ദളവയും ദിവാനും പേഷ്കാറും ഭരിച്ചിരുന്നപ്പോൾ പോലും കേട്ടിട്ടില്ലാത്ത തരത്തിലുള്ള സ്വജനപ്രേമവും അഴിമതിയും... നിർവചനക്കാരന് ഒരർത്ഥത്തിൽ തെററിയിട്ടില്ല–ജനാധിപത്യത്തിന്റെ മറവിൽ കയറിയിരുന്നുകൊണ്ട് വെറും സാധാരണക്കാരുടെ പോലും നിലവാരമില്ലാത്ത ചിലർ കാണിച്ചുകൂട്ടുന്ന കാര്യങ്ങൾ അസാധാരണം തന്നെ.

കള്ളവുമില്ല ചതിയുമില്ല എന്ന് പഴയ കാലത്തെ ആ കവി പാടിയതിന്റെ പാരഡി പോലെ ഇന്ന് ജനകാര്യം നോക്കാൻ ആരുമില്ല. മന്ത്രിയില്ല, ഉദ്യോഗസ്ഥനുമില്ല. മന്ത്രി പറഞ്ഞാലല്ലേ ഉദ്യോഗസ്ഥന് ചെയ്യാനൊക്കൂ. ഉദ്യോഗസ്ഥൻ ഉപദേശിച്ചുകൊടുത്താലല്ലേ പല മന്ത്രിമാർക്കും പറയാനും എഴുതാനും അറിയൂ! ഓരോരോ അത്യാവശ്യത്തിനായി ജനങ്ങൾ ഓടുകയാണ്. ബഹുമാനപ്പെട്ട മന്ത്രിയും ഓടുകയാണ്. നേരം പുലർന്നുകളയാതിരിക്കാൻ വേണ്ടി. ഭരണയന്ത്രം മാത്രം ചാവികിട്ടാത്ത പഴയ നാഴികമണിപോലെ ചുവരിൽ ചത്തുനില്ക്കുന്നു. അസാധാരണമായ ജനാധിപത്യം!

> *തെറ്റുചെയ്തതായി ബോദ്ധ്യപ്പെട്ടാൽ ലജ്ജിക്കുകയുമൊക്കെ ചെയ്യുന്നത് മനുഷ്യസാധാരണമാണ്. പൊതുരംഗത്തെ നല്ല മാതൃകകളിൽ ഇതു കണ്ടിട്ടുണ്ട്. ചൂളാനും ലജ്ജിക്കാനും ഒരു ഗുണം വേണം—സംസ്ക്കാരം.*

വല്ലപ്പോഴും ഒന്നു മിണ്ടിപ്പോകുന്ന എഴുത്തുകാരനും കലാകാരനും കവിക്കും നേരെ ഭരണാധികാരത്തിന്റെ നിഷ്ഠൂരമായ കരങ്ങൾ നീണ്ടുചെല്ലുന്നതും കാണേണ്ടിവന്നിരിക്കുന്നു. രാഷ്ട്രീയ ആക്ഷേപഹാസ്യംപോലെ തോന്നിയേക്കാവുന്ന ഒരു റേഡിയോ നാടകം വന്നുപോയതിന് ആകാശവാണിയുടെ തിരുവനന്തപുരം നിലയത്തിന്റെ ഡയറക്ടർക്കും ആ നാടകമെഴുതിയ ഉദ്യോഗസ്ഥനും നേരെ അധികാരികൾ ചാടിവീണിരിക്കുന്നതായി കേൾക്കുന്നു. ജനാധിപത്യത്തിന്റെ ആത്മസത്ത നഷ്ടപ്പെടാതെ കാക്കുന്നതിൽ സാഹിത്യ-കലാ-പത്രപ്രവർത്തനരംഗത്ത് പ്രവർത്തിക്കുന്നവർക്കുള്ള പങ്കും കടമയും വരെ നിഷേധിക്കപ്പെടുകയാണോ?

തെററു ചെയ്തതായി ബോദ്ധ്യപ്പെട്ടാൽ ചൂളുകയും ലജ്ജിക്കുകയുമൊക്കെച്ചെയ്യുന്നത് മനുഷ്യസാധാരണമാണ്. പൊതുരംഗത്തെ നല്ല മാതൃകകളിൽ ഇതു കണ്ടിട്ടുണ്ട്. ചൂളാനും ലജ്ജിക്കാനും ഒരു ഗുണം വേണം–സംസ്കാരം. തെററു ചൂണ്ടിക്കാണിച്ചാൽ, അതു ചൂണ്ടിക്കാണിക്കുന്നവനു നേരെ കുരച്ചു ചാടുകയും, വിജയിയുടെ ഭാവത്തിൽ പൊള്ളച്ചിരി ചിരിക്കുകയും ചെയ്യുന്നതായിരിക്കുന്നു ഇപ്പോഴത്തെ ഉജ്ജ്വല മാതൃക.

ഒ.വി.വിജയന്റെ 'ധർമ്മപുരാണ'ത്തിലെ അന്തരീക്ഷമാണവിടെയെന്ന് ആർക്കെങ്കിലും തോന്നിയാൽ അദ്ഭുതപ്പെടേണ്ടതില്ല. ദുർഗ്ഗന്ധപൂരിതമായ ഈ വായുവിനു കീഴിൽ നിന്ന് വികസനത്തേയും പദ്ധതിയേയും കുറിച്ച് തൊണ്ട കീറുകയാണ് നേതാക്കൾ. കല്ലിടുകയാണത്രേ നാടെമ്പാടും. കല്ലിടുന്നതാണല്ലോ ബഹുമാനപ്പെട്ട വികസനം. കായംകുളം താപനിലയമെന്ന പദ്ധതിയെ വികസിപ്പിച്ചുവികസിപ്പിച്ച് വെറും 94 മെഗാവാട്ടാക്കിയതിന്റെ ആത്മപ്രശംസയും കേൾക്കേണ്ടിവന്നിരിക്കുന്നു.

ഈയിടെയാണ് 'വികസനത്തിന്റെ നൂറു ദിനങ്ങൾ' എന്നു പേരിട്ടു വിളിച്ച വാർഷികാഘോഷവേള കഴിഞ്ഞത്. നാടെങ്ങും കല്ലിടലും ഘോഷയാത്രയും താലപ്പൊലിയും ഉച്ചഭാഷിണിയും പ്രസംഗവുമായിരുന്നു. ഭരിക്കുന്ന കക്ഷിയിലെ പ്രമാണിമാർ രണ്ടായിപ്പിരിഞ്ഞുനിന്ന് അന്യോന്യം തെറിവിളിക്കുന്ന വികസനപ്രക്രിയയല്ലേ വികസനത്തിന്റെ ഈ നൂറുനാളുകളിൽ പ്രധാനമായും കാഴ്ചവച്ചത്! കന്നുകാലി പ്രജനനത്തിനുപോലും നയമുണ്ടാക്കി പ്രഖ്യാപിച്ച ഈ മന്ത്രിസഭയ്ക്ക് ഉത്തരവാദിത്വത്തോടെയും സംസ്കാരഭദ്രമായും ഇരുന്നു ഭരിക്കാനുള്ള ഒരു നയം സ്വരൂപിക്കാൻ കഴിഞ്ഞില്ല.

പൊതുരംഗത്തു നില്ക്കുന്നവർക്ക് വളരെ വലിയ ഒരു ബാദ്ധ്യതയുണ്ട്. അവർ തിന്മയുടെ മാതൃകകളായിക്കൂടാ. സ്വകാര്യതയുടെ ഏകാന്തതയിൽ കഴിഞ്ഞുകൂടുന്നവർക്കു വേണമെങ്കിൽ എന്തുമാകാം. പക്ഷേ, പൊതുരംഗത്തെ നേതാവ് ജനസേവകനാണ്. ആ വ്യക്തി തിരഞ്ഞെടുക്കപ്പെട്ട ഒരാളാണെങ്കിൽ ബാദ്ധ്യത പല മടങ്ങാവുന്നു.

പക്ഷേ, ആർക്കുവേണം ഇന്ന് ഈ വരണ്ട തത്ത്വശാസ്ത്രം! അല്ലേ?

ഇത്രയുമൊക്കെയായിട്ടും ജനങ്ങൾ എന്തുകൊണ്ടു തിരിഞ്ഞുനില്ക്കുന്നില്ല എന്നു ചോദിക്കുന്നവരുടെ എണ്ണം ഏറുന്നു.

ആവേശകരമായ നാല്പതുകളിലെ ചൂട് ഇന്നില്ല. ആദർശോജ്ജ്വലമായ അമ്പതുകളിലെ തിളക്കം ഇന്നില്ല. അസ്വസ്ഥമായ അറുപതുകളും എഴുപതുകളും നല്കിയ തിരിച്ചടികളുടെ ഓർമ്മകൊണ്ടാണോ?

സമൂഹത്തിന്റെ അന്തസ്സിനും നന്മയ്ക്കും വേണ്ടി സംഘംചേരാനും പടവെട്ടാനും, എന്തിന്, ശബ്ദമുയർത്താൻകൂടിയും മടിക്കുന്നവരുടെ എണ്ണമാണ് യഥാർത്ഥത്തിൽ കൂടിക്കൊണ്ടിരിക്കുന്നത്. സ്വന്തം കാര്യം സ്വയം നോക്കിയില്ലെങ്കിൽ മററാരും നോക്കാനുണ്ടാവുകയില്ലെന്ന് നിയമപാലനത്തിന്റെ ചുമതലയുള്ള പൊലീസ് സ്റേറഷനുകൾ മുതൽ ഭരണപാലനത്തിന്റെ ഉത്തരവാദിത്വമുള്ള മന്ത്രാലയങ്ങൾവരെ കാണിച്ചുതന്നിരിക്കുന്നതുകൊണ്ടാണോ?

അസാധാരണംതന്നെ ഈ ജനാധിപത്യം.

നാളെ ജീവിക്കേണ്ടത് ഞങ്ങളാണ് എന്നു കാണുന്ന കുട്ടികൾ ഇവിടെയുണ്ടെന്ന് ഓർമ്മിച്ചാൽ കൊള്ളാം. ഇപ്പോഴത്തെ രാഷ്ട്രീയ കോമാളിത്തങ്ങൾ കണ്ടുംകേട്ടും ആ കുട്ടികൾ അമർഷത്തോടെ, പുച്ഛത്തോടെയാണ് ഇരിക്കുന്നത്. അവർ എഴുന്നേററു മുമ്പോട്ടു വരാതിരിക്കുകയില്ല.





എം.പി. നാരായണപിള്ള

# ബഹുജൻസമാജും സോണിയാ ഗ്രൂപ്പും



''ഗാന്ധിജയന്തി ആഘോഷിക്കുന്നത് ശത്രുവിന്റെ ജന്മം ആഘോഷിക്കുന്നപോലാണ്.'' ഇതു പറഞ്ഞത് ഉത്തർപ്രദേശിലെ ബഹുജൻ സമാജ് പാർട്ടിയുടെ ജനറൽ സെക്രട്ടറി രാം ബിലാസ് വാല്മീകിയാണ്.

താഴെക്കൊടുക്കുന്നത് ബോംബെയിൽനിന്നിറങ്ങുന്ന കലാകൗമുദി ദിനപത്രത്തിലെ ഒരു ദില്ലി വാർത്തയാണ്.

''നെഹ്രുവിന്റെയും ഇന്ദിരാഗാന്ധിയുടെയും പ്രഭാവം പലതരത്തിൽ എഴുതിത്തള്ളാൻ പ്രധാനമന്ത്രി പി.വി. നരസിംഹറാവു ബോധപൂർവ്വം ശ്രമിക്കുകയാണെന്ന പരാതി സോണിയയെ അനുകൂലിക്കുന്ന കോൺഗ്രസ്സുകാർക്കുണ്ടെന്നതിന് സൂചനകൾ ലഭിച്ചു. നരസിംഹറാവു ഈയിടെ പ്രഖ്യാപിച്ച ഗാന്ധി സമാധാനസമ്മാനം അതിലൊന്നാണെന്ന് ഈ വിഭാഗം കരുതുന്നു. ജവഹർലാൽ നെഹ്രുവിന്റെയും ഇന്ദിരാഗാന്ധിയുടെയും പേരിൽ അന്താരാഷ്ട്ര അവാർഡുകൾ നിലവിലുള്ളപ്പോൾ മനഃപൂർവ്വമാണ് റാവു, ഗാന്ധി അവാർഡ് കൊണ്ടുവന്നതെന്ന് അവർ വിശ്വസിക്കുന്നു. നോബൽ സമാധാനസമ്മാനത്തോടു കിടപിടിക്കുന്ന ഗാന്ധി സമാധാനസമ്മാനത്തിന്റെ തുക പത്തുലക്ഷം രൂപയായിരിക്കുമെന്നു പറയുന്നു. ഈ അവാർഡ് നിലവിൽ വരുന്നതോടെ വിദേശികൾക്കിടയിൽ നെഹ്രു, ഇന്ദിരാ അവാർഡുകൾക്കു പൊലിമ നഷ്ടപ്പെടുമെന്നാണ് സോണിയാപക്ഷം പറയുന്നത്.''

ഈ രണ്ട് ഉദ്ധരണികളും വായിച്ചിട്ട് നിങ്ങൾക്കെന്താണു തോന്നുന്നത്?

മഹാത്മാഗാന്ധിയുടെ ഓർമ്മ നിലനിർത്തുന്നതിൽ അധികം ചൊറിച്ചിൽ ആർക്കാണ്? ബഹുജൻ സമാജ് പാർട്ടിക്കോ ഇന്ത്യൻ നാഷണൽ കോൺഗ്രസ്സിലെ സോണിയാഗ്രൂപ്പിനോ?

രാം ബിലാസ് വാല്മീകിക്കും മായാവതിക്കും കൻഷീറാമിനുമൊക്കെ സത്യസന്ധതയെങ്കിലുമുണ്ട്. മനസ്സിലുള്ളത് അവർ തുറന്നുപറയുന്നു.

സോണിയ ഗ്രൂപ്പെന്നവകാശപ്പെടുന്ന കോൺഗ്രസ്സുകാരോ? പുറത്ത് ഗാന്ധിഭക്തിയും ഉള്ളിൽ ഗാന്ധിജിയുടെ പ്രശസ്തിയിൽ അമർഷവും.

അപ്പോൾ രാഷ്ട്രപിതാവിന്റെ യഥാർത്ഥ ശത്രു കൂടെ നടന്നു കാലിൽച്ചവിട്ടുന്ന ഈ കോൺഗ്രസ്സുകാരോ അതോ സ്വന്തം അഭിപ്രായം തുറന്നുപറയുന്ന ബഹുജൻ സമാജുക്കാരോ?

അധഃകൃതർക്ക് കള്ളത്തരമില്ല. അതാണല്ലോ അധികാരത്തിന്റെ കോണിപ്പടികളിൽ പലപ്പോഴും അവർ കാൽവഴുതി വീണുപോകുന്നത്. കൻഷീറാമിനും മായാവതിക്കും വാല്മീകിക്കും കോൺഗ്രസ്സുകാരിൽനിന്നു കുറേയേറെ പഠിക്കാനുണ്ട്. 'എങ്ങനെ ആടിനെ പട്ടിയാക്കാം, എങ്ങനെ സ്വന്തം അഭിപ്രായത്തിന് കടകവിരുദ്ധമായി ഡയലോഗടിക്കാം, എങ്ങനെ നല്ല ഭൃത്യന്മാരാകാം തുടങ്ങി അധികാര രാഷ്ട്രീയത്തിന്റെ ഒരായിരം പാഠങ്ങൾ. ആ വിദ്യാഭ്യാസം അവർക്കു ബുദ്ധിമുട്ടാണ്. കാരണം, പുറംപണി ചെയ്തു കൂലിവാങ്ങിച്ചു പോകുന്നവന് അടിച്ചുതളിക്കാരുടെ ദാസ്യഭാവം ഉൾക്കൊള്ളാൻ എളുപ്പമല്ല. മനുഷ്യത്വത്തിന്റെയും സംസ്കാരത്തിന്റെയും ത്രാസിൽ തൂക്കിയാൽ അധഃകൃതർ വളരെ ഭേദമാണ്.

ഇന്ത്യയുടെ ചരിത്രം അല്പമെങ്കിലും പഠിച്ചിട്ടുള്ള ഒരാൾക്ക് ഇന്ദിരാഗാന്ധി പോയിട്ട് ജവഹർലാൽ നെഹ്രുവിനെപ്പോലും മഹാത്മാഗാന്ധിയോടു താരതമ്യം ചെയ്യാൻ പററുമോ?

ഇന്നത്തെ ഓർമ്മകൾവച്ചല്ല; 1947 ആഗസ്ററ് 15-നു തൊട്ടുമുമ്പുള്ള ചരിത്രസത്യങ്ങളുടെ പുറത്തുവേണം ഇത്തരം താരതമ്യങ്ങൾ.

ഇന്ത്യയ്ക്കു സ്വാതന്ത്ര്യം കിട്ടുമ്പോൾ ''പല നേതാക്കളിൽ ഒരാൾ മാത്രമായിരുന്നു'' ജവഹർലാൽ നെഹ്രു. സ്വതന്ത്രഭാരതത്തിന്റെ ആദ്യത്തെ പ്രധാനമന്ത്രിയെ നിശ്ചയിക്കുന്ന കാര്യത്തിൽ ഗാന്ധിജി പൂർണ്ണമായ നിഷ്പക്ഷത പാലിച്ചിരുന്നെങ്കിൽ, രഹസ്യബാലററിലൂടെ കോൺഗ്രസ്സ് പാർട്ടി അവരുടെ നേതാവിനെ തിരഞ്ഞെടുത്തിരുന്നെങ്കിൽ ജവഹർലാൽ നെഹ്രു പ്രധാനമന്ത്രിയാകുന്ന കാര്യം സംശയമാണ്. കോൺഗ്രസ്സ് പാർട്ടിക്കകത്തുപോലും നെഹ്രുവിനു ഭൂരിപക്ഷം ഇല്ലായിരുന്നു എന്നത് പില്ക്കാല ചരിത്രം തെളിയിച്ചില്ലേ? പാർട്ടി പ്രസിഡൻറ് സ്ഥാനത്തേക്കു നടന്ന വാശിയേറിയ മത്സരത്തിൽ പ്രധാനമന്ത്രി നെഹ്രുവിന്റെ സ്ഥാനാർത്ഥിയെ പുരുഷോത്തം ദാസ് ടണ്ടൻ പൊട്ടിച്ച് കൈയിൽ കൊടുത്തില്ലേ?

ഗാന്ധിജിയുടെ സഹായംകൊണ്ടു മാത്രം പ്രധാനമന്ത്രിയായ ഒരാൾക്ക് അല്പം അപകർഷതാബോധം വരുന്നത് സ്വാഭാവികമാണ്. സ്വാതന്ത്ര്യത്തിനുശേഷവും പ്രധാനമന്ത്രിക്കു കിട്ടിയതിന്റെ പത്തിരട്ടി വാർത്താപ്രാധാന്യമായിരുന്നു മഹാത്മാഗാന്ധിക്ക്. നെഹ്രുവെന്നല്ല ഒരു പ്രധാനമന്ത്രിയും ഇഷ്ടപ്പെടുന്ന കാര്യമല്ല സ്വയം കൊച്ചായി മാറുന്നത്. പോരെങ്കിൽ, യൂണിയൻ കാബിനററിനെയും ഇന്ത്യാ ഗവൺമെൻറിനെയും പുല്ലുപോലെ കരുതിയിരുന്നയാളായിരുന്നു മഹാത്മാഗാന്ധി. കേന്ദ്രഖജനാവു പങ്കുവച്ചതിൽ പാകിസ്ഥാന്റെ വീതമായ 55 കോടിരൂപ കാശ്മീർ യുദ്ധത്തിന്റെ പേരു പറഞ്ഞ് ''കൊടുക്കാൻ പററില്ല'' എന്ന് നെഹ്രു പ്രധാനമന്ത്രിയായിട്ടുള്ള കേന്ദ്ര കാബിനററ് തീരുമാനിക്കുന്നു. ആ തീരുമാനം നിരുപാധികം മാററി ശത്രുരാജ്യമായ പാകിസ്ഥാന് അവകാശപ്പെട്ട പണം കൊടുത്തില്ലെങ്കിൽ മരണംവരെ നിരാഹാരം ഇരിക്കുമെന്നു ഗാന്ധിജി പ്രഖ്യാപിക്കുന്നു. ഇന്ത്യാഗവൺമെൻറും നെഹ്രുവും യൂണിയൻ കാബിനററും ഗാന്ധിജിയുടെ മുമ്പിൽ തോല്ക്കുന്നു! അവർ കീഴടങ്ങുന്നു. പാകിസ്ഥാനു കൊടുക്കാനുള്ള പണം കൊടുക്കുന്നു. ഒരു പരമാധികാര രാഷ്ട്രത്തിന്റെ പ്രധാനമന്ത്രി പോയിട്ട് ഒരു സംസ്ഥാനത്തെ മുഖ്യമന്ത്രി സഹിക്കുന്നതാണോ ഈ അപമാനം? ഇത്തരം ഒരു മനുഷ്യനോട് ഒരു പ്രധാനമന്ത്രിക്കു തോന്നാനിടയുള്ള വികാരമെന്തായിരിക്കുമെന്ന് ഒന്നു ഭാവനയിൽ കാണാൻ നിങ്ങൾ ശ്രമിക്കുക.

എൻ.എൻ.കൃഷ്ണദാസ്

# വരാൻ പോകുന്ന സമരദിനങ്ങൾ

പ്രതിസന്ധികളുണ്ടാവുകയും അവയെ വിജയകരമായി അതിജീവിക്കുകയും ചെയ്യുമ്പോൾ ഒരു ജനത ചരിത്രം സൃഷ്ടിക്കുകയാണത്രേ ചെയ്യുന്നത്. അത്തരമൊരു ചരിത്ര സൃഷ്ടിയിലേക്ക് നമ്മുടെ യുവജന സമൂഹം ഇന്ന് നിയോഗിക്കപ്പെട്ടിരിക്കുന്നു. അഥവാ അതിൻെറ അനിവാര്യത യുവജനസമൂഹത്തിനു മുന്നിൽ രൂപപ്പെട്ടിരിക്കുന്നു. തിന്മകൾ ഇളകിയാടുന്ന നമ്മുടെ സാമൂഹ്യ ജീവിതത്തിൽ വള്ളവടിവാർന്ന ഉൾക്കരുത്തും ക്ഷോഭിക്കുന്ന ചിന്തകളും ആർജ്ജവമുററ പ്രവൃത്തികളും കൊണ്ട് കൊടുങ്കാററു വിതയ്ക്കാൻ കാലം ആവശ്യപ്പെടുകയാണ്. കാലത്തോടുള്ള ഈ പ്രതിബദ്ധത ഹൃദയപൂർവ്വം നിർവ്വഹിക്കാൻ കേരളീയ യുവസമൂഹത്തെ പ്രാപ്തമാക്കാനുള്ള നിശ്ചയമാണ് ഒക്ടോബർ ഒന്ന്, രണ്ട്, മൂന്ന് തീയതികളിൽ മഞ്ചേരിയിൽ നടന്ന ഡി.വൈ.എഫ്.ഐ സംസ്ഥാന സമ്മേളനം കൈക്കൊണ്ടിട്ടുള്ളത്.



എൻ.എൻ. കൃഷ്ണദാസ്
ഡി.വൈ.എഫ്.ഐ സംസ്ഥാന സെക്രട്ടറി

കേരളത്തിലെ അഭ്യസ്തവിദ്യരായ തൊഴിൽരഹിതരുടെ എണ്ണം ഇപ്പോൾ അരക്കോടിയിലേറെയായി വർദ്ധിച്ചിരിക്കുന്നു. ആകെ ജനസംഖ്യയുടെ ആറിലൊരു ഭാഗവും തൊഴിൽരഹിതരാണെന്ന അടിമുടി ഞെട്ടിപ്പിക്കേണ്ട വസ്തുത ഭരണാധികാരികളെ അല്പംപോലും അസ്വസ്ഥരാക്കുന്നില്ല എന്നത് ആപൽക്കരം തന്നെയാണ്. പുത്തൻ സാമ്പത്തികനയം നടപ്പിലാക്കാൻ ആരംഭിച്ചതോടെ ഒരു കൊല്ലത്തിനിടയിൽ രാജ്യത്താകെ ഒരു കോടിയിലധികം പുതിയ തൊഴിൽ അന്വേഷകർ പ്രത്യക്ഷപ്പെട്ടു എന്നത് സർക്കാർ സർവ്വേ തന്നെ വ്യക്തമാക്കുന്നുണ്ട്. വ്യവസായത്തകർച്ചയുടെ ദുരന്ത ദൃഷ്ടാന്തങ്ങളായി പൂട്ടിയ തൊഴിൽശാലകളിൽ നിന്ന് പുറത്തേക്കൊഴുകിയ മുൻ തൊഴിലാളികളും ഇവരിൽ വലിയൊരു ശതമാനം വരും. ഇങ്ങനെ തൊഴിലില്ലാപ്പടയുടെ ചെറുപ്പത്തിന് പുതിയ ഉറവിടങ്ങളും പ്രത്യക്ഷപ്പെട്ടിരിക്കുന്നു. എങ്ങനെ ജീവിക്കുമെന്നതുതന്നെയാണ് എല്ലാററിനുമുപരി യുവജന സമൂഹത്തിനു മുൻപിലും ഇന്നുയർന്നുനിൽക്കുന്ന ഏററവും മുഖ്യ പ്രശ്നം. യുവജനസമൂഹത്തിൻെറ വിദ്യാഭ്യാസ വികസനം, തൊഴിൽ ലഭ്യത, ജീവിതപുരോഗതി എന്നിങ്ങനെയുള്ള ക്ഷേമപൂർവ്വമായ അവസ്ഥ അനുവദിക്കാതിരിക്കുന്നത് വർഗ്ഗചൂഷണത്തിൻെറ വ്യവസ്ഥ തന്നെയാണ്. ലാഭാധിഷ്ഠിത സമ്പത്തുൽപ്പാദന സമ്പ്രദായത്തിൻെറ നിലനിൽപ്പിന് അനിവാര്യം തന്നെയാണ് തൊഴിൽരഹിത സമൂഹം. അതിനാൽ ലാഭാധിഷ്ഠിത സമ്പത്തുൽപ്പാദന സമ്പ്രദായങ്ങളുടെയാകെ സമൂലമായ പൊളിച്ചെഴുത്തുതന്നെയാണ് തൊഴിലില്ലായ്മയുടെ ശാശ്വത പരിഹാരമാർഗ്ഗം.

സമ്പദ്മേഖലയിൽ കേരളം ഇന്നഭിമുഖീകരിക്കുന്ന മുരടിപ്പ് അതീവ ഗുരുതരം, തന്നെയാണ്. പിന്നിട്ട ദശകങ്ങളിൽ പല രംഗത്തും കേരളം ആർജ്ജിച്ച പുരോഗതി വികസിത രാഷ്ട്രങ്ങൾ പോലും അതിശയപൂർവ്വമാണ് വിലയിരുത്തിയത്. സമ്പദ് മേഖലയിലെ ഇന്നത്തെ വിനാശകരമായ മുരടിപ്പ് മറികടന്ന് ചൈതന്യവത്തായ വികസന സാദ്ധ്യതകൾ പ്രയോഗത്തിലാവേണ്ടത് തൊഴിലില്ലായ്മ വളർച്ചയെ നിയന്ത്രിക്കാൻ ഇവിടെ അത്യാവശ്യമാണ്.

കേരളത്തിൻെറ വികസനത്തിന് തടസ്സം സൃഷ്ടിക്കുന്ന സമൂഹ്യ രാഷ്ട്രീയ സാമ്പത്തിക വൈതരണികളെല്ലാം തകർത്തെറിയപ്പെടണം. അതിനായുള്ള ആശയ-രാഷ്ട്രീയ പശ്ചാത്തലം ഇവിടെ സൃഷ്ടിച്ചെടുക്കണം. സംസ്ഥാനത്തിൻെറ വികസനത്തിന്, അദ്ധ്വാനശേഷി സൗജന്യമായി സംഭാവന ചെയ്യാമെന്ന ഡി.വൈ.എഫ്.ഐയുടെ പ്രഖ്യാപനം ഇവിടെയേറെ പ്രസക്തമാണ്. ഇങ്ങനെ കേരളത്തിൽ തൊഴിലില്ലായ്മയ്ക്കെതിരായ പോരാട്ടം സംസ്ഥാനത്തിൻെറ സമഗ്രമായ വികസനത്തിനായുള്ള മുന്നേററത്തിലാണ് യോജിക്കുന്നത്.

കേരളത്തിലെ എല്ലാ യുവജന പ്രസ്ഥാനങ്ങളോടും ഇവിടെ ഡി.വൈ.എഫ്.ഐ ഒരു അഭ്യർത്ഥന നടത്തുന്നു. നമ്മുടെ സംസ്ഥാനത്തിൻെറ സമഗ്രമായ വികസനത്തിന് തടസ്സമായി നിലകൊള്ളുന്ന മുഖ്യ ഘടകങ്ങളിലൊന്നായ കേന്ദ്ര അവഗണനയ്ക്കെതിരായി വലിയൊരു ജനമുന്നേററം ആവശ്യമല്ലേ? തീർച്ചയായും വികസനത്തിൽ രാഷ്ട്രീയമുണ്ട്. എന്നാൽ ആ രാഷ്ട്രീയം കക്ഷി രാഷ്ട്രീയമല്ല. അതിനാൽ കക്ഷി രാഷ്ട്രീയത്തിനതീതമായി കേരളത്തിൻെറ വികസനത്തിനായുള്ള വൻപിച്ചൊരു ജനമുന്നേററം രൂപപ്പെടുത്താൻ റെയിൽവേ, വൈദ്യുതി, തുറമുഖ വികസനം എന്നീ മേഖലകളിലെല്ലാം കേന്ദ്രം നടത്തുന്ന അവഗണനയ്ക്കെതിരെ, അതിവിപുലമായ യോജിച്ചൊരു മുന്നേററം വേണ്ടേ? ഭരണാനുകൂല പ്രസ്ഥാനങ്ങളും ഇതിൽ നിലപാടു വ്യക്തമാക്കേണ്ടതായിട്ടുണ്ട്.

കേരളത്തിലെ ത്യാഗസുരഭിലവും മഹനീയ മൂല്യങ്ങളാൽ തിളക്കമേറിയതുമായ രാഷ്ട്രീയ പ്രവർത്തന പൈതൃകത്തെയാകെ സാക്ഷിയാക്കി ജനതയ്ക്കുമുന്നിൽ ഒരു കാര്യം ഡി.വൈ.എഫ്.ഐ അഭിപ്രായപ്പെടുന്നു. ''രാഷ്ട്രീയ പ്രവർത്തനം സ്വത്തുസമ്പാദനത്തിനുള്ള മാർഗ്ഗമല്ല. അഴിമതി കേന്ദ്രങ്ങൾ മാത്രമാക്കി ചുരുക്കുന്ന അധികാര സ്ഥാനങ്ങളിലേക്ക് എളുപ്പം നടന്നടുക്കാനുള്ള വൃത്തികെട്ട കുറുക്കുവഴിയുമല്ല രാഷ്ട്രീയ പ്രവർത്തനം. അങ്ങനെയാണെന്നു ധരിക്കുന്ന രാഷ്ട്രീയ ദുർമാർഗ്ഗികളും അവർ കൈകാര്യം ചെയ്യുന്ന ദുർമാർഗ്ഗ രാഷ്ട്രീയവും ഇവിടെ ജനങ്ങളാൽ വിചാരണ ചെയ്യപ്പെടണം.

ഈ സാഹചര്യത്തിൽ സമൂഹത്തിൻെറ പ്രതികരണശേഷിയെ സ്വാധീനിക്കാൻ ശ്രമിക്കുന്ന വിനാശകരമായ അരാഷ്ട്രീയവാദവും ജാഗ്രതയോടെ യുവജനങ്ങൾ തിരിച്ചറിയേണ്ടതുണ്ട്. രാഷ്ട്രീയമെന്നത് സമൂഹത്തിലെ ജനതതിയുടെ സംഘടിതമായ ലക്ഷ്യബോധം തന്നെയാണ്. അരാഷ്ട്രീയവൽക്കരിക്കുക എന്നാൽ സമൂഹത്തിൻെറ ലക്ഷ്യബോധത്തെ തകർക്കുക എന്നുതന്നെയാണ് അർത്ഥം. അരാഷ്ട്രീയവൽക്കരിക്കപ്പെട്ട സമൂഹം ഏത് അടിമത്തവും നിഷ്പ്രയാസം അംഗീകരിച്ചു കൊള്ളും. അരാഷ്ട്രീയവൽക്കരണ ശക്തികൾ അവർപോലും ഉൾക്കൊള്ളുന്ന നമ്മുടെ സമൂഹത്തിൻെറ ഉശിരാർന്ന ജനമുന്നേററങ്ങളുടെ മഹനീയ ചരിത്രങ്ങളെ തമസ്കരിക്കുകയും അവമതിക്കുകയുമാണു ചെയ്യുന്നത്. വെല്ലുവിളികളുയരാതെ, നിലവിലുള്ള വ്യവസ്ഥയെ സംരക്ഷിച്ചുനിർത്താൻ ശ്രമിക്കുന്ന ശക്തികളുടെ രാഷ്ട്രീയ പ്രതിബദ്ധത തന്നെയാണ് അരാഷ്ട്രീയ ആശയത്തിൻെറ അടിത്തറ.

അഴിമതി മന്ത്രിമാരുടെയും, ഭരണകക്ഷി നേതാക്കളുടെയും അവിഹിത സമ്പാദ്യങ്ങൾ കണ്ടുകെട്ടി സർക്കാർ ഖജനാവിലേക്ക് മുതൽ കൂട്ടണമെന്ന് ഡി.വൈ.എഫ്.ഐ ആവശ്യപ്പെടുകയാണ്. ഐക്യകേരളപ്പിറവി ദിനമായ നവംബർ ഒന്നിന് വലിയൊരു ജനമുന്നേററത്തിന് ഡി.വൈ.എഫ്.ഐ തുടക്കം കുറിക്കുന്നു. അന്ന് മുഖ്യമന്ത്രിയുടെയും അവശേഷിക്കുന്ന മന്ത്രിമാരുടെയും വസതികളിലേക്കും, സംസ്ഥാനത്തെ സർക്കാർ ഓഫീസുകളിലേക്കും യുവജന മാർച്ചുകൾ സംഘടിപ്പിച്ച് യുവജന പ്രസ്ഥാനം സമര തീക്ഷ്ണമായ ദിനങ്ങളിലേക്ക് പ്രവേശിക്കുകയാണ്. എല്ലാ കക്ഷിരാഷ്ട്രീയ പരിഗണനകൾക്കും അപ്പുറത്തേക്ക് അഭിമാനകരമായ ഒരു സാമൂഹ്യ ജീവിതം ആഗ്രഹിക്കുന്ന ജനതതിയുടെയാകെ മുന്നേററങ്ങളായി ഈ പ്രക്ഷോഭങ്ങൾ പരിണമിക്കണം. ആസുരതകൾ ഉയർത്തിയ പ്രതിസന്ധികളിൽനിന്ന് സമൂഹമാകെ മുന്നോട്ടുതന്നെ ചലിക്കുന്നതിലേക്കാണ് ഈ പ്രക്ഷോഭങ്ങൾ ചെന്നെത്തുക.

ഇവിടെ, കരുണാകരനെതിരേ കലാപക്കൊടിയുയർത്തിയിട്ടുള്ള കോൺഗ്രസ്സിലെ കരുണാകരവിരുദ്ധർ ജനസമക്ഷം ഒരു കാര്യം വ്യക്തമാക്കേണ്ടതുണ്ട്. കേരള സർക്കാരിൻെറ അഴിമതിക്കെതിരായും, ജനതയുടെ ഭാവിജീവിതത്തെ അടിസ്ഥാനമാക്കിയും വരുംനാളുകളിൽ കേരളത്തിലുയരുന്ന യുവജനപ്രക്ഷോഭങ്ങളിൽ സഹകരിക്കാൻ അവർ തയ്യാറുണ്ടോ? പ്രചാരണപ്രധാനമായ വെറും ജാടകളായി ഈ അടുക്കള ലഹളകളെ ഒതുക്കാനാണോ അവർ ആഗ്രഹിക്കുന്നത്. എങ്കിൽ കേരളരാഷ്ട്രീയത്തിലെ കള്ളനാണയങ്ങളായി എത്രയും പെട്ടെന്ന് അവർ മാററും. അടിസ്ഥാന പ്രശ്നങ്ങളിൽ ഇവരുടെ നിലപാടുകൾ കേരള ജനതയ്ക്കറിയണം. അതവർ വ്യക്തമാക്കേണ്ടതുണ്ട്.

ജനങ്ങളുടെ മൂല്യബോധങ്ങളിൽപ്പോലും അട്ടിമറി നടത്തിക്കൊണ്ടിരിക്കുന്ന വർത്തമാനകാല അവസ്ഥകളിൽ യുവത്വസവിശേഷമായ ശുഭാപ്തിവിശ്വാസത്തിൻെറയും നിശ്ചയദാർഢ്യത്തിൻെറയും, ആർജ്ജവത്തിൻെറയും തീക്ഷ്ണ പോരാട്ടങ്ങളാണ് കാലം പ്രതീക്ഷിക്കുന്നത്. യൗവനതീക്ഷ്ണങ്ങളായ സമരോൽസുക ദിനങ്ങളിലേക്ക് സജ്ജരാവാൻ യുവജന സമൂഹത്തോട് ഡി.വൈ.എഫ്.ഐ അഭ്യർത്ഥിക്കുന്നു.

ഈ വികാരമായിരുന്നു ഗാന്ധിജിയോടുള്ള സമീപനത്തിൽ നെഹ്രുവിനെയും നെഹ്രുകുടുംബത്തിൽനിന്നു പില്ക്കാലത്ത് അധികാരത്തിൽ വന്ന എല്ലാവരേയും സ്വാധീനിച്ചിരുന്ന ഒരു ഘടകം. അതേസമയം ഗാന്ധിജിയെ തള്ളിപ്പറയാൻ പോന്ന ധൈര്യവുമില്ല. ഗാന്ധിജിയുടെ ഓർമ്മ നിലനില്ക്കുന്നതും ഗാന്ധിജിയെപ്പററി കൂടുതൽ ജനങ്ങൾ അന്വേഷിക്കാനും പഠിക്കാനും തുടങ്ങുന്നതുമൊക്കെ നെഹ്രുകുടുംബത്തിൻെറ ഇന്ത്യാചരിത്രത്തിലെ പ്രസക്തിയെയാണ് ചോദ്യംചെയ്യുന്നത്. നരസിംഹറാവു ഗാന്ധിജിയുടെ പേരിൽ ഒരു സമ്മാനം ഏർപ്പെടുത്തുന്നതിൽ സോണിയാഗ്രൂപ്പുകാർക്കും മററു നെഹ്രു ഫാമിലി ഭൃത്യന്മാർക്കും ചൊറിച്ചിൽ വരാതിരുന്നാലേ അദ്ഭുതപ്പെടാനുള്ളൂ.

ബഹുജൻ സമാജ്ക്കാരും കൻഷിറാമും മായാവതിയും വാല്മീകിയുമൊക്കെ ഒരുപക്ഷേ, ഗാന്ധിജിയോടുള്ള സമീപനം മാററിയേക്കാം. കാരണം, സത്യസന്ധരായ മനുഷ്യർ തെററു ബോദ്ധ്യമാകുമ്പോൾ തിരുത്തും. കാരണം, അവരുടെ മനസ്സിൽ കളങ്കമില്ല. നെഹ്രുവിൻെറ പ്രശസ്തിക്കുവേണ്ടി ഗാന്ധിജിയെ കൊച്ചാക്കാൻ ശ്രമിക്കുന്നവർ ഒരിക്കലും നേരെയാകില്ല. തന്തയ്ക്കു പാലം വലിക്കുന്ന ശീലം മാറാറില്ല.

ഇ.വി. ശ്രീധരൻ

# അരങ്ങിൽനിന്നുമാറി നിൽക്കുന്നൊരാൾ

*കെ. സുരേന്ദ്രൻെറ 'ഗുരു' ഇത്തവണത്തെ വയലാർ അവാർഡ് നേടി. മലയാള നോവൽ സാഹിത്യത്തിൽ ഒന്നുകൊണ്ടും പിന്നിലല്ലാത്ത കെ. സുരേന്ദ്രൻ എന്ന നോവലിസ്റ്റിനെപ്പറ്റി.*



മലയാള സാഹിത്യത്തിലെ അവാർഡുകളോടുള്ള ആരാധനകൊണ്ടൊന്നുമല്ല ഈ കുറിപ്പെഴുതുന്നത്. അവാർഡുകൾക്ക് അതിൻെറ വഴിയും സാഹിത്യത്തിന് അതിൻെറ വഴിയും എന്ന സത്യം അറിയാത്തതുകൊണ്ടുമല്ല. പെരുകിപ്പെരുകിവരുന്ന അവാർഡുകളും അത്തരം അവാർഡുകളുടെ പോക്കും മട്ടുമൊക്കെ എന്തായാലും നമുക്ക് ഹൃദയപൂർവ്വം സ്വീകരിക്കാനുള്ളതല്ലല്ലോ. ഇങ്ങനെയൊക്കെയാണെങ്കിലും സാഹിത്യത്തിന് മലയാളത്തിലുള്ള കുലീനമായ അവാർഡുകളിലൊന്നാണ് വയലാർ അവാർഡ്. ആ വയലാർ അവാർഡ് ഇത്തവണ കെ.സുരേന്ദ്രൻെറ 'ഗുരു' എന്ന നോവലിനു വന്നു ചേർന്നിരിക്കുന്നു. ഇപ്പോൾ സുരേന്ദ്രനു ലഭിച്ച ഈ അവാർഡ് എത്രയോമുമ്പുതന്നെ സുരേന്ദ്രനു ലഭിക്കാമായിരുന്നു. ഇതിനുമുമ്പ് വയലാർ അവാർഡു ലഭിച്ച എഴുത്തുകാരിൽ ചിലർ അതിന് യോഗ്യരായിരുന്നില്ല എന്ന സൂചനയൊന്നും ഇവിടെ ഇല്ല. അങ്ങനെയൊരു സൂചനയുണ്ടെന്ന് ആരെങ്കിലും ധരിക്കുന്നുണ്ടെങ്കിൽ അദ്ദേഹത്തിൻെറ അറിവിലേക്കു വേണ്ടിത്തന്നെയുള്ളതാണ് മുൻ വാചകം. എത്രയോ മുമ്പുതന്നെ സുരേന്ദ്രൻെറ സാഹിത്യത്തിന് വന്നുചേരേണ്ടതായിരുന്നു ഈ അവാർഡ് എന്ന അഭിപ്രായത്തിന് തടിച്ച അടിവരയിടുകയും ഇക്കാര്യം പലപ്പോഴും ധീരമായിത്തന്നെ പറഞ്ഞുകൊണ്ടിരുന്ന പ്രൊ.എം.കൃഷ്ണൻനായരുടെ പുരസ്കാര സങ്കല്പത്തിന് കൈപൊക്കുകയും ചെയ്യുന്നു. നോവൽ വിചാരത്തിൻെറ വരുംകാലത്തിലെ പല കൈകളും സുരേന്ദ്രൻെറ നോവലിനു വേണ്ടി പൊങ്ങിയെന്നുവരും. എല്ലാ കാലവും



വർത്തമാനകാലമാണെന്നത് സത്യമാണെങ്കിലും, ഭാവികാലമില്ലാതെ വർത്തമാനകാലമില്ല എന്നത് മററൊരു സത്യമാണ്. തിരിച്ചറിയാത്ത വർത്തമാനകാലത്തെ തിരിച്ചറിയുകയെന്നത് ഭാവികാലത്തിൻെറ ഒരു ധർമ്മം കൂടിയാണ്. ഈ ധർമ്മത്തിൻെറ കണ്ണുകൾ സുരേന്ദ്രൻെറ സാഹിത്യത്തിനു നേരെ നീളാതിരിക്കില്ല.

'അവഗണിക്കപ്പെട്ടവനു ലഭിച്ച ഗുരുപ്രസാദം' എന്നാണ് തനിക്കു ലഭിച്ച ഈ അവാർഡിനെ കെ.സുരേന്ദ്രൻ വിശേഷിപ്പിച്ചത്. അവാർഡുകൾ തന്നെ അവഗണിച്ചു എന്നായിരിക്കില്ല തീർച്ചയായും അദ്ദേഹം ഉദ്ദേശിച്ചത്. സുരേന്ദ്രനെ അവഗണിച്ചത് ഇവിടെ മലയാള നോവലിനെ കീറിമുറിച്ചു പഠിച്ചവരാണ്. ആ പഠിപ്പിനു പുറത്തും കെ.സുരേന്ദ്രൻ എന്ന നോവലിസ്ററുണ്ടാവും. അമൂർത്തമായല്ല, മൂർത്തമായിത്തന്നെ.

കെ.സുരേന്ദ്രൻേറത് സാഹിത്യത്തിനു വേണ്ടി സമർപ്പിക്കപ്പെട്ട ഒരു ജീവിതമാണ്. വർഷങ്ങളായി ദിവസത്തിൻെറ എല്ലാ മണിക്കൂറുകളും അദ്ദേഹം തൻെറ വീട്ടിൽത്തന്നെയാണ് കഴിച്ചുകൂട്ടുന്നത്. നമ്മുടെ കാലത്തെ എല്ലാ സാഹിത്യ ബഹളങ്ങളിൽനിന്നും വിവാദങ്ങളിൽനിന്നും അദ്ദേഹം ഒഴിഞ്ഞുനിന്നു. മനസ്സിനകത്തും പുറത്തും സ്വതന്ത്രനും നല്ലവനുമായ ഈ മനുഷ്യൻ ഒററയാനായി മാറിനിന്ന് ജീവിതം നോക്കിക്കണ്ടു. സാഹിത്യത്തിൻെറ ബഹളമയമായ അരങ്ങിൽനിന്നു മാറിനിൽക്കുകയെന്നത് സുരേന്ദ്രൻ ഒരാത്മസുഖമായിത്തന്നെ കരുതിയിട്ടുണ്ടാവണം. വയലാർ അവാർഡിനെക്കുറിച്ച് ഒരു പത്രലേഖകനോട് സുരേന്ദ്രൻ ഇങ്ങനെ പറഞ്ഞു: ''സാഹിത്യത്തിലെ കങ്കാണിമാരുടെ ശ്രദ്ധ ക്ഷണിക്കാൻ ഞാൻ ശ്രമിച്ചിട്ടില്ല. അതിനാൽത്തന്നെ ഇത്തരം അവാർഡുകൾ ലഭിക്കുമെന്നൊന്നും പ്രതീക്ഷിക്കാറുമില്ല.''

ആശയങ്ങളോട് വളരെയേറെ പ്രതിപത്തി പുലർത്തുന്ന പ്രമേയങ്ങളാണ് കെ.സുരേന്ദ്രൻെറ നോവലുകളിൽ കാണാൻ കഴിയുന്നത്. അമൂർത്ത സ്വഭാവം സുരേന്ദ്രൻെറ കലയുടെ ശത്രുവാണ്. ആശയങ്ങളിൽനിന്ന് ഭാവന കൊണ്ട് വികാരത്തിൻെറ ബിംബങ്ങൾ സൃഷ്ടിക്കുകയാണ് സുരേന്ദ്രൻ തൻെറ നോവലുകളിൽ ചെയ്തുകൊണ്ടിരുന്നത്. ആശയം വികാരവൽക്കരിക്കപ്പെട്ടു പുറത്തുവന്നതുകൊണ്ടാണ് സുരേന്ദ്രൻെറ സാഹിത്യം മലയാളികളുടെ ഹൃദയത്തിലേക്കു കടന്നുവന്നതും. സാഹിത്യജീവിതത്തിൻെറ തുടക്കം മുതൽ ഇന്നേവരെ സുരേന്ദ്രൻ പുലർത്തിപ്പോന്ന ഒരു സമീപനമാണിത്. അമൂർത്തതയുടെ ആരാധകന്മരായിത്തീർന്ന പുതിയ നിരൂപകന്മാർ സുരേന്ദ്രൻെറ ഈ സാഹിത്യ സമീപനം ഉൾക്കൊള്ളാൻ കൂട്ടാക്കിയില്ല. ആ നിരൂപണത്തിനു വെളിയിലും സുരേന്ദ്രൻ തൻെറ മൗലിക വിചാരത്തിൽ ഉറച്ചുനിൽക്കുകയും ശക്തിയാർജ്ജിക്കുകയും ചെയ്തു.

വളരെ വ്യത്യസ്തവും ഒന്നിനൊന്നു വിഭിന്നവുമായ പ്രമേയങ്ങൾ സുരേന്ദ്രൻ നോവലുകളിൽ കൈകാര്യം ചെയ്തിട്ടുണ്ട്. പ്രമേയങ്ങൾ മാറിയും മറിഞ്ഞും ആവർത്തിക്കപ്പെട്ടില്ല എന്നത് സുരേന്ദ്രൻെറ നോവലുകളുടെ പ്രത്യേകത തന്നെയാണ്.

'മരണം ദുർബ്ബലം' ആണ് സുരേന്ദ്രന് പ്രിയപ്പെട്ട നോവൽ. 'ഗുരു' എന്ന നോവലിനെ തൻെറ വീട്ടിലെത്തന്നെ വിളക്കായി അദ്ദേഹം കരുതുന്നു. എഴുതിക്കഴിഞ്ഞപ്പോൾ ഈ നോവൽ താൻ തന്നെയാണോ എഴുതിയത് എന്ന് അദ്ദേഹത്തിനു സംശയമായി. സുരേന്ദ്രൻ നോവൽ എഴുതാൻ തുടങ്ങിയത് അദ്ദേഹത്തിൻെറ സ്റൈറലിൽത്തന്നെയാണ്. ആ സ്റൈറൽ അറിയാതെ മാറുന്നു. പിന്നീടുള്ള എഴുത്ത് അബോധമനസ്സിൻെറ പ്രേരണകളുടെ നിയന്ത്രണത്തിലാവുന്നു. കല ഏറെക്കുറേ അബോധമനസ്സിൻേറതുതന്നെ. പക്ഷേ 'ഗുരു' അബോധമനസ്സിൻെറ ആധിപത്യത്തിൽനിന്നു ജനിച്ച ഒരു നോവലായി സുരേന്ദ്രൻ കരുതുന്നു. ഗുരുചൈതന്യവും ശേഷിയും തൻെറ അബോധമനസ്സിലേക്കു പ്രസരിച്ചതുപോലെ എന്ന് അദ്ദേഹം പറയുന്നു.

''നാരായണഗുരു അറിയപ്പെട്ടിട്ടുള്ളതിൽ വച്ചേററവും വലിയ യുക്തിവാദിയായിരുന്നു. ഏതിൻെറ ഉത്ഭവവും കാരണവും ഗുരു ആവർത്തിച്ചാവർത്തിച്ചന്വേഷിച്ചു. എന്തുകൊണ്ട്, എങ്ങനെ, എവിടെനിന്ന് എന്ന് അന്വേഷിച്ചുകൊണ്ടുള്ളതായിരുന്നല്ലോ ഗുരുവിൻെറ ആദ്യകാലത്തെ ജീവിതം. യുക്തിയുടെ ബലമുള്ള നിരവധിയായ ഈ ചോദ്യങ്ങൾക്കു ലഭിച്ച ഉത്തരങ്ങളിലൂടെയാണ് ഗുരു ആത്മീയതയുടെ വെളിച്ചത്തിലേക്ക് നടന്നെത്തിയത്. ഗുരുചൈതന്യം ഈ നോവലിൻെറ രചനയിൽ എനിക്ക് സഹായമായിത്തീർന്നുവെന്നത് യുക്തികൊണ്ട് പരിശോധിച്ചാൽ എനിക്ക് തിരിച്ചറിയാൻ കഴിയുന്നതല്ല എന്നു ഞാൻ മനസ്സിലാക്കുന്നു. അതുകൊണ്ട് ഈ പുസ്തകം എൻെറ വീട്ടിലെ വിളക്കാണ്'' എന്ന് സുരേന്ദ്രൻ പറയുന്നു.

പരക്കെ വായിക്കപ്പെട്ടിട്ടുള്ള നോവലുകളാണ് കെ.സുരേന്ദ്രൻേറത്. അദ്ദേഹത്തിൻെറ നോവലുകൾക്ക് നിറയെ ആരാധകരുണ്ട്. പക്ഷേ 'ഗുരു'വിന് ആരാധകരെ കിട്ടുകയെന്നതാണ് മറേറതിനെക്കാളേറെ സന്തോഷമുള്ള കാര്യം.

'ഗുരു' ഈ നോവലിൽ മനുഷ്യനും സമൂഹജീവിയും സ്നേഹമൂർത്തിയും സത്യാന്വേഷകനുമാണ്. ഒടുവിൽ ഒരു ചെടിയെ തഴുകിക്കൊണ്ട് എല്ലാം ഒന്ന് എന്ന സത്യത്തിൽ ആ മഹാത്മാവ് എത്തിച്ചേരുന്നു. ഗുരുവിൻെറ ആത്മീയ യാത്ര നോവലിസ്ററിൻെറയും യാത്രയായിമാറുന്നു. ഇതിന് തന്നെ സഹായിച്ചത് ഗുരു ചൈതന്യമാണെന്ന് അദ്ദേഹം വിശ്വസിക്കുന്നു.

സ്വാതന്ത്ര്യത്തിൻെറ ആശയങ്ങളും തത്ത്വചിന്തയുടെ വിശകലനങ്ങളും സുരേന്ദ്രൻെറ നോവലുകളിൽ വളരെയേറെയുണ്ട്. ഇക്കാര്യത്തിൽ ആനന്ദിൻെറ മുൻഗാമിയായിത്തന്നെ സുരേന്ദ്രനെ കാണാവുന്നതാണ്. ഈ രണ്ട് അംശങ്ങളും സുരേന്ദ്രൻ ആവിഷ്കരിച്ച ജീവിതത്തിൽ നന്നായി അലിഞ്ഞുചേരുകയുമുണ്ടായി.



ഭാരതീയ സങ്കല്പമനുസരിച്ച് ശക്തി എന്ന ദേവതയ്ക്കാണ് പ്രാധാന്യം. ശക്തിയില്ലെങ്കിൽ ശിവനുപോലും സ്പന്ദിക്കാനാവില്ലെന്ന് 'സൗന്ദര്യ ലഹരി പറയുന്നുണ്ട്. സുരേന്ദ്രൻെറ സങ്കല്പത്തിൽ ശക്തി പ്രകൃതിയാണ്. പ്രകൃതിയായ ശക്തിതന്നെയാണ് സൃഷ്ടികർമ്മം നടത്തുന്നത്. സൃഷ്ടികർമ്മത്തിൽ പുരുഷൻ വെറുമൊരുപകരണം മാത്രം. ചിലന്തി വേഴ്ച കഴിഞ്ഞാൽ ഇണയായ ആണിനെ കൊല്ലുമെന്ന് വ്യക്തമായി പറഞ്ഞിട്ടുണ്ട് 'ശക്തി' എന്ന നോവലിൽ. സ്വാതന്ത്ര്യത്തെ കുറിക്കുന്ന സങ്കല്പത്തിന് തൻേറതായ ഒരു നിർവ്വചനം നൽകുന്നു 'സീമ' എന്ന നോവലിൽ. സംഘട്ടനാത്മകമായ ജീവിതത്തെ ക്രൂരതയ്ക്കും കാരുണ്യത്തിനും, സൗന്ദര്യത്തിനും വൈരൂപ്യത്തിനും അധികാരത്തിനും അധികാരമില്ലായ്മയ്ക്കും ശക്തിക്കും അശക്തിക്കും മദ്ധ്യത്തിൽ നിർത്തി നടത്തുന്ന വിചാരണയാണ് 'മരണം ദുർബ്ബലം' എന്ന നോവൽ. സംഘട്ടനാത്മകമായ ഈ ജീവിതത്തിനു മുമ്പിൽ മരണം ദുർബ്ബലം എന്ന സത്യത്തിലാണ് നോവലിസ്ററ് എത്തിച്ചേരുന്നത്.

സുരേന്ദ്രൻ എഴുത്താരംഭിക്കുന്നത് നോവലിലല്ല. സാഹിത്യനിരൂപണവും തത്ത്വചിന്തയുമൊക്കെ കുറെയേറെ വഴങ്ങിക്കിട്ടിയ ഒരാളാണ് ഈ നോവലിസ്ററ്. നോവലിസ്റെറന്ന നിലയിൽ ആദ്യകാലത്ത് അദ്ദേഹത്തെ ശ്രദ്ധേയനാക്കിയത് 'മായ'യും 'താള'വുമാണ്. പണത്തിനുമുമ്പിൽ മററൊന്നിനും പ്രസക്തിയില്ലാതാവുന്ന ഒരു കാലത്തിൻെറ വരവ് വിളിച്ചോതുകയാണ് 'മായ' എന്ന നോവലിൽ. പണത്തിൻെറ ആധിപത്യം മാത്രം നടക്കുന്ന ഇക്കാലത്ത് ആ നോവൽ ഒന്നുകൂടി വായിച്ചുനോക്കേണ്ടതാണ്.



എൻ. ശ്രീനാഥ്

# ഒരു നിഷേധിക്ക് ആദരവുകൾ



*ഗവർണർ രാച്ചയ്യ പൊൻകുന്നം വർക്കിക്ക് വള്ളത്തോൾ പുരസ്കാരം സമ്മാനിക്കുന്നു.*

***കേരളത്തിൻെറ ഇന്നലെ ഉയർത്തിപ്പിടിച്ച ഒരു പടവാളായിരുന്നു പൊൻകുന്നം വർക്കിയുടെ തൂലിക. മനുഷ്യൻ എന്ന അന്തസ്സിനുവേണ്ടി നീങ്ങിയ തൂലിക.***



**ഒ**രുമാസം മുൻപ്, വള്ളത്തോൾ പുരസ്കാരം നേടിയതറിഞ്ഞെത്തിയ പത്രക്കാരോടായി പൊൻകുന്നം വർക്കി പറഞ്ഞു: "ഞാൻ മൂർഖനാണ്. അവാർഡിൻെറ സാമ്പത്തിക സഹായം തന്ന് ആരുമെന്നെ ചേരയാക്കാൻ നോക്കേണ്ട." വർക്കി വാക്കുമാറിയില്ല. കഴിഞ്ഞ ദിവസം വള്ളത്തോൾ പുരസ്കാരം ഏററുവാങ്ങാനായി വന്നപ്പോഴും അംഗീകാരത്തിൻെറ പൊന്നിനും പ്രശസ്തിയുടെ കുന്നിനും താഴ്ത്താനാവാത്ത പൊൻകുന്നം വർക്കിയുടെ പത്തി ഉയർന്നുതന്നെ നിന്നിരുന്നു. ഒരു ദേശസ്നേഹിയുടെ പേരിലുള്ള പുരസ്കാരം ഒരു മനുഷ്യസ്നേഹി ഏററുവാങ്ങിയപ്പോൾ സദസ്സ് പ്രകമ്പനം കൊണ്ടു. പിന്നെ, കാലം സമ്മാനിച്ച കൂനിനെ ധിക്കരിച്ചുകൊണ്ട് മനസ്സിൻെറ നട്ടെല്ലുയർത്തിപ്പിടിച്ച് വർക്കി സംസാരിച്ചുതുടങ്ങി:-

"എനിക്ക് ആഹ്ളാദപൂർണ്ണമായ ദിവസമാണിന്ന്. ശോകപൂർണ്ണമായ ദിവസങ്ങളും ഞാനഭിമുഖീകരിച്ചിട്ടുണ്ട്. ഒരിക്കൽ പള്ളി പറഞ്ഞു പള്ളിയെ ആദരിക്കണമെന്ന്. പക്ഷേ ഞാൻ തീരുമാനിച്ചു പള്ളിയെ അങ്ങനെ ആദരിക്കേണ്ടെന്ന്. പള്ളിയിലെ കത്തനാർ ശുദ്ധ തട്ടിപ്പുകാരനാണെന്ന് ഞാൻ വിശ്വസിച്ചു. ഇതെഴുതിയതിനാണെന്നെ പള്ളിയിൽനിന്ന് നിഷ്കാസിതനാക്കിയത്. മനുഷ്യസമുദായത്തിന് എതിരായി ഞാനൊന്നുമെഴുതിയിട്ടില്ല. പിന്നെ എന്നെ സഹായിക്കാനാവാഞ്ഞത് സർക്കാരിനാണ്. അവരെന്നെ ജയിലിലടച്ചു. തൻേറടിയായ എഴുത്തുകാരൻ മനുഷ്യസമുദായത്തിന് ക്ഷതമേൽക്കുമ്പോൾ എതിർക്കും. അയാൾക്ക് ജയിലോ, അടിയോ, ഇടിയോ, തൊഴിയോ കിട്ടിയെന്നുവരാം. അത് സഹിക്കാമെങ്കിലേ എഴുതാവൂ. എഴുത്തുകാരൻ എഴുത്തുകാരനായിരിക്കണമെങ്കിൽ ധീരനായിരിക്കണം. എനിക്ക് തെററുപററിയിട്ടില്ല. എന്നെ മനസ്സിലാക്കുന്നതിന് വിജ്ഞാനമുള്ള വായനക്കാരുണ്ടെന്നത് എന്നെ ഉത്തേജിപ്പിക്കുന്നു. നിങ്ങളുടെ അനുഗ്രഹത്തോടെ ഞാനെഴുത്തു തുടരാം. അത് രണ്ടുമൂന്നു മാസങ്ങൾക്കകം നിങ്ങൾക്കായി കാഴ്ചവയ്ക്കാം"-വർക്കി സദസ്യർക്ക് ഉറപ്പുനല്കി.

മഹാകവി വള്ളത്തോൾ നാരായണമേനോൻെറ നൂററിപ്പതിനാറാം ജന്മവാർഷികത്തോടനുബന്ധിച്ച് വള്ളത്തോൾ സാഹിത്യസമിതിയുടെ ആഭിമുഖ്യത്തിൽ ഇക്കഴിഞ്ഞ ഒക്ടോബർ 16, 17, 18 തീയതികളിൽ തിരുവനന്തപുരം കാർത്തികതിരുനാൾ തിയേറ്ററിൽ വച്ചുനടന്ന 'സാഹിതീയോത്സവ'ത്തിൻെറ സമാപനച്ചടങ്ങിൽ വച്ച് ഗവർണ്ണർ ബി.രാച്ചയ്യയാണ് പൊൻകുന്നം വർക്കിക്ക് അഞ്ചാമത് വള്ളത്തോൾ പുരസ്കാരം സമ്മാനിച്ചത്.

'വാളിനേക്കാളും മൂർച്ചയുള്ള തൻെറ തൂലികകൊണ്ട് യാഥാസ്ഥിതികത്വത്തിനും അസമത്വത്തിനും, സ്ഥാപിത താത്പര്യങ്ങൾക്കുമെതിരേയാണ് പൊൻകുന്നം വർക്കി പോരാടിയത്. സാധാരണക്കാരൻെറ തുടിപ്പുകൾ അനുഭവിച്ചറിയാൻ കഴിഞ്ഞ അദ്ദേഹത്തിൻെറ മനസ്സ് നിന്ദിക്കപ്പെട്ടവർക്കും ചൂഷണം ചെയ്യപ്പെട്ടവർക്കും വേണ്ടിയാണ് സ്പന്ദിച്ചത്'-ഗവർണ്ണർ അനുസ്മരിച്ചു. മലയാളത്തിൻെറ സൗന്ദര്യമന്വേഷിക്കുന്ന ആർക്കും അത് വള്ളത്തോൾ കവിതയിൽ കണ്ടെത്താനാവുമെന്ന് അദ്ദേഹം ചൂണ്ടിക്കാട്ടി.

ചടങ്ങിൽ ആശംസാപ്രസംഗം നടത്തിയ കേന്ദ്ര സാഹിത്യ അക്കാദമി ചെയർമാൻ പ്രൊ. കെ.എം.തരകൻ, സാമൂഹിക യാഥാർത്ഥ്യത്തെ മനസ്സിലാക്കുകയും അവിടെയുള്ള പൊരുത്തക്കേടുകളെ അറിഞ്ഞ് സാമൂഹിക ഉന്നമനത്തിനായി സാഹിത്യത്തെ ആയുധമാക്കിയ വള്ളത്തോളിൻെറ ദേശസ്നേഹംപോലെ വർക്കിയുടെ മനുഷ്യസ്നേഹവും ശ്രദ്ധേയമാണെന്ന് പറഞ്ഞു. വർക്കി എതിർത്തത് ക്രിസ്തുമതത്തെയല്ല മറിച്ച് പള്ളിമതത്തെയാണെന്ന് പ്രൊഫ. എസ്.ഗുപ്തൻനായർ തൻെറ ആശംസാപ്രസംഗത്തിൽ ഓർമ്മിപ്പിച്ചു. 'ഞങ്ങൾക്ക് വീര്യമുള്ള മണ്ണുതാ' എന്ന് മലയോര കർഷകനുവേണ്ടി വർക്കി ദശാബ്ദങ്ങൾക്കു മുൻപ് വിളിച്ചുപറഞ്ഞ വാക്കുകളാണ് ഇന്ന് ചില രാഷ്ട്രീയപ്പാർട്ടികളുടെ മുദ്രാവാക്യമെന്ന് അദ്ദേഹം പരിഹസിച്ചു.

ചടങ്ങിൽ ആദ്ധ്യക്ഷ്യം വഹിച്ച ചീഫ് സെക്രട്ടറി ആർ.രാമചന്ദ്രൻനായർ, വള്ളത്തോൾ പുരസ്കാരത്തിൻെറ തുക ഇനിയും വർദ്ധിപ്പിക്കുമെന്നറിയിച്ചു. 'വാഗ്ദേവതയുടെ പുരുഷാവതാരമായ വള്ളത്തോളിൻെറ പേരിൽ ഒരു പുരസ്കാരമേർപ്പെടുത്തുമ്പോൾ അത് അദ്ദേഹത്തിൻെറ വലിപ്പത്തി'നും പ്രശസ്തിക്കും യോജിക്കുന്നവർക്കായിരിക്കണമെന്ന് ഞങ്ങൾക്ക് നിർബന്ധമുണ്ടായിരുന്നു. ഒരു ജീവിതകാലം മുഴുവൻ അനുഷ്ഠിച്ച സാഹിതീ സേവനത്തിനാണ് പൊൻകുന്നം വർക്കിക്ക് ഈ പുരസ്കാരം നല്കുന്നത്'-വള്ളത്തോൾ സാഹിത്യ സമിതിയുടെ അദ്ധ്യക്ഷൻ കൂടിയായ ആർ.രാമചന്ദ്രൻ നായർ പറഞ്ഞു.

പ്രശസ്ത നാടകകൃത്തായ പ്രൊഫ. പി.ആർ.ചന്ദ്രനും ചടങ്ങിൽ സംസാരിച്ചു.

ഒക്ടോബർ 16-ന് 'സാഹിതീയോത്സവത്തിൻെറ ഉദ്ഘാടനം നിർവഹിച്ചത് സാംസ്കാരിക വകുപ്പു കമ്മീഷണർ സെക്രട്ടറി ഡോ:ഡി.ബാബുപോളായിരുന്നു. ഇലക്ട്രോണിക് യുഗത്തിൻെറ വരവോടെ ലോകം ഒരു ഗ്രാമമായി ചുരുങ്ങുകയും സാമ്പത്തിക വിപ്ളവത്തിൻെറ ഫലമായി ഒരു കമ്പോളമായി വികസിക്കുകയും ചെയ്ത വിരോധാഭാസം കലർന്ന പ്രതിഭാസത്തിലേക്ക് അദ്ദേഹം വിരൽ ചൂണ്ടി.

പ്രൊഫ: എം.അച്യുതൻ ആദ്ധ്യക്ഷ്യം വഹിച്ച ചടങ്ങിൽ പ്രൊഫ: കെ. കുമാരൻ നായർ, പെരുമ്പടവം ശ്രീധരൻ എന്നിവർ സംസാരിച്ചു.

'സാഹിതീയോത്സവ'ത്തിൻെറ രണ്ടാം ദിവസമായ 17-ാംന്ന രാവിലെ 'വള്ളത്തോളിൻെറ ജീവിത വീക്ഷണം' എന്ന വിഷയം ആസ്പദമാക്കി നടന്ന ചർച്ചാസമ്മേളനം ഉദ്ഘാടനം ചെയ്ത പ്രൊഫ. അമ്പലപ്പുഴ രാമവർമ്മ, വള്ളത്തോൾക്കവിതയുടെ ഏററവും വ്യക്തമായ ഭാവം ശുഭാപ്തിവിശ്വാസമാണെന്നു പറഞ്ഞുകൊണ്ട് ചർച്ചയ്ക്ക് തുടക്കമിട്ടു.

വൈകിട്ടു നടന്ന കവിസമ്മേളനത്തിൽ എം.പി.അപ്പൻ, പി.ഭാസ്കരൻ, നീലംപേരൂർ മധുസൂദനൻ നായർ, കവടിയാർ രാമചന്ദ്രൻ, ഗിരീഷ് പുലിയൂർ തുടങ്ങി വിവിധ തലമുറകളിലെ ഇരുപതോളം കവികൾ സ്വന്തം കവിത അവതരിപ്പിച്ചു. ഒരു ചെറിയ ഇടവേളയ്ക്കു ശേഷം നടന്ന വള്ളത്തോൾ സാഹിത്യ സമ്മേളനം ഉദ്ഘാടനം ചെയ്ത കേരളാ യൂണിവേഴ്സിററി വൈസ് ചാൻസലർ ഡോ: ജെ.വി.വിളനിലം, വള്ളത്തോൾ നിയോക്ളാസിസത്തിൻേറയും റൊമാൻറിസിസത്തിൻേറയും പാരമ്പര്യമുൾക്കൊണ്ടുകൊണ്ട് കവിതയെഴുതിയ മഹാനായിരുന്നുവെന്ന് പറഞ്ഞു. ഇന്ത്യൻ ജീവിതത്തിൻെറ യാഥാർത്ഥ്യങ്ങളെ യാഥാർത്ഥ്യമായിക്കാണുകയും ഭാരതത്തിൻെറ പാരമ്പര്യം ഉപേക്ഷിക്കാതെ തന്നെ പുതിയ സങ്കേതങ്ങളുപയോഗിച്ച് അവ പ്രയോഗത്തിലൂടെ കാട്ടിത്തരുകയും ചെയ്യുകയാണ് വള്ളത്തോൾ ചെയ്തതെന്ന് ഡോ. പ്രബോധചന്ദ്രൻ നായർ സൂചിപ്പിച്ചു. പ്രൊഫ. എം.അച്യുതൻ, ജി.എൻ.പണിക്കർ, പ്രൊഫ. സുന്ദരം ധനുവച്ചപുരം എന്നിവരും വള്ളത്തോൾ കവിതയുടെ വിവിധ ഭാവങ്ങളെ ആസ്പദമാക്കി സംസാരിച്ചു.

മൂന്നാം ദിവസം രാവിലെ 'മലയാള ചെറുകഥയുടെ വളർച്ചയും വികാസവും' എന്ന വിഷയത്തെ അധികരിച്ചുനടന്ന ചർച്ചാസമ്മേളനം സാഹിത്യകാരനായ കെ.എസ്.നാരായണപിള്ള ഉദ്ഘാടനം ചെയ്തു. ഡോ: എസ്.വേണുഗോപൻ, ഇ.വാസു എന്നിവർ സംസാരിച്ചു. അതിനുശേഷം വള്ളത്തോൾ കവിതകളുടെ ആലാപനവും നടന്നു.

കവിതയിലൂടെയും കഥകളിയിലൂടെയും ഒരു കാലഘട്ടത്തിൽ നിറഞ്ഞുനില്ക്കുകയും അനന്തര തലമുറകളിലേക്ക് ഒരു പ്രവാഹമായി, പ്രചോദനമായി പടർന്നുകയറുകയും ചെയ്ത വള്ളത്തോളിൻെറ ധന്യസ്മരണ നിറഞ്ഞുനിന്ന ദിനങ്ങളായിരുന്നു 'സാഹിതീയോത്സവ'ത്തിൻെറ നാളുകൾ.

സ്വാതന്ത്ര്യം പങ്കിടാൻ ഭാരതമനസ്സ് പ്രാപ്തമായില്ലെന്ന് പ്രമുഖരിൽ ചിലരെങ്കിലും മുറുമുറുത്തപ്പോൾ മറുപടിയുമായി വന്ന വള്ളത്തോൾ; ചർക്കയുടെ മാഹാത്മ്യം കവിതയിലൂടെ നെയ്തെടുത്ത വള്ളത്തോൾ; "പാവങ്ങൾ ചത്തിടുകിലെന്തു, പിറക്കിലെന്തെ?ൻ പാഴ്വാക്കിതിന്നരുൾക മാപ്പു മനീഷിമാരേ!" എന്ന് മനംനൊന്തു പാടിയ വള്ളത്തോൾ-അങ്ങനെ ആ കവിമനസ്സിൻെറ സാന്ദ്രമായ പല മുഖങ്ങളും ഭാവങ്ങളും അവിടെ സഹൃദയർ അനുഭവിച്ചറിഞ്ഞു.

# സാഹിത്യത്തിലെ കൊടുങ്കാററ്

— ഒ.എൻ.വി

**പൊ**ൻകുന്നം വർക്കിയെന്ന ഞങ്ങളുടെ വർക്കിസാറിനെ ഞാനാദ്യമായി കാണുന്നത് 1949-ൽ കൊല്ലത്തുവച്ചു കൂടിയ പുരോഗമന സാഹിത്യ സമ്മേളനത്തിൻെറ വേദിയിൽവച്ചാണ്. കാണാൻ കൊതിച്ചിരുന്ന പല സാഹിത്യകാരന്മാരെയും അന്നാണ് ഞാനാദ്യമായി കാണുന്നത്. എന്നോടൊപ്പം യുവസാഹിത്യകാരന്മാരായ വയലാർ രാമവർമ്മ, ടാററാപുരം സുകുമാരൻ, ഞങ്ങളെക്കാൾ പ്രായംകൂടിയ കെ. സുരേന്ദ്രൻ തുടങ്ങിയ എഴുത്തുകാരുമുണ്ടായിരുന്നു. അപ്പോൾ തകഴി, എം.പി. പോൾ, കേശവദേവ്, കാരൂർ എന്നിവരാൽ അനുഗതനായി പൊൻകുന്നം വർക്കിസാർ വരുന്നതു കണ്ടു. ആ സമ്മേളനത്തോടനുബന്ധിച്ചു നടന്ന കവിതാമത്സരത്തിൽ 'ചങ്ങമ്പുഴ സ്വർണ്ണ മെഡലി'ന് അർഹനായ കവിയെന്ന നിലയിൽ ആരോ എന്നെ അവർക്കു പരിചയപ്പെടുത്തിക്കൊടുത്തു. എനിക്ക്, ഇത്ര വളരെ എഴുത്തുകാരെ ഒരുമിച്ചു കണ്ടത് ഒരിക്കലും മറക്കാനാവാത്ത അനുഭവമായിരുന്നു. ആ സമ്മേളനം നമ്മുടെ പുരോഗമന സാഹിത്യ പ്രസ്ഥാനത്തിൻെറയും സാഹിത്യ പുരോഗതിയുടെയും ചരിത്രത്തിൽ പല ഗതിവിഗതികൾക്കും സാക്ഷ്യംവഹിച്ചു. കെ.എ. അബ്ബാസായിരുന്നു സമാപന സമ്മേളനത്തിലെ മുഖ്യാതിഥി. അബ്ബാസിനേയും പത്നിയേയും തിരികേ ബോംബെയ്ക്ക് അയയ്ക്കുവാനുള്ള വണ്ടിക്കൂലിക്ക് എവിടെപ്പോകുമെന്ന പ്രശ്നത്തെ അഭിമുഖീരിച്ചു നില്ക്കുകയായിരുന്നു പൊൻകുന്നം വർക്കി സാർ. അതിനിടയ്ക്ക് സമാപന സമ്മേളന വേദിയിലേക്കു വിളിച്ചുവരുത്തി വർക്കി സാർ എന്നെ സദസ്സിനു പരിചയപ്പെടുത്തിക്കൊടുത്തു. എന്നിട്ട് എന്നെ കെട്ടിപ്പിടിച്ച് കാതിൽ പതുക്കെപ്പറഞ്ഞു, 'അനിയാ, ചങ്ങമ്പുഴ സ്വർണ്ണമെഡൽ എന്നാണ് ഈ പുരസ്കാരത്തിൻെറ പേര്. പക്ഷേ, സ്വർണ്ണവും മെഡലുമൊന്നും ഇതിനകത്തില്ല. അബ്ബാസിനെ ബോംബെയ്ക്കയയ്ക്കുവാനുള്ള പണം ഇനിയും ഉണ്ടായി

(ശേഷം 58-ാം പേജിൽ)





അഹ്മദ് ശരീഫ്

# എത്രയെത്ര നിയമയുദ്ധങ്ങൾ

## നാനാവതി കൊലക്കേസ് ആരാണ് മറക്കുക?





1923–ൽ കറാച്ചിയിൽനിന്ന് നൂറു കിലോമീററർ അകലെ ഷികാർപൂരിൽ ജനിച്ച്, സ്വാതന്ത്ര്യസമരത്തിനും വിഭജനത്തിനും തുടർന്നുള്ള പലായനത്തിനും കൂട്ടക്കൊലകൾക്കും സാക്ഷ്യംവഹിച്ച, രാം ഇത്മലാനി എഴുപതു പിന്നിടുമ്പോൾ അഭിഭാഷകവൃത്തിയോട് ഔദ്യോഗികമായി വിടപറയുകയാണ്. പക്ഷേ, വിരാമം എന്നതിനർത്ഥം, താനിനി കോടതിപ്പടി കയറുകയില്ലെന്നല്ലെന്ന് ഇന്ത്യയിലെ പ്രസിദ്ധങ്ങളായ കേസുകളിലൊക്കെ പ്രതിഭാഗത്തു പ്രതിരോധകനായിപ്രത്യക്ഷപ്പെടുന്ന ഈ സിന്ധി വെട്ടിത്തുറന്നു പറയുന്നു. ന്യായത്തിനും നീതിക്കുമായി വേണ്ടിവന്നാൽ ഇനിയും കോടതിയിൽ ഹാജരാകും. പക്ഷേ, കൂടുതൽ ശ്രദ്ധ എഴുത്തിലും വായനയിലും നിയമാദ്ധ്യാപനത്തിലും പാർലമെൻറംഗമെന്ന നിലയ്ക്കുള്ള പൊതുപ്രവർത്തനത്തിലും വിനിയോഗിക്കുവാനാണ് തീരുമാനിച്ചിരിക്കുന്നത്.

അഭിഭാഷകസമൂഹത്തിൽ അതിപ്രശസ്തരാകുന്നവർ വിരളമാണ്. കള്ളന്മാരെയും കൊലയാളികളെയും നിയമത്തിൻെറ മുഷ്ടികളിൽനിന്നു മോചിപ്പിച്ച് ജീവിതം കരുപ്പിടിപ്പിക്കുകയാണ് അവരുടെ തൊഴിൽ. പക്ഷേ, അഭിഭാഷകരുടെ 'പ്രൊഫഷണൽ എത്തിക്സി'ൽ ഇതിൻെറ വ്യാഖ്യാനം മറെറാന്നാണ്.

അത് രാം ഇത്മലാനി സ്പഷ്ടമാക്കുന്നു: എല്ലാ നീതിപീഠങ്ങളുടെയും പരമോന്നതപീഠം (ഇന്ത്യയിൽ സുപ്രീം കോർട്ട്) ഒരാളെ കുററവാളിയായി പ്രഖ്യാപിക്കുന്നതുവരെ അയാൾ നിരപരാധിയാണ്. അയാൾക്കുവേണ്ടി വാദം നടത്തേണ്ടത് ഒരു വക്കീലിൻെറ ധർമ്മമാണ്, ധർമ്മമല്ല, ഒരു കക്ഷിവന്ന് തനിക്കുവേണ്ടി വാദിക്കണമെന്നോ തൻെറ നിരപരാധിത്വം തെളിയിക്കണമെന്നോ അഭ്യർത്ഥിച്ചാൽ അതു നിരസിക്കാൻ ഒരു അഭിഭാഷകനും അവകാശമില്ല. നിരസിക്കുന്നതാണ് അധർമ്മം. നിരസിച്ചാൽ ബാർ അസോസിയേഷന് അയാളുടെ അംഗീകാരം റദ്ദാക്കാൻപോലും കഴിയും.

ഒരു നിയമവിശാരദൻ എന്നു വിളിക്കുന്നതിനെക്കാളേറെ നിയമത്തിൻെറ പഴുതുകൾ അരിച്ചുപെറുക്കാനും കീറിമുറിക്കാനുമുള്ള ബുദ്ധികൂർമ്മതയും വാക്മൂർച്ചയുമാണ് രാം ഇത്മലാനിയെ വാർദ്ധക്യത്തിലെത്തിയിട്ടും "ലീഗൽ ഈഗിൾ" (legal eagle) എന്ന വിശേഷണത്തിന് അർഹനാക്കുന്നത്.

താനിപ്പോഴും ശാരീരികമായും ബുദ്ധിപരമായും ആരോഗ്യവാനാണെന്നു തെളിയിക്കുന്ന ഇത്മലാനിയുടെ മകൻ മഹേഷ് ഇത്മലാനിയിലൂടെ കോടതിമുറികളിൽ പാരമ്പര്യം കാത്തുസൂക്ഷിക്കുന്നു. തൻെറ അച്ഛനും അപ്പൂപ്പനും അഭിഭാഷകരായിരുന്നുവെന്ന് അഹന്തയോടെ ആത്മാഭിമാനം കൊള്ളുന്നുമുണ്ട് ഇത്മലാനി.

53 വർഷമായി രാജ്യത്തെ ഉന്നത കോടതികളിൽ പയററിത്തെളിഞ്ഞ ഇത്മലാനി തൻെറ നാലു മക്കളേയും ഉന്നത നിലയിലെത്തിച്ചതിൽ നിർവൃതിയണയുന്നു. "അതിനാൽ എനിക്കിനി പണം വേണ്ട. ഞാനൊരു പുസ്തകമെഴുതാൻ പോവുകയാണ്."

—എന്തിനെപ്പററി?

"തെളിവുകളുടെ നിയമം സംബന്ധിച്ച ഒരു സാങ്കേതിക പുസ്തകമാണിത്. എത്രയുംവേഗം അതു തീർക്കണം. എപ്പോഴാണ് ദൈവം പരമോന്നത നീതിപീഠത്തിലേക്ക് എന്നെ പിടിച്ചുകൊണ്ടുപോവുകയെന്നറിയില്ല. 65 വയസ്സു കഴിഞ്ഞാൽപ്പിന്നെ, നീട്ടിക്കിട്ടുന്നതാണ് ആയുസ്സ്. പെട്ടെന്ന് തൊഴിലിൽനിന്നു വിട്ടുനില്ക്കാനും ഇതാണു കാരണം"—മരണത്തെക്കുറിച്ചും ദൈവത്തിൻെറ കോടതിയെക്കുറിച്ചും ഇത്മലാനി ബോധവാനാണ്. 1942–ലാണ് ഔദ്യോഗികമായി രാം ഇത്മലാനി ആദ്യത്തെ കേസു വാദിക്കുന്നത്. കറാച്ചി സിററി മജിസ്ട്രേററ് കോടതിയിൽ, ഒരു ഭർത്താവും ഭാര്യയും മകളെ വിവാഹംചെയ്തു കൊടുക്കാമെന്നു വാഗ്ദാനം ചെയ്തു പണവും വാങ്ങി മകളെയുമായി മുങ്ങിക്കളഞ്ഞ സംഭവമായിരുന്നു. അവരെ കണ്ടെത്താനും പ്രോസിക്യൂട്ടു ചെയ്യാനും കഴിഞ്ഞപ്പോൾ ഇത്മലാനി എണ്ണപ്പെട്ടു.

പക്ഷേ, ഇതിനുമുമ്പേ രാം ഇത്മലാനി പിതാവിനോടൊപ്പം കോടതിയിൽ വരാറുണ്ടായിരുന്നു. എൽ.എൽ.ബി അവസാന വർഷം പൂർത്തിയാക്കുംമുമ്പ്, ഒരിക്കൽ അച്ഛൻ മജിസ്ട്രേററിനോടു പറഞ്ഞു: "എൻെറ മകനാണ് ഈ കേസ് വാദിക്കുന്നത്." വടക്കൻ സിന്ധിലെ ഗർഹിയാസിൻ എന്ന കൊച്ചുപട്ടണത്തിലെ ചെറിയൊരു കോടതിമുറിയിൽ മോഷണസാധനങ്ങൾ വാങ്ങിയ ഒരാൾക്കെതിരായ കേസിൽ നിയമവിദ്യാർത്ഥിയായിരിക്കെ, വിജയം കരസ്ഥമാക്കിയതായിരുന്നു പ്രഥമ അനുഭവം. "ലളിതമായൊരു കേസായിരുന്നു അച്ഛൻ എനിക്കായി മാററിവച്ചത്. കറാച്ചിയിൽനിന്ന് 100 കിലോമീററർ അകലെ ഷികാർപൂരിലാണ് ഇത്മലാനി ജനിച്ചത്. കറാച്ചിയിൽ എൽ.എൽ.ബി എടുത്തു.



സ്വാതന്ത്ര്യാനന്തരം ഇത്മലാനി ബോംബെയിലേക്കു പോന്നു. ബോംബെ യൂണിവേഴ്സിററിയിൽനിന്ന് എൽ.എൽ.എം നേടി.

അന്നൊക്കെ ഒരുകൂട്ടം ജൂറിമാരെ ഒരുകാര്യം പറഞ്ഞ് ബോധ്യപ്പെടുത്താൻ ചില്ലറ വാക്ചാതുര്യം പോരാ.

ചില സിവിൽക്കേസുകളിൽ അവതരിപ്പിച്ച അപൂർവ്വ നിയമപഴുതുകൾ കാരണം സിന്ധി ബാങ്കിംഗ് സമൂഹം മൊത്തം ഇത്മലാനിയുടെ പിന്നാലേ നടന്നു. ഹുണ്ടിക്കേസുകളായിരുന്നു എല്ലാം.

"കാലിക്കീശയുമായാണ് ഞാൻ സ്വാതന്ത്ര്യാനന്തര പലായനത്തിനുശേഷം വക്കീൽപ്പണിക്കിറങ്ങിയത്. 1948–ൽ കുടുംബത്തെ ബോംബെയിലാക്കിയശേഷം ഞാൻ വീണ്ടും കറാച്ചിയിലേക്കു പോയി. ഈ കുതൂഹലവും ഭ്രാന്തുമൊക്കെ താത്കാലികമായിരിക്കുമെന്നും പര്യവസാനിച്ചേക്കുമെന്നുമായിരുന്നു എൻെറ ധാരണ. പക്ഷേ, രക്തച്ചൊരിച്ചിൽ രൂക്ഷമാവുകയായിരുന്നു.

എൻെറ പിതാവ് പ്രമുഖനായ വക്കീലായിരുന്നു. പക്ഷേ, അദ്ദേഹം ഒരബദ്ധം കാണിച്ചു. ഇന്ത്യയിലെ പ്രഗല്ഭ വക്കീലായിരുന്ന വല്യച്ഛൻെറ തണലിൽ നിന്നു. ഒരു വിജിഗീഷുവിൻെറ തണലിൽ നിന്നാൽ വൻവൃക്ഷത്തെക്കാൾ നിങ്ങൾക്കൊരിക്കലും ഉയരാനാവില്ല—ഞാൻ എൻേറതായ വഴികൾ വെട്ടിത്തുറന്നു.

മുസ്ലീം വിരുദ്ധ വികാരങ്ങളുമായിട്ടാണ് മിക്ക സിന്ധികളും ഇന്ത്യയിലെത്തിയത്. എൻെറ കാര്യം വ്യത്യസ്തമായിരുന്നു. ഇതിനർത്ഥം ഞാൻ ഹിന്ദുവല്ലെന്നല്ല. എനിക്കു മതങ്ങളുടെയെല്ലാം അന്തസ്സത്ത ഉൾക്കൊള്ളാനാവും.

ഹിന്ദു തത്ത്വശാസ്ത്രം ലോകത്ത് ഏററവും മികച്ചതാണെന്നു ഞാൻ വിചാരിക്കുന്നു. പക്ഷേ, നാം എല്ലാ സമുദായങ്ങളുമായും അയൽരാജ്യങ്ങളുമായും സൗഹാർദ്ദത്തിൽ നീങ്ങണം—വെറുപ്പിൻെറയും പകയുടെയും അന്തരീക്ഷത്തിൽ ഇന്ത്യയെപ്പോലുള്ള ഒരു രാജ്യത്തിന് വികാസം നേടാനാവില്ല. സ്നേഹത്തിൻെറയും സൗഹാർദ്ദത്തിൻെറയും മാർഗ്ഗത്തിലൂടെ മാത്രമേ അതു സാധിക്കൂ."

—താങ്കളുടെ ഉള്ളിൽത്തട്ടിയ ഒരു കേസിനെക്കുറിച്ചു പറയാമോ?

"പല കേസുകളും ഉള്ളിൽത്തട്ടിയിട്ടുണ്ട്. ഉള്ളറിഞ്ഞും ആത്മാർത്ഥമായിട്ടുമാണ് എല്ലാ കേസുകളും ഞാൻ വാദിച്ചിട്ടുള്ളത്. പക്ഷേ, 1948–ൽ ഗവൺമെൻറ് ബോംബെ റഫ്യൂജി ആക്ട് പാസ്സാക്കിയപ്പോൾ ഒരു അഭയാർത്ഥിയായി ഇവിടെയെത്തിയ എനിക്കതു സഹിച്ചില്ല. അതു ഞങ്ങളെ അപമാനിക്കുന്നതായിരുന്നു. അതിനെതിരേ നിയമയുദ്ധം നടത്തി സംസ്ഥാന-കേന്ദ്ര ഗവൺമെൻറുകളെ തോല്പിച്ചപ്പോൾ ഞാൻ പുളകം കൊള്ളുക മാത്രമല്ല, വികാരഭരിതനാവുകയും ചെയ്തു. സ്വന്തം ലിപി നിലനിർത്താനുള്ള സിന്ധികളുടെ അവകാശവും സംരക്ഷിക്കപ്പെട്ടു."

—ആദ്യത്തെ പ്രമാദമായ കേസ് ഓർമ്മയിലുണ്ടോ?

"തീർച്ചയായും. നാനാവതി കൊലക്കേസ് ആരാണ് മറക്കുക? 1957–ലായിരുന്നു ഇത്. ഞാൻ ഇതിൽ പബ്ളിക് പ്രോസിക്യൂട്ടറോ പ്രതിഭാഗം വക്കീലോ ആയിരുന്നില്ല. കൊല്ലപ്പെട്ട വ്യക്തിയുടെ സഹോദരിക്കുവേണ്ടി പബ്ളിക് പ്രോസിക്യൂട്ടറെ സഹായിക്കുക മാത്രമായിരുന്നു ഞാൻ. പക്ഷേ, തിരശ്ശീലയ്ക്കു പിന്നിൽ ഞാനാണ് കേസു നടത്തുന്നതെന്ന് എല്ലാവർക്കും അറിയാമായിരുന്നു. എൻെറ പ്രാഗല്ഭ്യം അംഗീകരിക്കപ്പെട്ടു. പിന്നീടു പിന്തിരിഞ്ഞു നോക്കേണ്ടി വന്നില്ല. ജൈത്രയാത്ര തുടങ്ങുകയായിരുന്നു."

—താങ്കളുടെ ജീവിതത്തിലെ സുപ്രധാന വഴിത്തിരിവ് എന്നു പറയാവുന്ന സംഭവം വിവരിക്കാമോ?



റാം ഇത്മലാനി

"എല്ലാവർക്കുമറിയാവുന്നതുപോലെ അത് അടിയന്തരാവസ്ഥയായിരുന്നു. ഇന്ദിരാഗാന്ധിക്കെതിരായ എൻെറ നിയമയുദ്ധം കോടതിക്കകത്തും പുറത്തും ഞാൻ തുടർന്നു.

1973 മുതൽതന്നെ ഇന്ദിരാഗാന്ധി ജൂഡിഷ്യറിയെ കൈയിലൊതുക്കാൻ ശ്രമിക്കുന്നുണ്ടായിരുന്നു. 'പ്രതിജ്ഞാബദ്ധമായ ജൂഡിഷ്യറി' എന്നു പറയുമ്പോൾ അവർ അർത്ഥമാക്കിയത് രാഷ്ട്രീയക്കാരോടു കൂറു പുലർത്തുന്ന കോടതി എന്നായിരുന്നു. ബംഗ്ളാദേശ് യുദ്ധം നല്കിയ ജനപ്രീതിയുടെ അധികാരപ്രമത്തതയിൽ അവരതു സാധിക്കുകയും ചെയ്തു. അലഹബാദ് ഹൈക്കോടതിവിധി പ്രസിദ്ധമാണല്ലോ. അവരുടെ തിരഞ്ഞെടുപ്പ് അസാധുവായി പ്രഖ്യാപിക്കപ്പെട്ടു. പിന്നീട് ഇന്ദിരാഗാന്ധി ചെയ്തത് അടിയന്തരാവസ്ഥ പ്രഖ്യാപിക്കലാണ്. തൻെറ ഇംഗിതാനുസാരം ഭരണഘടന ഭേദഗതി ചെയ്യുകകൂടിയായപ്പോൾ അന്ന് 'ബാർ അസോസിയേഷൻ ഓഫ് ഇന്ത്യ'യുടെ പ്രസിഡൻറായിരുന്ന എനിക്ക് വായടച്ചിരിക്കാനായില്ല. അവരെനിക്ക് അറസ്ററുവാറണ്ട് പുറപ്പെടുവിച്ചു. അടിയന്തരാവസ്ഥക്കേസിൽ സുപ്രീം കോടതിമുമ്പാകെ ഞാൻ നടത്തിയ വലിയൊരു പ്രസംഗമുണ്ട്. സെൻസർഷിപ്പുമൂലം പത്രങ്ങളിലൊന്നും അതു വന്നില്ല. അതൊരു ലഘുലേഖയാക്കി പ്രസിദ്ധീകരിക്കുകയുണ്ടായി."

—താങ്കൾ പ്രസിദ്ധനെന്നതുപോലെ കുപ്രസിദ്ധനുമാണല്ലോ. ഒരു രാഷ്ട്രീയപ്പാർട്ടിയിൽനിന്നു മറെറാന്നിലേക്കു ചാഞ്ചാടിക്കൊണ്ടിരിക്കുന്നതിൻെറ രഹസ്യമെന്താണ്?

"അപ്പറഞ്ഞത് തെററാണ്. എൻെറ തത്ത്വങ്ങൾ സുസ്ഥിരമാണ്. അതിനൊരു മാററവും വന്നിട്ടില്ല—ഞാനല്ല, പാർട്ടികളാണ് തത്ത്വത്തിൽനിന്നും വ്യതിചലിച്ചുകൊണ്ടിരുന്നത്. അപ്പോൾ സ്വാഭാവികമായും പാർട്ടികളെ ഉപേക്ഷിക്കേണ്ടി വരുന്നു.

ഞാൻ തുടക്കംതൊട്ടേ ഒരു കോൺഗ്രസ്സുകാരനായിരുന്നു. എല്ലാവരും ഒരുകാലത്ത് കോൺഗ്രസ്സായിരുന്നു. ഞാനും സ്വാതന്ത്ര്യസമരത്തിൽ പങ്കെടുത്തിട്ടുണ്ട്. 1969 വരെ ഞാൻ കോൺഗ്രസ്സിൽ തുടർന്നു. പിന്നീട് ഇന്ദിരാ പ്രതിഭാസം വന്നു. ഞാനല്ല, കോൺഗ്രസ്സ് അതിൻെറ ആശയങ്ങളും തത്ത്വങ്ങളും മാററിമറിച്ചു. വളരെ ബുദ്ധിമുട്ടിയാണ് പഴയ ആദർശങ്ങൾ നിലനിർത്താൻ ഞങ്ങൾ ജനതാപാർട്ടി രൂപീകരിച്ചത്.

പക്ഷേ, ഇന്ദിരാഗാന്ധി രാജ്നാരായണനും ചരൺസിംഗിനും കൈക്കൂലി നല്കി പാർട്ടിയെ പിളർത്തി. അന്ത്യനിമിഷംവരെ പാർട്ടിയെ ഒരുമിപ്പിച്ചു നിർത്താൻ ഞാൻ പാടുപെട്ടു. 'ഇത്മലാനി ഫോർമുല' നിങ്ങൾ ഓർക്കുന്നുണ്ടാവും. അവരെയെല്ലാം ഞാനൊന്നിപ്പിച്ചതാണ്. പക്ഷേ, എന്തുചെയ്യാം. ആ റാസ്കൽസ് പാർട്ടി പിളർത്താൻ വെള്ളിക്കാശും വാങ്ങി ഒരുമ്പെട്ടിറങ്ങിയതായിരുന്നു.

ജനതാപാർട്ടി പിളർന്നപ്പോൾ ബി.ജെ.പി പിറന്നു. കുറേക്കൂടി വിശ്വസ്തരായിരുന്നു അവർ. പാർട്ടി പിളർത്തിയ റാസ്കലുകളുടെ കൂടെ നില്ക്കുന്നതിലും നല്ലത് പ്രതിബദ്ധത

കാണിച്ചിരുന്ന ബി.ജെ.പിക്കാരുടെകൂടെ നില്ക്കുന്നതാണെന്ന് ഞാൻ കണ്ടു. അന്ന് ബി.ജെ.പി ഈ മുഖം കാണിച്ചിരുന്നുമില്ല. ജനതാപാർട്ടിയുടെ നയംതന്നെയായിരുന്നു തുടക്കത്തിൽ ബി.ജെ.പിക്കും. ഞാൻ ബി.ജെ.പി വിട്ടതല്ല. അവരെന്നെ പുറത്താക്കിയതാണ്. ഇന്ദിരാവധക്കേസിലെ പ്രതികൾക്കുവേണ്ടി ഞാൻ കോടതിയിൽ ഹാജരായതിന് അവരെന്നെ പുറത്താക്കി.''

—എന്തുകൊണ്ടാണ് താങ്കൾ ഒരു പ്രധാനമന്ത്രിയുടെ ഘാതകർക്കായി കേസ് വാദിച്ചത്?

''പ്രധാനമന്ത്രിയുടെ ഘാതകരോ? എന്നാരു പറഞ്ഞു? ബൽബീർസിംഗും കെഹാർസിംഗും നിരപരാധികളാണെന്ന് എനിക്കു തീർത്തു പറയാൻ സാധിക്കും—കെഹാർസിംഗിൻെറ കാര്യത്തിൽ സുപ്രീം കോടതി എൻെറ വാദം സ്വീകരിച്ചില്ല. പക്ഷേ, ഈ രാജ്യത്തെ ജനങ്ങൾക്കറിയാം, അയാൾ നിരപരാധിയാണെന്ന്.''

—പിന്നെ എന്തുകൊണ്ടാണ് കോൺഗ്രസ്സുകാർ താങ്കളെ ''ഇന്ദിരാഗാന്ധി കിഹത്യാരോ കാ വക്കീൽ'' എന്നു വിളിച്ചത്?

''ഈ കേസ് ഏറെറടുത്തതുതൊട്ട് കോൺഗ്രസ്സുകാർ എന്നെ ഭർത്സിക്കുകയായിരുന്നു. ഈ കോൺഗ്രസ്സുകാർക്ക് ഒന്നും മനസ്സിലാവുകയില്ല. എല്ലാം ഉപരിപ്ളവമായേ അവർ കാണുകയുള്ളൂ. തൻെറ കൊലപാതകത്തിന് ഒരു നിരപരാധി ശിക്ഷിക്കപ്പെടുന്നത് ഇന്ദിരയുടെ ആത്മാവിന് ഇഷ്ടപ്പെടുമോ? ഒരു നിരപരാധി രക്ഷപ്പെട്ടാൽ ഇന്ദിരയുടെ ആത്മാവിനെങ്കിലും മോക്ഷം കിട്ടും.''

—ഇപ്പോൾ താങ്കൾ ഏതു പാർട്ടിയുടെ കൂടെയാണ്?

''ഇപ്പോൾ ഞാൻ സ്വതന്ത്രനാണ്—ബി.ജെ.പിയിൽനിന്നു പുറത്തായശേഷം ഞാനൊന്നിലും ചേർന്നിട്ടില്ല. 1987-ൽ ഞാൻ രാജീവിൻെറ അഴിമതിക്കെതിരേ കുരിശുയുദ്ധം തുടങ്ങി—ബോഫോഴ്സ്. 1988-ൽ കർണ്ണാടകയിൽനിന്നു സ്വതന്ത്രനായി മത്സരിച്ച് രാജ്യസഭയിലെത്തി. രാമകൃഷ്ണ ഹെഗ്ഡെ എൻെറ വലിയ സുഹൃത്തായിരുന്നു. ഞാൻ രാജ്യസഭയിലുണ്ടായിരിക്കണമെന്ന് അദ്ദേഹം ആഗ്രഹിച്ചു. അഴിമതിക്കെതിരേ പൊരുതാൻ ഇതു സൗകര്യമായി. അഴിമതിക്കെതിരായി വി.പി. സിംഗിൻെറ നേതൃത്വത്തിൽ സംയുക്തപ്പോരാട്ടം തുടങ്ങി. ദേശീയമുന്നണിയുണ്ടായി. അതിനാൽ ഞാൻ അവരോടൊപ്പം നിന്നു. പക്ഷേ, ഇപ്പോൾ ഒന്നുമില്ലാതായിരിക്കുന്നു.''

—ഇപ്പോൾ ശിവസേനാപിന്തുണയോടെ രാജ്യസഭയിലേക്കു വരാൻ കാരണമെന്താണ്?

''അഴിമതിവിരുദ്ധപ്പോരാട്ടത്തിന് ആരുടെ പിന്തുണ കിട്ടിയാലും സ്വീകരിക്കാം.'' ഹർഷദ്മേത്തയുടെ ഓഹരി കുംഭകോണം, ബോംബ് സ്ഫോടന പ്രതികൾ, സഞ്ജയ് ദത്തിൻെറ ടാഡാ കേസ്, ശിവസേനാ നേതാവ് മനോഹർ ജോഷിയുടെ തിരഞ്ഞെടുപ്പു കേസ്, ഇന്ദിരാവധക്കേസിലെ പ്രതികൾ തുടങ്ങി അറിയപ്പെടുന്ന കുററവാളികൾക്കു വേണ്ടി വാദിക്കുന്ന താങ്കൾ അഴിമതിവിരോധം പറയുന്നതിൽ അർത്ഥമുണ്ടോ?

''നിങ്ങൾക്കു തെററിയിരിക്കുന്നു. താൻ നിരപരാധിയാണെന്നു തെളിയിക്കാനുള്ള അവകാശം ഇന്ത്യൻ ഭരണഘടന എല്ലാ പൗരന്മാർക്കും വകവച്ചുകൊടുത്തിരിക്കുന്നു.

ഒരു അഭിഭാഷകനും ഒരു കേസ് നിരസിക്കാൻ അവകാശമില്ല. അത് പ്രൊഫഷണൽ കോഡിൻെറ ലംഘനമായിത്തീരും. എല്ലാ ആരോപണവിധേയനും ഒരു വക്കീലിനെ അനുവദിച്ചു കൊടുക്കേണ്ടത് ഭരണഘടനാ നിർദ്ദേശമാണ്. സുപ്രീം കോടതി വിധി പറയുംവരെ ആരും കുററവാളിയാകുന്നില്ല.

എനിക്കെതിരായ ഒരു വലിയ വിമർശനമാണിത്. എന്നോട് അസൂയയുള്ളവരും എൻെറ പ്രാഗല്ഭ്യത്തിൽ അസംതൃപ്തിയുള്ളവരുമായ അഭിഭാഷകരാണ് ഇതിനു പിന്നിൽ. അവർ യഥാർത്ഥ അഭിഭാഷകരാണെങ്കിൽ ഇത്തരം കേസുകൾ ഏറെറടുക്കാൻ മുന്നോട്ടു വരികയാണു ചെയ്യേണ്ടത്.

ഇക്കൂട്ടർ ഞാൻ കൈകാര്യം ചെയ്ത മററു കേസുകളെക്കുറിച്ചൊന്നും പറയാത്തതെന്ത്? വഴിവാണിഭക്കാർക്കുവേണ്ടി ഞാൻ സുപ്രീം കോടതിയിൽ പോയി. ആന്തുലെയുടെ അഴിമതിക്കെതിരേ 10 വർഷം പൊരുതി. ബോഫോഴ്സിനെ കുഴിച്ചുമൂടാനുള്ള എല്ലാം ശ്രമങ്ങളും സുപ്രീം കോടതി മുഖേന നിഷ്ഫലമാക്കി.''

—ഇന്ത്യയിലെ നിലവിലുള്ള സ്ഥിതിഗതികളെപ്പററി എന്തു പറയുന്നു?

''ഗവൺമെൻറിന് സെക്യുലറിസത്തോടു പ്രതിബദ്ധതയില്ല. അവർ സെക്യുലറിസം പ്രായോഗികമാക്കുന്നതിനു പകരം ജനങ്ങളെ പിടിച്ചുനിർത്താൻ അതൊരു ആയുധമാക്കുകയാണ്. ഇവർ ഇടയ്ക്കിടെ ദേശീയോദ്ഗ്രഥനത്തെക്കുറിച്ചും വായടിക്കും. പക്ഷേ, അതുകൊണ്ടു പ്രയോജനമില്ല.''

—താങ്കളുടെ അവസാനത്തെ കേസ്?

''ബോംബ് സ്ഫോടനക്കേസിലെ പ്രധാന പ്രതികളിലൊരാളാക്കി സഞ്ജയ്ദത്തിനോടൊപ്പം 'ടാഡ'യിലിട്ടിരുന്ന അബു ഹാശിം അസിമിനെ ജാമ്യത്തിലിറക്കിയത്. മണ്ഡൽ ക്കേസും ജസ്ററിസ് രാമസ്വാമിയ ഇംപീച്ചു ചെയ്ത കേസും അടുത്തകാലത്തു നടന്ന പ്രമാദക്കേസുകളായിരുന്നു.''

—'ടാഡ' തുടരുന്നതിനെക്കുറിച്ച് എന്തു പറയുന്നു?

'' 'ടാഡ' ആർക്കും ഗുണം ചെയ്യില്ല. രാജ്യത്തിനും ഗുണം ചെയ്യില്ല. ഭീകരപ്രവർത്തനം തടയാൻ 'ടാഡ' പ്രയോജനപ്പെടുമെന്ന വാദവും തെററാണ്. 'ടാഡ'യുണ്ടായിട്ടും ബോംബെയിൽ സ്ഫോടനങ്ങൾ നടന്നില്ലേ? ഞാൻ പാർലമെൻറിനകത്തും പുറത്തും സുപ്രീം കോടതിയിലും 'ടാഡ'ക്കെതിരേ പൊരുതാൻ പോവുകയാണ്.''





**ലാലു ജോസഫ്**

# റഷ്യയുടെ കണ്ണീർ

**സോവിയററ് യൂണിയൻെറ തകർച്ച ഈ നൂററാണ്ടിൻെറ ഒരു മഹാദുരന്തമായിത്തീർന്നിരിക്കുന്നു. കമ്മ്യൂണിസ്ററു വ്യവസ്ഥിതിയോടു വിടപറഞ്ഞ്, പഴയ സോവിയററുയൂണിയൻ തുണ്ടുതുണ്ടുകളായി അകന്നുമാറുകയും, കമ്പോള വ്യവസ്ഥിതി സ്വീകരിക്കുകയും ചെയ്തത്, ഒരു രാഷ്ട്രത്തിൻേറയോ ഒരു ജനതയുടേയോ ഇച്ഛാപൂർവമായ തിരഞ്ഞെടുപ്പായിരുന്നില്ല. ചരിത്രത്തിൻെറ അതിക്രൂരമായ പ്രഹരങ്ങളേററ ആ നാട്, ആകസ്മികമായി ചെന്നുവീണ ഒരു ഊരാക്കുടുക്കായിത്തീർന്നിരിക്കയാണ് ഇന്നത്തെ അവിടത്തെ അവസ്ഥ. ജനാധിപത്യമല്ല, ആ പഴയ സോവിയററു യൂണിയൻ രാജ്യങ്ങളിൽ. അധികാരക്കൊതിയന്മാരും സ്വേച്ഛാപ്രമത്തരുമായ കുഴിയാനകളാണ്, ആ ചരിത്രഭൂമിയെ ഇന്നത്തെ പതനത്തിലെത്തിച്ചിരിക്കുന്നത്. അമേരിക്കയെ സ്വപ്നം കാണുന്ന ഒരു തലമുറ, ഡോളറിനെ സർവശക്തനായിക്കാണുന്ന ഭരണാധികാരികൾ-റഷ്യ സന്ദർശിച്ച ലേഖകൻ, ആ നാടിൻെറ ദുരവസ്ഥയെക്കുറിച്ചെഴുതുന്ന ലേഖനങ്ങൾ നാലു ലക്കങ്ങളിലായി പ്രസിദ്ധീകരിക്കുന്നു.**



*മോസ്കോയിലെ ബോൾഷോയ് തിയേററിനടുത്തുള്ള മാർക്സിൻെറ പ്രതിമ. ഒരുവശത്ത് മൈക്ക്ൾ ജാക്സന് ഹലേലൂയ എഴുതിയിരിക്കുന്നു.*



ആറു വയസ്സുകാരി മാഷയ്ക്ക് വാൾട്ട് ഡിസ്നിയുടെ കുസൃതിക്കുടുക്കകളുടെ പ്രതിരൂപം സ്വന്തമാക്കാൻ വെമ്പൽ. അവൾ അമ്മയുടെ കൈപിടിച്ചു വലിച്ചുകൊണ്ടു പറഞ്ഞു ''യാ ഹച്ചു ഇഗ്രൂഷ്കൂ'' (എനിക്കീ കളിപ്പാട്ടം വേണം). മോസ്കോ നഗരത്തിൻെറ ഹൃദയഭാഗത്തുള്ള ആ കളിപ്പാട്ടക്കട ഡോളർ ഷോപ്പായിരുന്നില്ല. അവിടെ മാഷയെ മോഹിപ്പിച്ച കളിക്കോപ്പ് അവൾക്കു വാങ്ങിക്കൊടുക്കാൻ അവളുടെ അമ്മയ്ക്ക് ആഗ്രഹമില്ലാതില്ല. പക്ഷെ കഴിവില്ലെന്നുമാത്രം. അതിനവരുടെ കൈയിൽ ഡോളറില്ല. സ്വന്തം നാട്ടിലെ നാണയം-റൂബിളുണ്ട്. അതുപയോഗിച്ച് മാഷയ്ക്കിഷ്ടപ്പെട്ട കളിക്കോപ്പ് വാങ്ങാനാവില്ല. മാഷയ്ക്ക് കളിപ്പാട്ടം കിട്ടാത്തതിലുള്ള വിഷമം. അവളുടെ അമ്മയ്ക്ക് അതിലേറെ വിഷമം. താനും തൻെറ അമ്മയും സ്വന്തം നാട്ടിൽ അന്യരായ വിവരം മാഷയറിയുന്നില്ല. അത് മാഷയുടെ മാത്രം ദുഃഖമല്ല. ആയിരക്കണക്കിനു മാഷമാരുടേയും അവരുടെ അമ്മമാരുടേയും ദുഃഖമാണ്. ഇത് റഷ്യ. സോഷ്യലിസവും കമ്മ്യൂണിസവും വലിച്ചെറിഞ്ഞ് പടിഞ്ഞാറിൻെറ ആകർഷണങ്ങൾക്കു പിന്നാലെ എത്തിവലിഞ്ഞുകയറിയ റഷ്യ. അവിടെ റഷ്യാക്കാരുടെ റൂബിളിന് കടലാസുവിലമാത്രം.

വർഷങ്ങൾക്കുമുൻപ് അച്ചടിച്ച, സ്വന്തം നാട്ടുകാർക്ക് താത്പര്യമില്ലാതായ പഴയ സീരിയൽ നമ്പറോടുകൂടിയ ഡോളറുകൾ വിററഴിക്കാൻ അമേരിക്ക കണ്ടെത്തിയ പുത്തൻ കോളനിയാണിന്ന് യെട്സിൻെറ റഷ്യ. ഭരണം റഷ്യാക്കാരുടേത്; നിയന്ത്രണവും നാണയവും അമേരിക്കൻ സായ്‌വിൻേറതും.

1991 ആഗസ്ററ് 19-ന് അന്നത്തെ കമ്മ്യൂണിസ്ററ് ഭരണം ശക്തിപ്പെടുത്തി നിലനിർത്താൻ വൈസ് പ്രസിഡൻറ് യനായേവിൻെറ (YANAYEV) നേതൃത്വത്തിൽ നടന്ന ശ്രമം പരാജയപ്പെടും വരെ റൂബിൾ ശക്തമായിരുന്നു. ഒരു ഡോളറിന് 16 റൂബിൾ. പിന്നീടങ്ങോട്ട് റൂബിളിൻെറ വിലയിടിഞ്ഞു. ഒടുവിൽ 1993 ഒക്ടോബറിൽ പാർലമെൻറും പ്രസിഡൻറ് യെട്സിനും തമ്മിൽ അധികാര വടംവലി കൂടിയായപ്പോൾ റൂബിൾ തലകുത്തി വീണു. ഇക്കഴിഞ്ഞ ജൂലൈ അവസാനവാരം ഡോളറിന് 2100 റൂബിളെന്ന നിലയായി.

# 1992 ഫെബ്രുവരി മുതൽ 1994 ജൂൺ വരെ റൂബിളിന്റെ തകർച്ച




*മോസ്കോ ടൈംസ് ജൂലൈ 7-ന് പ്രസിദ്ധീകരിച്ചത്*

അതിനിയും മാറിമറിഞ്ഞ് ഈ വർഷാവസാനത്തോടെ പതിനായിരം (1000) വരെയാകുമത്രെ. റൂബിളിൻെറ ഈ കൂപ്പുകുത്തലിനു പോലും യെട്സിൻ ഗവൺമെൻറിനെ ചലിപ്പിക്കാനായിട്ടില്ല. റഷ്യാക്കാർക്കും ''ങ്ങേഹേ' കുലുക്കമില്ല. 1917-ൽ നടന്ന വിപ്ളവം ചരിത്രത്തിനു പററിയ ഒരു കൈപ്പിഴയെന്ന്, ധരിച്ചുപോകുന്ന തരത്തിൽ നിസ്സംഗരാണ് റഷ്യാക്കാരിന്ന്.

കമ്മ്യൂണിസം തകർന്നുവെന്നും, സോഷ്യലിസം പരാജയപ്പെട്ടുവെന്നും ഉദ്ഘോഷിച്ച് മുൻ സോവിയററ് യൂണിയനെ കമ്പോള വ്യവസ്ഥയിലേക്കു കൈപിടിച്ചുനടത്തിയ ഗോർബച്ചേവ് ജീവിച്ചിരിപ്പുണ്ട്. അഭിമുഖത്തിനും തയ്യാർ. മണിക്കൂറിൽ 50,000 (അൻപതിനായിരം) ഡോളർ ഫീസ് ഈടാക്കുമെന്നുമാത്രം. തകർന്നുവെന്ന് ഗോർബച്ചേവ് പറഞ്ഞിരുന്ന റഷ്യയുടെ സാമ്പത്തിക സ്ഥിതി മെച്ചമാക്കാൻ സഹായം വാഗ്ദാനം ചെയ്തിരുന്നു-അമേരിക്ക. വികസനം ത്വരിതപ്പെടുത്താൻ മൂലധനനിക്ഷേപം നടത്തുന്നതിനു പകരം സാധാരണ റഷ്യാക്കാരൻെറ കൈയിൽ ഡോളർ തിരുകുകയാണ് അങ്കിൾ സാം ചെയ്തത്. ഫലമോ റഷ്യയിലെമ്പാടും വ്യാപാര വാണിജ്യരംഗങ്ങളിൽ കൈമാററം ചെയ്യപ്പെടുന്നത് റഷ്യൻ റൂബിളല്ല-അമേരിക്കൻ ഡോളറായി.

തോട്ടവിളയായി റഷ്യാക്കാർ കൃഷി ചെയ്യുന്ന സ്ട്രാബറിപ്പഴം വാങ്ങണമെങ്കിൽ നല്കണം ഡോളർ. പ്ളാസ്ററിക് കൂടകളിലാക്കി പൊതു മാർക്കററിലും നിരത്തുവക്കിലും വില്പനയ്ക്കു വച്ചിരിക്കുന്ന സ്ട്രാബറി ഒരു കിലോയ്ക്ക് രണ്ടര ഡോളറാവും. റൂബിളിൽ അയ്യായിരവും. പക്ഷെ കച്ചവടക്കാർക്ക് റൂബിൾ വേണ്ട, ഡോളർ മതി. ഇതു വിദേശികളോടുള്ള നയമല്ല. ചില്ലറ ഡോളർ നല്കാനായില്ലെങ്കിലും പ്രശ്നമില്ല. വലുതിന് ബാക്കി തരാൻ റഷ്യാക്കാർക്ക് ശേഷിയുണ്ട്. അത്രയ്ക്കാണ് ഡോളറിൻെറ പ്രചാരം. സ്വന്തം നാട്ടിൽ തങ്ങളുടെ നാണയത്തിന് വിലയില്ലാതായിട്ടും, ഡോളർ വ്യാപകമായി പ്രചരിച്ചിട്ടും റഷ്യാക്കാർക്കും അവരുടെ സർക്കാരിനും യാതൊരു കുലുക്കവുമില്ല. പടിഞ്ഞാറിൻെറ മോഹവലയത്തിൽ ഭ്രമിച്ചുനില്ക്കുകയാണ് അവരാകെ.

സോഷ്യലിസ്ററ് സമൂഹവും സാമ്പത്തിക വ്യവസ്ഥയും പൊളിച്ചെഴുതി കമ്പോള ശക്തികളെ കെട്ടഴിച്ചുവിട്ടതോടെ കഴിഞ്ഞ എഴുപതിലേറെ വർഷങ്ങളിൽ റഷ്യയ്ക്കും റഷ്യാക്കാർക്കും അന്യമായിരുന്ന പലതും പ്രത്യക്ഷപ്പെട്ടു. തൊഴിലില്ലായ്മ, പിരിച്ചുവിടൽ, ഫാക്ടറികൾ അടച്ചുപൂട്ടൽ, പട്ടിണി, ദാരിദ്ര്യം എന്നിവയ്ക്കു പുറമേ ഉന്നതങ്ങളിലെ അഴിമതിയും മാഫിയാസംഘങ്ങളുടെ വകയായി പിടിച്ചുപറിയും, തട്ടിക്കൊണ്ടുപോകലും കൊള്ളയും കൊലപാതകവുമൊക്കെ അരങ്ങേറുന്നു. ഇതൊക്കെ പുത്തൻ അനുഭവങ്ങളാണെങ്കിലും ആർക്കും എങ്ങനേയും ഡോളർ സമ്പാദിക്കുവാൻ കഴിയുന്ന സ്വാതന്ത്ര്യം ഈ സാമൂഹിക വിപത്തുകൾക്കുനേരെ കണ്ണടയ്ക്കാൻ റഷ്യാക്കാരെ പ്രേരിപ്പിക്കുന്നു.

''രക്തപരിശോധന നടത്തിയാൽ ഡോളർ ഭ്രമം തലയ്ക്കുപിടിക്കാത്ത, സിരകളിൽ കലർന്നിട്ടില്ലാത്ത റഷ്യാക്കാരെ കണ്ടുകിട്ടുക പ്രയാസമായിരിക്കും. അത്രയ്ക്കുണ്ട് അവരുടെ ഡോളർപ്രേമം. അവർ ജീവിക്കുന്നതു തന്നെ ഡോളറിനുവേണ്ടിയാണ്.''

കൂടുതൽ സ്വാതന്ത്ര്യത്തിനും ജനാധിപത്യം ശക്തിപ്പെടുത്തുന്നതിനുമായി പെരിസ്ട്രോയിക്ക നടത്തിയെന്ന് വീരസ്യം പറയുന്ന ഗോർബച്ചേവാകട്ടെ റഷ്യയുടെ ഇന്നത്തെ സ്ഥിതിയിൽ പരിതപിക്കുകയാണിപ്പോൾ. 1996-ലെ പ്രസിഡൻറ് തിരഞ്ഞെടുപ്പിൽ കണ്ണുവച്ചാണെങ്കിലും ഇക്കഴിഞ്ഞ ജൂലൈ 8-ന് റഷ്യൻ ഭരണഘടനാ കോടതിമുമ്പാകെ അദ്ദേഹം കുമ്പസാരിച്ചു.

''എൻെറ പ്രതീക്ഷയ്ക്കു വിരുദ്ധമായ കാര്യങ്ങളാണ് റഷ്യയിൽ കാണുന്നത്. ഇങ്ങനെയൊരവസ്ഥ ഞാൻ പ്രതീക്ഷിച്ചിരുന്നില്ല. ഇതിനെക്കുറിച്ചു വിവരിക്കാൻ എനിക്കു വാക്കുകളില്ല. സാമ്പത്തിക അഴിച്ചുപണിയും ജനാധിപത്യം ശക്തിപ്പെടുത്തലും മാത്രമായിരുന്നു പെരിസ്ട്രോയിക്കയുടെ ലക്ഷ്യം.''

തൻെറ രാജ്യത്ത് വ്യാപകമായിത്തീർന്ന അഴിമതിയും സാമ്പത്തിക അച്ചടക്കമില്ലായ്മയും സാംസ്കാരിക അധഃപതനവുമൊക്കെ കണ്ട് ഈയടുത്തകാലത്ത് റഷ്യയിൽ മടങ്ങിയെത്തിയ ഷോൾസെനിത്സെൻ പ്രതികരിച്ചു:

''സ്വാതന്ത്ര്യമെന്നാൽ ഏതുവിധേനയും ഡോളർ സമ്പാദിക്കുകയെന്ന സ്വാതന്ത്ര്യമെന്നാണ് എൻെറ നാട്ടുകാർ ധരിച്ചത്. മുൻ ഗവൺമെൻറിൻെറ കാലത്ത് ജനങ്ങൾ സംസ്കാരമുള്ളവരായിരുന്നു. ഇപ്പോൾ റഷ്യൻ ജനതയ്ക്ക് സംസ്കാരം നഷ്ടപ്പെട്ടിരിക്കുന്നു.''

ഷോൾസെനിത്സെൻ ഇങ്ങനെ പറയാൻ കാരണമുണ്ട്. ഏതുവിധേനയും കൈക്കലാക്കുന്ന ഡോളറുപയോഗിച്ച് കുടിച്ചുകൂത്താടി നടക്കുക എന്നതിലപ്പുറം മറെറാരു ലക്ഷ്യം യുവജനങ്ങൾക്കില്ല. ഡോളർ സ്വന്തമാക്കാനവർ എന്തു ത്യാഗവും സഹിക്കും. ഏതു തൊഴിലുമെടുക്കും. കൊലപാതകംവരെ.

യുവതികൾ ശരീരം വിററ് ഡോളർ സമ്പാദിക്കുന്നത് യെട്സിൻെറ റഷ്യയെ സംബന്ധിച്ച് പുതുമയുള്ള വാർത്തയല്ല. നിശാക്ളബ്ബുകളിൽ ആടിയും പാടിയും നഗ്നനൃത്തം ചെയ്തും കിട്ടുന്ന ഡോളർ തികയാതെ വരുമ്പോൾ വൻഹോട്ടലുകളിലെ കിടക്കകൾ പങ്കിടാൻ യുവതികൾക്ക് യാതൊരു മടിയുമില്ല. ജൂലൈ അവസാനം സെൻറ് പീറേറഴ്സ് ബർഗിൽ നടന്ന ഗുഡ്വിൽ ഗെയിംസിനു മുന്നോടിയായി ഏഴു വേശ്യാലയങ്ങൾ അടച്ചുപൂട്ടിയതായി അവിടത്തെ പൊലീസ് മേധാവി യൂറി ലോസ് കൂട്ടോവിന് (Los Kutov) പത്രസമ്മേളനം വിളിച്ചുകൂട്ടി പറയേണ്ടിവന്നു. [ജൂലൈ 22-ന് സെൻറ് പീറേറഴ്സ് ബർഗിലായിരുന്നു പത്രസമ്മേളനം.]

ഡോളർ നേടാൻ യുവാക്കൾ സ്വീകരിച്ചിരിക്കുന്ന മാർഗ്ഗം വിദേശ കാറുകൾ ക്ളീൻ ചെയ്യലും, അമേരിക്ക, ക്യാനഡ തുടങ്ങിയ വിദേശ രാജ്യങ്ങളിലെ വിഭവങ്ങൾ വിതരണം ചെയ്യുന്ന ഭക്ഷണശാലകളിൽ പാത്രം കഴുകലും തറ തുടയ്ക്കലുമാണ്.

യുവാക്കളെ ലജ്ജിപ്പിക്കുന്ന തരത്തിലുള്ള ഡോളർ ഭ്രമവും വിദേശവസ്തുക്കളോടുള്ള കമ്പവുമാണ് മധ്യവയസ്കർക്കിടയിൽ. സ്വതേ ആഡംബരപ്രിയരായ റഷ്യാക്കാർ ഡോളർ കടകൾക്കും വിദേശ വസ്തുക്കൾ പ്രദർശിപ്പിച്ചിരിക്കുന്ന ഷോറൂമുകൾക്കും മുന്നിൽ ക്യൂവാണ്. അമേരിക്ക, ജപ്പാൻ, ജർമ്മനി, ഫ്രാൻസ് എന്നീ രാജ്യങ്ങളുടെ ഉല്പന്നങ്ങൾക്കാണ് ഏറെ പ്രിയം. വോൾവോ കമ്പനി ഏററവുമൊടുവിൽ നിരത്തിലിറക്കിയ അത്യാധുനിക സ്പോർട്ട്സ് മോഡൽ കാർ സമ്പന്ന രാജ്യമായ സ്വിററ്സർലണ്ടിൽപ്പോലും മാർക്കററിലെത്തിയിട്ടില്ല. എങ്കിലും മോസ്കോയിലെ പ്രധാന നിരത്തുകളിലവ തലങ്ങും വിലങ്ങും പായുന്നതു കാണുമ്പോൾ റഷ്യയിലെ അമേരിക്ക നമ്മുടെ മുന്നിൽ തെളിയും.

വിദേശ കാറായാലും ഷൂസായാലും വാങ്ങണമെങ്കിൽ ഡോളർ കൂടിയേതീരൂ. വിദേശ കാറുകളുടേയും ഷൂസുകളുടേയും കടകൾ റൂബിളിനു മുന്നിൽ തുറക്കപ്പെടില്ലെങ്കിലും റഷ്യാക്കാർ ഈ കടകൾക്കു മുന്നിൽ വരി നില്ക്കും. കടയ്ക്കുള്ളിൽ കടന്ന് ഇവ നോക്കിക്കാണാൻവരെ ഡോളർ നല്കണം. എന്നാലും വരിയുടെ നീളം കുറയുന്നില്ല. മുൻ സോവിയററ് യൂണിയനിൽ റൊട്ടിക്ക് വരി നില്ക്കേണ്ടിവന്നിരുന്നുവെന്നതാണ് റഷ്യാക്കാരെ കമ്മ്യൂണിസത്തിനും, സോഷ്യലിസത്തിനും എതിരെ ചിന്തിക്കാൻ പ്രേരിപ്പിച്ചതെന്ന് ഇനിയിപ്പോൾ ഓർത്തിട്ടുകാര്യമില്ല. വരി നിന്നാലും ഡോളർ കടകളിലെ വിദേശ വസ്തുക്കൾ വാങ്ങാനായില്ലെങ്കിലും കാണാൻ കഴിയുന്ന സ്വാതന്ത്ര്യമാണ് റഷ്യാക്കാരെ മോഹിപ്പിച്ചിരിക്കുന്നത്.

കൈയിൽ കിട്ടുന്ന റൂബിൾ ഡോളറാക്കി മാററാൻ കഴിയുന്ന ഡോളർ എക്സ്ചേഞ്ചുകൾ കൂണുപോലെ മുളച്ചുപൊങ്ങിയിരിക്കുന്നു. റഷ്യൻ ഗവൺമെൻറാസ്ഥാനമായ ക്രെംലിനു ചുററും ഇത്തരം നിരവധി എക്സ്ചേഞ്ചുകളുണ്ട്. നിരവധി ലക്ഷം ഡോളറുകളാണ് ഈ എക്സ്ചേഞ്ചുകൾ വഴി റഷ്യയിലെത്തുന്നത്. സാധാരണ രാജ്യങ്ങളിലെ പൗരന്മാർ വിദേശയാത്രയ്ക്കുപോകുമ്പോൾ മാത്രമാണ് ഡോളർ കൈയിൽ കരുതാറ്. റഷ്യാക്കാർക്ക് റഷ്യയ്ക്കുള്ളിൽ ഡോളർ വേണമെന്ന സ്ഥിതിയാണിന്ന്. 1990-നു മുൻപ് പുറത്തിറക്കിയ ഡോളറുകൾ അവർക്ക് സ്വീകാര്യമല്ല. അമേരിക്കയാകട്ടെ റഷ്യയിൽ വിതരണത്തിനെത്തിച്ചിരിക്കുന്നത് 1982 മുതൽ 1985 വരെ പുറത്തിറക്കിയ ഡോളറുകൾ മാത്രവും.

ഡോളർ എക്സ്ചേഞ്ചുകളിലൊന്നും ഔദ്യോഗിക വിനിമയ നിരക്കുകളല്ല നിലവിലുള്ളത്. അതതു എക്സ്ചേഞ്ചിൻെറ ചുമതല വഹിക്കുന്ന ബാങ്ക് നിശ്ചയിക്കുന്നതാണ് നിരക്ക്. നിരക്കു നിശ്ചയിക്കുന്നതിൽ റഷ്യയുടെ കേന്ദ്രബാങ്കിനുപോലും യാതൊരു നിയന്ത്രണവുമില്ല.

മോസ്കോ അന്താരാഷ്ട്ര വിമാനത്താവളത്തിൽ വന്നിറങ്ങുന്ന വിദേശി കസ്ററംസ് അധികൃതർക്കു നല്കുന്ന ഡോളർ ഡിക്ളറേഷൻ ഫാറത്തിൻെറ ഫോട്ടോ പകർപ്പ് നിമിഷങ്ങൾക്കുള്ളിൽ മാഫിയാ സംഘങ്ങളുടെ കൈയിലെത്തും. റഷ്യയിലെത്തുന്ന വിദേശി, ഇമിഗ്രേഷൻ ചെക്കുകഴിഞ്ഞ് മൂന്നു ദിവസത്തിനുള്ളിൽ അയാളുടെ പാസ്പോർട്ട് സീലു ചെയ്യിക്കണം. വിദേശികൾ താമസിക്കുന്ന ഹോട്ടലുകളിലും പാസ്പോർട്ട് സീലു ചെയ്യാനുള്ള സൗകര്യമുണ്ട്. ആഭ്യന്തര സുരക്ഷാ വിഭാഗത്തിൻെറ നിഷ്കർഷണമാണ് പാസ്പോർട്ട് സീലിംഗ്, പൊലീസ്, പട്ടാളം എന്നിവിടങ്ങളിൽവരെ പിടിയുള്ള മാഫിയാ സംഘത്തിന് വിദേശിയെ പിൻതുടരുക പ്രയാസമുള്ള ജോലിയല്ല. കസ്ററംസ് അധികൃതർക്കു നല്കുന്ന ഫോറത്തിൽ കൂടുതൽ ഡോളർ ഡിക്ളയർ ചെയ്തിട്ടുള്ളവർ മാഫിയയുടെ നോട്ടപ്പുള്ളിയാകും. പിടിച്ചുപറിയും തട്ടിക്കൊണ്ടുപോകലും തുടർന്നുള്ള രംഗങ്ങൾ. ജീവനോടെ തിരികെപ്പോകാൻ കഴിയുന്നവർ ഭാഗ്യവാന്മാർ.

അനധികൃതമായി പ്രചരിച്ചിരിക്കുന്ന ഡോളറുപയോഗിച്ച് കള്ളക്കടത്ത് കെങ്കേമമായി നടക്കുന്നു. പ്രത്യേകിച്ചും കമ്പ്യൂട്ടർ കടത്ത്. കമ്പ്യൂട്ടർ കള്ളക്കടത്തു നടത്തുന്ന നിരവധി സംഘങ്ങൾ മോസ്കോയിലുണ്ട്. വിദേശ പാസ്പോർട്ടുള്ള ഏതൊരാളേയും സംഘം കൂലിക്കെടുക്കും. കടത്ത് പ്രധാനമായും ഹോങ്കോങ്ങിൽനിന്നാണ്. അങ്ങോട്ടേക്കുള്ള വിസയും വിമാനടിക്കററും നല്കി, കൈയിലൊരു പൊതിയുമായി പറഞ്ഞുവിടുന്ന ഏജൻറ്, ഡോളർപൊതി ഹോങ്കോങ്ങിലെ കമ്പ്യൂട്ടർ ഷോറൂമിൽ നല്കുകയേ വേണ്ടൂ. കമ്പ്യൂട്ടർ കിട്ടും. ഹോങ്കോങ്ങിലെ താമസവും സംഘംതന്നെ ഏർപ്പാടാക്കും. നഗരം ചുററിനടന്നു കാണുന്നതിനും, ഏജൻറിനാവശ്യമായ വസ്തുക്കൾ വാങ്ങുന്നതിനും സ്വന്തം പോക്കററിൽനിന്ന് കാശ് ചെലവിടണം. കമ്പ്യൂട്ടറുമായി തിരികെ വരുന്ന ഏജൻറിനെ സ്വീകരിക്കാൻ സംഘപ്രതിനിധി കാത്തുനില്ക്കുന്നുണ്ടാവും. യാതൊരു ഡ്യൂട്ടിയുമില്ലാതെ കമ്പ്യൂട്ടറും ഏജൻറും പുറത്തു കടക്കുന്നതോടെ കള്ളക്കടത്തു നാടകത്തിന് തിരശ്ശീല വീഴുകയായി.



*മിഖായേൽ ഗോർബച്ചേവ്*

**അമേരിക്കൻ ഡോളറിനു പിന്നാലെ പായുമ്പോഴും അമേരിക്കയോടുള്ള മരണവും ശത്രുതയും മറക്കാനോ അവസാനിപ്പിക്കാനോ റഷ്യക്കാർ തയ്യാറില്ല.**



*സോൾ ഷെനിത്സൻ*

അമേരിക്കൻ ഡോളറിനു പിന്നാലെ' പായുമ്പോഴും അമേരിക്കയോടുള്ള മൽസരവും ശത്രുതയും മറക്കാനോ അവസാനിപ്പിക്കാനോ റഷ്യാക്കാർ തയ്യാറില്ല. ക്രെംലിൻ പരിസരത്തുണ്ടായ ഒരു സംഭവം റാഷ്യക്കാർക്ക് അമേരിക്കക്കാരോടുള്ള ശത്രുത വിളിച്ചോതുന്നു. ഫോട്ടോഗ്രാഫി നിരോധിച്ചിരിക്കുന്ന സ്ഥലത്ത് ഫ്ളാഷ് ലൈററുപയോഗിച്ച് ഫോട്ടോ എടുത്ത ഇന്ത്യാക്കാരനെ കണ്ടിട്ടും കാവൽപൊലീസുകാരന് കുലുക്കമില്ല. ഇന്ത്യാക്കാരൻ ഫ്ളാഷ് മിന്നിക്കുന്നതുകണ്ട് തൊട്ടടുത്തുനിന്നിരുന്ന അമേരിക്കൻ യുവതി ക്യാമറ ചലിപ്പിച്ചു. റഷ്യൻ പൊലീസുകാരൻ പാഞ്ഞെത്തി അമേരിക്കൻ യുവതിയുടെ ക്യാമറ പിടിച്ചുവാങ്ങി ഫിലിം പുറത്തെടുത്ത് നശിപ്പിച്ചു. തൻെറ ക്യാമറ പിടിച്ചുവാങ്ങിയതിനും ഇന്ത്യാക്കാരൻേറത് പിടിച്ചുവാങ്ങാതിരുന്നതിനും അമേ

രിക്കക്കാരി റഷ്യൻ പൊലീസുകാരനോട് തട്ടിക്കയറി. ഉടനെയുണ്ട് മറുപടി.

''നീ യാങ്കിയാണ്. ഞങ്ങളുടെ ശത്രു. മറേറയാൾ ഇന്ത്യാക്കാരൻ ഞങ്ങളുടെ സുഹൃത്ത്. യാങ്കികൾ ഞങ്ങളുടെ മർമ്മപ്രധാന സ്ഥാനങ്ങളുടെ ഫോട്ടോയെടുക്കുന്നത് ഞങ്ങൾക്കിഷ്ടമല്ല.''

ഇന്ത്യാക്കാർക്കും അമേരിക്കക്കാർക്കും വ്യത്യസ്ത നിയമങ്ങളൊന്നും റഷ്യയിലില്ല. തങ്ങളുടെ രാജ്യത്തെ നശിപ്പിച്ചനാറാന്നക്കല്ലിട്ട അമേരിക്കയോടും അന്നാട്ടുകാരോടും സാധാരണ റഷ്യാക്കാർക്കുള്ള വികാരമാണ്, ആ യുവ പൊലീസുകാരനിലൂടെ പുറത്തുവന്നത്.

അമേരിക്കയോടുള്ള മൽസരവും റഷ്യാക്കാരെ വിട്ടൊഴിഞ്ഞുപോയിട്ടില്ല. ശീതയുദ്ധകാലത്ത് നിലനിന്നിരുന്ന യുദ്ധസാമഗ്രികളുടേയും ശാസ്ത്ര സാങ്കേതിക രംഗങ്ങളിലേയും മൽസരമല്ലത്. നിത്യോപയോഗ സാധനങ്ങളടക്കമുള്ള ഉപഭോഗ വസ്തുക്കളുടെ വില ഡോളറിൽ നിശ്ചയിച്ച് അത് അമേരിക്കയിലുള്ളതിനേക്കാളും കൂടുതലെങ്കിൽ റഷ്യാക്കാർ തൃപ്തരായി.

മനുഷ്യനുമായി ഏററവുമധികം ഇണങ്ങുന്ന ഡോൾഫിനുകളെ മെരുക്കി അഭ്യാസങ്ങൾ നടത്തിക്കുന്ന ഡോൾഫിനേറിയങ്ങളിൽ പ്രവേശനത്തിന് ഒരാളിൽനിന്നും തങ്ങൾ രണ്ടര ഡോളർ ഈടാക്കുമ്പോൾ അമേരിക്കയിൽ അതിന് ക ഡോളറേ ടിക്കററ് നിരക്കുള്ളൂ എന്ന് ആവേശത്തോടെ വിളിച്ചുകൂവുന്ന റഷ്യാക്കാരനെ ഓർത്ത് സഹതപിച്ചിട്ടു കാര്യമില്ല. കാരണം അമേരിക്കയോടുള്ള റഷ്യയുടെ മൽസരം ഡോളർ സമ്പാദിക്കുന്നതിന്റെ അടിസ്ഥാനത്തിലാണിന്ന്.

അമേരിക്കയുമായുള്ള ഈ മൽസരമനോഭാവവും ശത്രുതയുമാണ്, റഷ്യൻ ദേശീയതയ്ക്ക് പ്രാമുഖ്യം നല്കിയിട്ടുള്ള വ്ളാഡിമിർ ഷിരിനോസ്കിയുടെ വർദ്ധിച്ചുവരുന്ന പിൻതുണയ്ക്കാധാരം. ഷിരിനോസ്ക്കിയാകട്ടെ ഇന്ത്യാമഹാസമുദ്രം വരെയുള്ള പ്രദേശം റഷ്യയുടേതാക്കി മാററുമെന്ന് തുറന്നടിക്കുന്നുണ്ട്. എങ്കിലും റൂബിൾ ശക്തമാക്കുമെന്ന, ഷിരിനോസ്ക്കിയുടെ പ്രസ്താവന റഷ്യാക്കാർക്കു നന്നേ ബോധിച്ച മട്ടാണ്. ഏററവുമൊടുവിൽ ഷിരിനോസ്ക്കി പറയുന്നത് റഷ്യയിൽ അമേരിക്കൻ ഡോളർ നിരോധിക്കുമെന്നാണ്. ഇതാകട്ടെ സാധാരണ റഷ്യാക്കാരന്റെ ഡോളർഭ്രമം തകർക്കുന്നതിനു തുല്യമാണുതാനും.



മോസ്കോ ടൈംസ് ജൂലൈ 7 ന് പ്രസിദ്ധീകരിച്ചത്

ഡോളറിന്റെ അതിരുവിട്ട കടന്നുകയററവും വിദേശ വസ്തുക്കളുടെ പ്രവാഹവും നല്ലൊരു ശതമാനം റഷ്യാക്കാരേയും ചൊടിപ്പിച്ചിരിക്കുന്നു. ദേശീയ ബോൾഷെവിക്ക് പാർട്ടി, ഇന്ത്യൻ സ്വാതന്ത്ര്യ സമരകാലത്ത് ഗാന്ധിജി ആഹ്വാനം ചെയ്തിരുന്ന വിദേശ വസ്ത്ര ബഹിഷ്കരണത്തിന്റെ മാതൃകയിൽ വിദേശ വസ്തുക്കൾ ബഹിഷ്കരിക്കാൻ റഷ്യാക്കാരെ ആഹ്വാനം ചെയ്തുകഴിഞ്ഞു. പാർട്ടിയുടെ മറെറാരു ആഹ്വാനം അമ്മമാരെ ഉദ്ദേശിച്ചുള്ളതാണ്. അതിപ്രകാരം പറയുന്നു: ''നിങ്ങളുടെ കുഞ്ഞുങ്ങൾ അമേരിക്കയുടെയോ ജർമ്മനിയുടെയോ ചോക്ക്ലേററുകൾക്ക് കൈനീട്ടുകയാണെങ്കിൽ, അവരുടെ കൈ തട്ടിമാററണം. പകരം റഷ്യൻ മിഠായികൾ കൈയിൽ വച്ചുകൊടുക്കുക.''

വിദേശ വസ്തുക്കൾ പ്രത്യേകിച്ചും ഡോളർ ബഹിഷ്കരണമാണ് റഷ്യയെ വീണ്ടും റഷ്യയാക്കാനുള്ള ശ്രമത്തിന്റെ ആദ്യപടി. ''പൗരാവകാശ സംരക്ഷണം'' എന്നപേരിൽ മോസ്കോയിൽ രൂപീകൃതമായിട്ടുള്ള ഗാനമേള സംഘത്തിലെ മുഖ്യ ഗായകൻ യെഗാർ ലെറേറാവ് (YEGOR LETOV) പറഞ്ഞു. ഇതൊക്കെ ഞങ്ങൾ നടത്താനിരിക്കുന്ന വിപ്ളവത്തിന്റെ ഭാഗമാണ്. അദ്ദേഹം തുടർന്നു. കവികൂടിയായ എഡ്വേർഡ് ലിമോനോവ് (Edward Limonov) ഒരു പടികൂടി കടന്ന്, യാങ്കികളെ റഷ്യയിൽനിന്ന് തുരത്തുംവരെ തങ്ങൾക്ക് വിശ്രമമില്ലെന്ന് അവകാശപ്പെട്ടു. ലെറേറാവും ലിമോനോവും ചേർന്ന് തയ്യാറാക്കിയ പോസ്റ്ററുകളിൽ റൂബിളിന് സ്വാഗതവും ഡോളറിന് ചവററുകുട്ടയും നല്കുക, എന്നതാണ് സന്ദേശം. ഈ പോസ്റ്ററുകൾ മോസ്കോയിലും റഷ്യയിലെ ഇതര പ്രദേശങ്ങളിലും വ്യാപകമായി പ്രചരിച്ചിരിക്കുന്നു.

സ്കൂൾ വിദ്യാഭ്യാസം കഴിഞ്ഞ് സർവ്വകലാശാലകളിൽ പഠനം തുടരാൻ യുവജനതയ്ക്കു താത്പര്യമില്ലാതായി. പുത്തൻ





ഭരണവും കൂടുതൽ സ്വാതന്ത്ര്യവും വന്നതിനു ശേഷം സർവ്വകലാശാലകളിലെത്തുന്ന റഷ്യാക്കാരുടെ സംഖ്യ മുൻകാലങ്ങളെ അപേക്ഷിച്ച് 15 ശതമാനം കണ്ട് കുറഞ്ഞിരിക്കുന്നു.

വിദ്യാഭ്യാസം സർക്കാർ ചെലവിൽ നടത്തുകയെന്ന സോഷ്യലിസ്ററ് കാഴ്ചപ്പാട് റഷ്യയ്ക്കിന്നന്യം. ഉന്നതവിദ്യാഭ്യാസം തേടിയെത്തുന്നവർ ഫീസ് നല്കണം. റഷ്യാക്കാർക്കു മാത്രമായി നീക്കിവച്ചിട്ടുള്ള സ്ഥാനങ്ങൾ തന്നെയും ഉയർന്ന ഫീസ് നല്കേണ്ടവയും കുറഞ്ഞ ഫീസ് ചുമത്തുന്നവയുമായി തരംതിരിക്കപ്പെട്ടുകഴിഞ്ഞു. പേമെൻറ് സീററുകൾ അനുവദിച്ച് സർവ്വകലാശാലകളിൽ വിദ്യാഭ്യാസക്കച്ചവടം തന്നെയാണ്. സർവ്വകലാശാലകളെ ബാധിച്ചിരിക്കുന്ന സാമ്പത്തിക പ്രതിസന്ധി തരണം ചെയ്യാൻ ഇതല്ലാതെ മററു മാർഗ്ഗമില്ലെന്നാണ് അക്കാദമിക് തലവന്മാരുടെ പക്ഷം. മുൻ സോവിയററ് ഗവൺമെൻറ് സർവ്വകലാശാലകൾക്ക് ധനസഹായം നല്കിയിരുന്നു. സോഷ്യലിസം പോയതോടെ സർവ്വകലാശാലകൾ സ്വന്തമായി ധനശേഖരണ മാർഗ്ഗങ്ങൾ തേടേണ്ടിവന്നു. അതിനവർ കാണുന്ന മാർഗ്ഗം റഷ്യാക്കാർക്കുള്ള പേമെൻറ് സീററുകളും വിദേശ വിദ്യാർത്ഥികൾക്കുള്ള ഡോളർ സീററുകളുമാണ്. 2500 ഡോളർ വാർഷിക ഫീസ് നല്കുന്ന ഒരു വിദേശ വിദ്യാർത്ഥിക്ക്, പത്തു ഡോളറിനു തുല്യമായ റൂബിൾ മാസ സ്റ്റൈപ്പൻറായി സർവ്വകലാശാല നല്കും. അതുപയോഗിച്ച് കഴിഞ്ഞുകൂടാനാകില്ല. പിന്നേയും വേണമൊരു 100 ഡോളർ. റഷ്യൻ വിദ്യാർത്ഥികൾക്കു കിട്ടുന്ന സ്റ്റൈപ്പൻറും തുലോം തുച്ഛമാണ്. ഉയർന്ന ഫീസും വർദ്ധിച്ച പഠനച്ചെലവും സഹിച്ച് സർവ്വകലാശാല വിദ്യാഭ്യാസം നേടി ഡിപ്ളോമയുമായി പുറത്തിറങ്ങിയാലും അവരെ കാത്തിരിക്കുന്നത് തൊഴിലില്ലായ്മയാണ്.

പഴയ സോവിയററ് യൂണിയനിൽ ഉന്നത പഠനം കഴിഞ്ഞ് സർവവകലാശാല ഡിപ്ളോമ ([illegible] റഷ്യയിൽ ഡിപ്ളോമ എന്നാണ് പറ[illegible]) [illegible]യുമായി പുറത്തിറങ്ങിയിരുന്ന റഷ്യ[illegible] നിയമന ഉത്തരവും നല്കുമായിരുന്നു. ഇന്നിപ്പോൾ നിയമന ഉത്തരവില്ല ഡിപ്ളോമ മാത്രം. പിന്നെയെന്തിന് വിദ്യാഭ്യാസം? പഠനത്തിനായി സമയവും പണവും ചെലവാക്കുന്നതിലും ഭേദം കിട്ടുന്ന സമയത്ത് പത്ത് പച്ച (ഡോളർ) സമ്പാദിക്കുക- അതാണിന്ന് റഷ്യാക്കാരുടെ മനോഭാവം.

സ്കൂൾതലം കഴിഞ്ഞ് സർവ്വകലാശാലയിലെത്താതെ പോകുന്ന നല്ലൊരു ശതമാനം പേരും നേരെ ചെന്നു പെടുന്നത് മാഫിയാ സംഘങ്ങളിലാണ്. മാഫിയയുമായി ബന്ധമുള്ളവരെന്നു സംശയിച്ച് പൊലീസ് കസ്ററഡിയിലാക്കുന്നവരിൽ ഏറിയപങ്കും 20-നും 22-നും ഇടയ്ക്കു പ്രായമുള്ള യുവാക്കളാണ്.

കൂലിത്തല്ലു സംഘങ്ങളും വാടകക്കൊലയാളികളുമൊക്കെച്ചേർന്ന വലിയൊരു മാഫിയയാണ് റഷ്യയിലുള്ളത്. ഈ സംഘങ്ങളുടെ വളർച്ച റഷ്യാക്കാരെ ഭയചകിതരാക്കിയിരിക്കുന്നു. പാർലമെൻറിന്റെ സാമൂഹിക പരിഷ്കാര ഇൻസ്ററിററ്യൂട്ട് മോസ്കോയിൽ നടത്തിയ സർവ്വേയിൽ വെളിപ്പെട്ട വസ്തുതകൾ ഗവൺമെൻറിനെ ഞെട്ടിച്ചു. സർവ്വേയിൽ പങ്കെടുത്ത 43 ശതമാനംപേരും റഷ്യ മാഫിയയുടെ പിടിയിലാണെന്നും ആരാണ് റഷ്യയുടെ യഥാർത്ഥ ഭരണകർത്താക്കൾ എന്ന് തങ്ങൾക്കറിയില്ലെന്നും അഭിപ്രായം രേഖപ്പെടുത്തി. അഞ്ചു ശതമാനത്തിൽ താഴെയുള്ളവർ മാത്രമേ ഭരണനേതൃത്വം യെൽട്സിനാണെന്നു കരുതുന്നുള്ളൂ.

ഉറാൽ പർവ്വതനിരയിലുള്ള ഇക്കത്തറിൻബർഗ് (മുൻ രാജ്ഞാവ് പീറ്ററിന്റെ അമ്മ കാതറീന്റെ പേരിലുള്ള നഗരം) നഗരത്തിലെ ജനങ്ങളുടെ വെളിപ്പെടുത്തൽ സംഗതിയുടെ ഗൗരവം വിളിച്ചോതുന്നു. അവിടെ 74 ശതമാനം ജനങ്ങളും കരുതുന്നത് ഭരണം മാഫിയയുടേതാണെന്നാണ്. യെൽട്സിൻ സർക്കാരിന്റെ അവിടത്തെ പ്രാദേശിക പ്രതിനിധി സ്ററാനി സ്ളാവ് അക്സിയാനോവ് (Stanislav Aksiyanov) തന്നെ വെളിപ്പെടുത്തിയതാണീ കണക്ക്. കലീനിൻഗ്രാഡിലെ സ്ഥിതിയും വ്യത്യസ്തമല്ല. മററിടങ്ങളിലെ മാതിരി കലീനിൻ ഗ്രാഡിൽ സർക്കാർ സർവ്വേ നടത്തിയിട്ടില്ല. സർവ്വെ നടന്നാൽ യെൽട്സിൻ ഗവൺമെൻറിന് വൻ തിരിച്ചടിയാകുമെന്ന് ഗവൺമെൻറ് പ്രതിനിധി യെലനബൊച്ചാറിനിക്കോവ പറഞ്ഞു.


ഗുഡ്‌വിൽ ഗെയിംസ്—സൈക്ക്ളിംഗ് മത്സരം

***സ്കൂൾ വിദ്യാഭ്യാസം കഴിഞ്ഞ് സർവകലാശാലകളിൽ പഠനം തുടരാൻ യുവജനതയ്ക്കു താത്പര്യമില്ലാതായി.***

കൊല്ലും കൊലയും പിടിച്ചുപറിയും തട്ടിക്കൊണ്ടുപോകലുമായി ഭീതി വിതയ്ക്കുന്ന മാഫിയാ സംഘങ്ങൾ ഏററവുമധികമുള്ളത് സെൻറ് പീറേറഴ്സ് ബർഗിൽ! (മുൻ ലെനിൻഗ്രാഡ്.) 1994 ആദ്യപകുതിയിൽ മാത്രം 66875 അക്രമ സംഭവങ്ങൾ പൊലീസ് റിപ്പോർട്ടു ചെയ്തു. ഇവയിൽ 27000 റഷ്യാക്കാർ പ്രതികളാണ്. 14592 കേസുകൾ കൊലപാതക ബലാൽസംഗ സംഭവങ്ങളും.

വിദേശികളുടെ സുരക്ഷാ ചുമതലയുള്ള വ്ളാഡിമിർ കാർപെൻകോവിന്റെ (VLADIMIR KARPENKOV) ഉറക്കം കെടുത്തുന്ന തരത്തിൽ വിദേശികൾക്കു നേരെയുള്ള അക്രമങ്ങൾ പെരുകി. മോസ്കോവിസ്കി, കൂയ്ബുഷസ്കി, വീബെർസ്കി, പ്രിമോർസ്കി എന്നിവിടങ്ങളിൽ ഈ വർഷമിതുവരെ യഥാ[illegible], 61, 41, 39 കേസുകൾ റിപ്പോർട്ടു ചെയ്തു.

(അവസാനിക്കുന്നില്ല)



സി.എസ്. ജയചന്ദ്രൻ

# ബ്രഹ്മജ്ഞാനത്തിന്റെ ആനന്ദയോഗം

## ഇത് വാണിജ്യവത്കരണത്തിന്റെ കാലം



ഭഗവതി ഗംഗയുടെ നിറവിൽ നീരാടി ഹിമധവളവും ദിവ്യമധുരവുമായ കുസുമങ്ങളാൽ പുഷ്പാഞ്ജലി. പന്തുവരാളിയിൽ ആദിതാളത്തിൽ ദശാവതാരപൂർണ്ണത. ദീക്ഷിതരാൽ പ്രഖ്യാതമായ മഹാപട്ടാഭിരാമവർണ്ണന. രാജരാജേശ്വരിയെന്ന തില്ലാന. അംബാഷ്ടകം മംഗളമായി രാഗമാലികയിൽ ശാന്താകാരത്തിൽ സമാപിക്കുന്ന നൃത്തം. സൂര്യയുടെ നൃത്തസംഗീതോത്സവത്തിന്റെ അരങ്ങിൽ ഭരതനാട്യത്തിന്റെ ധ്യാനപൂർണ്ണിമ.

ചിത്രാവിശേശ്വരന്റെതന്നെ വാക്കുകളിൽ പറഞ്ഞാൽ ബ്രഹ്മജ്ഞാനത്തിന്റെ ആനന്ദയോഗം. ഒരിക്കലും അവസാനിക്കാത്ത ആവർത്തനങ്ങളുടെ അനന്യത.

അച്ഛൻ പദ്മനാഭൻ പാലക്കാടൻ ബ്രാഹ്മണനും, അമ്മ രുഗ്മിണി തമിഴ്നാട്ടുകാരിയുമായിരുന്നിട്ടുകൂടി ആദ്യം പഠിച്ചത് വെസ്റേറൺ ക്ളാസ്സിക്കൽ ബാലേയാണ്. അതും ലണ്ടനിൽനിന്ന്. പിന്നീട് കൽക്കത്തയിൽ മണിപ്പൂരിയും കഥകും അഭ്യസിച്ചു. സമകാലീന നൃത്തമെന്ന പേരിൽ കൂടുവിട്ടു കൂടുമാറി അലയുന്നതിനിടയിലാണ് റ്റി.എ. രാജലക്ഷ്മിയുടെ ശിഷ്യത്വം സ്വീകരിക്കുന്നത്. ഭരതനാട്യത്തിലെ ആദ്യഗുരു. പ്രശസ്ത നർത്തകിയൊന്നുമല്ലെങ്കിലും നല്ലവണ്ണം നൃത്തം ചെയ്യുമായിരുന്ന അമ്മയാണ് പരിചയപ്പെടുത്തിയതും ശ്രദ്ധതിരിച്ചതും. സ്വന്തം മണ്ണിലേക്കും സംസ്കാരത്തിലേക്കും തിരിച്ചുവരാതെ ഭദ്രമായൊന്നും സാക്ഷാത്കരിക്കാനാവില്ല എന്ന ലളിതസത്യം ആ നല്ല അമ്മയ്ക്കറിയാമായിരുന്നിരിക്കണം. പിന്നീടു വെള്ളൂർ രാമയ്യാപിള്ള എന്ന മഹാഗുരുവിനു കീഴിൽ പന്ത്രണ്ടുവർഷത്തോളം നിരന്തരമായ അഭ്യാസം. തന്റെ ജീവിതത്തിലെ ഏററവും വലിയ അനുഭവം ആ ശിഷ്യത്വമാണെന്ന് ചിത്ര അനുസ്മരിക്കുന്നു. അത്രയെളുപ്പം ആളുകളെ ശിഷ്യരായെടുക്കുന്ന കൂട്ടത്തിലല്ല അദ്ദേഹം. പക്ഷേ, തന്നെ കണ്ടപ്പോൾ എന്തുകൊണ്ടോ ഒററനോട്ടത്തിൽ ഇഷ്ടമായി. ദൈവാധീനം എന്നേ പറയാനുള്ളൂ. ഗുരുകുലവിദ്യാഭ്യാസമെന്നു പറയാൻ വയ്യെങ്കിലും തികച്ചും അദ്ധ്വാനിച്ചുതന്നെയാണ് പഠനം നടന്നത്. ആദ്യമാദ്യം തന്റെ ചപലതകൊണ്ട് പാഠങ്ങൾ വൈകി. ഒരുപക്ഷേ, നാഗരികമനസ്സുകൊണ്ടാവാം. ഒരുദിവസം പൂജാധ്യാനത്തിനുശേഷം വാദ്ധ്യാരപ്പ പറഞ്ഞു: ''അത് പാര്, എന്തു സുന്ദരമായിരിക്കുന്നു.'' പുറത്തേക്കു നോക്കിയപ്പോൾ വൃക്ഷത്തിന്റെ ഹരിതഭംഗിയും കിളികളുടെ കൊഞ്ചലും കുളിർകാററും. എന്താണിതിൽ പഠിക്കാൻ എന്ന സംശയവും ഭ്രമവും. യാന്ത്രികമായി ശരീരത്തെ വഴക്കുന്നതല്ല നൃത്തമെന്നും, സൗന്ദര്യമെന്നാൽ പ്രകൃതിയാണെന്നും മനസ്സിലാക്കാൻ പിന്നീടു മാത്രമേ കഴിഞ്ഞുള്ളൂ. ''അതുപോലെ അദ്ദേഹം എന്നോട് ഏററവും കൂടുതൽ പറഞ്ഞിട്ടുള്ളത് ധ്യാനിക്കാനാണ്. ഇപ്പോഴാണ് ഞാനതിന്റെ അർത്ഥം മനസ്സിലാക്കുന്നത്.''

ഒരു ഇരുപതുകാരനായ നർത്തകന് ബിർജു മഹാരാജിനെക്കാൾ വേഗത്തിലും ശക്തിയിലും കറങ്ങാൻ സാധിച്ചേക്കും. എന്നാൽ ഈ കറക്കം വെറും കറക്കമല്ലെന്നും പ്രപഞ്ചത്തിന്റെ അണ്ഡാകൃതിയാണെന്നും തിരിച്ചറിയുമ്പോഴാണ്, ഏതു നർത്തകനും നർത്തകിയും, അവന്റെ അല്ലെങ്കിൽ അവളുടെ കൗമാരത്തെ അതിജീവിക്കുന്നത്. അതിന് അഭ്യാസവും ബുദ്ധിയും മാത്രം പോരാ. ആത്മാവ് ആവശ്യമാണ്. അങ്ങനെ ആഴങ്ങളെ മെരുക്കുമ്പോഴാണ് അനുഭവങ്ങളിലൂടെ നാം പക്വത ആർജ്ജിക്കുന്നത്. ശരീരം, അതിന്റെ അവയവചലനങ്ങളിലൂടെ സംസാരിച്ചുതുടങ്ങിയാൽ മാത്രം പോരാ, സംഗീതം തന്നെ ആലപിക്കണം. അതാണ്, അതുമാത്രമാണ് നൃത്തം.

കേവലഗദ്യത്തിൽനിന്ന് ഉദാത്തകവിതയിലേക്കുള്ള ദൂരം. അതാണ് ഏതു കലാകാരനും താണ്ടേണ്ടത്. ശരീരത്തിന്റെ സംഗീതമാണ് നൃത്തം. 'ടോട്ടൽ ഡാൻസ്' എന്ന സങ്കല്പത്തിൽ ചിത്ര വിശ്വസിക്കുന്നു. പദ്മാസുബ്രഹ്മണ്യത്തെപ്പോലെ ക്ഷേത്രശില്പങ്ങളുടെ വടിവുകളിൽ ശരീരഭാഷയുടെ പ്രയോഗങ്ങൾ തേടി അലയുമ്പോഴും, ഗമകങ്ങളെ സഞ്ചാരീഭാവങ്ങളുടെ വൈവിധ്യപ്പൊലിമയാൽ അലങ്കരിക്കുമ്പോഴും ആ സങ്കല്പത്തിന്റെ സാക്ഷാത്കാരത്തിനായി പരിശ്രമിക്കുകതന്നെയാണ്. ഭാവനയും സർഗ്ഗാത്മകതയും നഷ്ടമാവുമ്പോഴാണ് ഒരു കലാകാരനും കലയും ജഡപ്രായമാകുന്നത്. ആനയ്ക്കൊരു നടയുണ്ട്—ഗജനട. മുയലിന് അതിസുന്ദരമായ ഒരു ചാട്ടമുണ്ട്. മത്സ്യമെന്ന് കൈമുദ്ര കാട്ടിയതുകൊണ്ടു മാത്രമായില്ല. മീനിന് കഴുത്തില്ല എന്നറിയണം. അതുകൊണ്ട് നർത്തകന്റെ കഴുത്തിളകരുത്. മത്സ്യം ജലോപരിതലത്തിലും ആഴജലത്തിലും നീന്തുന്നത് ഓരോ തരത്തിലാണ്. പുരാണങ്ങളിലെ പാത്രസൃഷ്ടി പഠിച്ചതുകൊണ്ടു മാത്രമായില്ല, സമസ്ത ജീവിജാലങ്ങളെക്കുറിച്ചും അറിയണം. സൂക്ഷ്മമായി പഞ്ചേന്ദ്രിയങ്ങളും മനസ്സും ആത്മാവും എല്ലാം തുറന്നിടണം. ദന്തഗോപുരത്തിലിരിക്കാൻ പററില്ല. ജീവിതനിരീക്ഷണം. സമൂഹത്തെയും മനുഷ്യനെയും കുറിച്ചുള്ള ബോധം.

നമ്മുടെ സമൂഹം അതിവേഗം മാറിക്കൊണ്ടിരിക്കുകയാണെന്ന ബോധം ചിത്രയെയും വേട്ടയാടുന്നുണ്ട്. ''നാഗർകോവിലിലോ തിരുച്ചെന്തൂരിലോ എനിക്കു തൈരു കടയുന്നത് നൃത്തമാടിയാൽ മാത്രം മതി. എന്നാൽ ഞാൻ താമസിക്കുന്ന മദ്രാസിൽ, എന്റെ 'ചിദംബരം' ഡാൻസ് സ്കൂളിൽ പുതുതായി വരുന്ന കുട്ടികൾക്ക്, ഞാൻ (cow-നെയും) പശുവിനെയും കാണിച്ച് പഠിപ്പിച്ചു തുടങ്ങേണ്ടി വരുന്നു. ജലദൗർലഭ്യത്തിൽ പുലരുന്ന ഈ കുഞ്ഞുങ്ങളുടെ കുററമല്ല.'' ചിത്ര പരിതപിക്കുന്നു. ''എന്നാൽ ഗൗരവപൂർവ്വം നൃത്തപഠനത്തിനെത്തുന്നവരോട് വേദങ്ങളടക്കം സംസ്കൃതത്തിൽത്തന്നെ വായിച്ചു മനസ്സിലാക്കാൻ വേണ്ട നിലവാരത്തിൽ എല്ലാ പൗരാണിക അറിവുകളും സ്വായത്തമാക്കാൻ നിഷ്കർഷിക്കാറുണ്ട്.''

പദ്മശ്രീയോ കലൈമാമണിപ്പട്ടമോ നൃത്തചൂഡാമണിയോ കേന്ദ്രസംഗീത നാടക അക്കാദമി അവാർഡോ നേടിയപ്പോഴല്ല, ഏതെങ്കിലും ആസ്വാദകൻ ആത്മാർത്ഥമായി അഭിനന്ദിച്ചപ്പോഴോ, തന്റെ ഗുരു വെള്ളൂർ രാമയ്യാപിള്ള തലയിൽ കൈവച്ച് അനുഗ്രഹിച്ചപ്പോഴോ ആണ് ഏററവും ആനന്ദം തോന്നിയതെന്ന് ഈ നർത്തകി പറയുന്നു. തന്റെ മുമ്പേ കടന്നുപോയ ധ്വനിസമൃദ്ധികൾ—ശ്രീമതി കമല, ബാലസരസ്വതി, ബിർജു മഹാരാജ്, കേളുചരൺ മഹാപാത്ര, കല്യാണിക്കുട്ടിയമ്മ, കലാമണ്ഡലം കൃഷ്ണൻ നായർ—മഹാഗുരുക്കൾ. തന്റെ സമകാലീനർ—പരീക്ഷണങ്ങളുടെ സാഫല്യപൂർണ്ണിമയായ പദ്മാസുബ്രഹ്മണ്യം, ശക്തിസ്വരൂപിണിയായ യാമിനി കൃഷ്ണമൂർത്തി. എല്ലാവരോടും ചിത്രയ്ക്കു വിനയം മാത്രം.

ഭർത്താവായ വിശേശ്വരനാണ് കൂടെ പാടുന്നത്. പ്രശസ്തനായ ജി.എൻ. ബാലസുബ്രഹ്മണ്യത്തിന്റെ ഭാഗിനേയൻ. സന്തൂർ വിദ്വാൻ പണ്ഡിത് ശിവകുമാർ ശർമ്മയുടെ ദക്ഷിണേന്ത്യയിലെ ഏക ശിഷ്യൻ. പ്രണയവിവാഹമായിരുന്നു. സംഗീതവും നൃത്തവുമെന്നപോലെ തികച്ചും യോഗാത്മകമായ പാരസ്പര്യം. അടുത്തകാലത്തായി സംഗീതസംവിധാനവും അദ്ദേഹംതന്നെ നിർവ്വഹിക്കുന്നു.

അടുത്തിടെ ഒരു പത്രപ്രവർത്തകന്റെ ചോദ്യത്തിന്, അയോദ്ധ്യയിൽ ഒരു നൃത്തമണ്ഡപമാണ് സ്ഥാപിക്കേണ്ടതെന്ന് പദ്മാസുബ്രഹ്മണ്യം മറുപടി നല്കി. നർമ്മദാ ബചാവോ ആന്ദോളൻപോലെയുള്ള പരിസ്ഥിതി പ്രസ്ഥാനങ്ങളിൽ പല നർത്തകികളും അണിനിരക്കുന്ന കാലമാണ്. ആ ഓർമ്മയിൽ ഒരു ചെറിയ സൂചന. പെട്ടെന്ന് മറുപടി വന്നു. ''ഞാനൊരു വിവാദനായികയല്ല. പ്രത്യക്ഷമായി ഇടപെടാനും താത്പര്യമില്ല. എന്നാൽ 'ഗംഗ'യെക്കുറിച്ച് ഒരു മുഴുനീള നൃത്തനാടകം അവതരിപ്പിച്ചിട്ടുണ്ട്. അത് പരിസ്ഥിതിയെ സംബന്ധിച്ചാണെന്നാണ് എന്റെ ധാരണ. ആസ്വാദകർ തിരിച്ചറിയുന്നോ ആവോ!'' എങ്കിലും കലയുടെ സാമൂഹ്യധർമ്മത്തെക്കുറിച്ച്, മനുഷ്യമനസ്സുകളെ പരസ്പരം ഇണക്കാനുള്ള സൗന്ദര്യത്തിന്റെ കഴിവിനെക്കുറിച്ച് ഈ നർത്തകി ബോധവതിയാണെന്നു മാത്രമല്ല, പ്രത്യാശകൂടിയുണ്ട്. ''ഫ്രാൻസിൽവച്ച് എല്ലാ മതങ്ങളുടേയും ഒരു സമ്മേളനം നടന്നു. മററു മതങ്ങളിൽ പലതും പ്രാസംഗികന്മാരെ അയച്ചപ്പോൾ, സംഗീതത്തിലൂടെയും നൃത്തത്തിലൂടെയും ആർഷസത്ത വിളംബരം ചെയ്യാനുള്ള ഭാഗ്യവുമുണ്ടായി എനിക്ക്. നൃത്തം ചെയ്തുകഴിഞ്ഞപ്പോൾ, പ്രസംഗകോലാഹലങ്ങൾക്കിടയിൽ ഏററവുമധികം ആശയക്കുഴപ്പമുണ്ടാക്കിയ ശാന്തി എന്ന പദത്തിന്റെ അർത്ഥം ബോദ്ധ്യമായതായി പലരും എന്നോടു പറഞ്ഞു. ഏററവും സന്തോഷം തോന്നിയ ഒരു സന്ദർഭമായിരുന്നു അത്.''



ചിത്രാവിശേശ്വരൻ

ഭരതനാട്യം മതാത്മകമല്ല എന്നു ചിത്ര വിശ്വസിക്കുന്നു. സെക്കുലർ സ്പിരിച്വലെന്ന് അവർ നൃത്തത്തെ വിശദീകരിക്കുന്നു.

ആധുനികപ്രവണതകളോട് അടുപ്പം പുലർത്തുന്ന ക്ളാസ്സിക്കൽ മനസ്സാണ് ചിത്രയ്ക്ക്. മദ്രാസിലെ ''കൂത്തുപട്ടരൈ''പോലുള്ള പരീക്ഷണ നാടകപ്രവർത്തകരുമായി അടുത്ത ബന്ധം സൂക്ഷിക്കുന്നുണ്ട്. നാടകീയത നൃത്തത്തിന് അനുയോജ്യമായി എത്രത്തോളം പുലർത്താം എന്നതു മാത്രമല്ല നമ്മുടെ വർത്തമാന സംവേദനംതന്നെയും ചിത്രയ്ക്ക് എപ്പോഴും അന്വേഷണവിഷയമാണ്. കൂത്തുപട്ടരൈയുടെ ജീവാത്മാവും പരമാത്മാവുമായ കവി—നാടകക്കാരൻ മുത്തുസ്വാമി, മദ്ധ്യപ്രദേശിലെ നാടകസംവിധായകനായ ബൻസി കൗൾ തുടങ്ങി ഒട്ടേറെ സർഗ്ഗാത്മകമായ സൗഹൃദങ്ങളുണ്ട്. ലാൽഗുഡി ജയരാമനെപ്പോലുള്ള സംഗീതജ്ഞർ ചിത്രയ്ക്കുവേണ്ടി പ്രത്യേകം സംഗീതംചെയ്തു കൊടുത്ത കീർത്തനങ്ങൾ. മധുര. എൻ. കൃഷ്ണൻ. അങ്ങനെ ആ പട്ടിക നീളുന്നു. നൃത്തവേദിയിലെ പ്രകാശസംവിധാന സാദ്ധ്യതകളെക്കുറിച്ച് പുതിയ ചിന്ത ചിത്രയ്ക്കു പകർന്നുകൊടുത്തത് മുത്തുസ്വാമിയുടെ മകൻ നടേശാണ്. തന്റെ ശിഷ്യരെ വിവിധ പഠനക്കളരികളിലേക്ക് ചിത്ര നിഷ്കർഷിച്ച് അയയ്ക്കാറുണ്ട്.

''ജുഗൽബന്ദികൾ നമ്മുടെ കാലഘട്ടത്തിൽ അത്യാവശ്യമാണെങ്കിലും അതിൽ കോംപ്രമൈസിന്റെ തെററായ പ്രവണതയുണ്ട്. സോണാൽ മാൻസിംഗ്, കുങ്കും മൊഹന്തി തുടങ്ങിയവരോടൊപ്പം ജുഗൽബ്ദി ചെയ്തിട്ടുണ്ട്. വളരെ രസകരമായ അനുഭവവുമായിരുന്നു. എന്നാൽ ഒരു നൃത്തരൂപം അതിന്റെ തനിമയിലാണ് കൂടുതൽ നന്നാവുന്നത്. കർണ്ണാടക സംഗീതത്തിനൊപ്പിച്ച് ഒഡിസി നർത്തകി താളം ചവിട്ടുമ്പോഴോ, മറേറതെങ്കിലും സംഗീതത്തിനൊപ്പിച്ച് ഞാൻ ഭരതനാട്യം ആടുമ്പോഴോ എന്തോ ചോർന്നുപോകുന്നതായി അനുഭവപ്പെടുന്നു. ഞാനതിനെ ആത്മാവ് എന്നു വിളിക്കും.'' ചവിട്ടിനില്ക്കുന്ന മണ്ണിന്റെ മണമുള്ള സംഗീതത്തിനു പകരം ഒരു ഉത്തമ സാധാരണ ഘടകത്തിനോ ലഘുതമ സാധാരണ ഗുണിതത്തിനോ പ്രവർത്തിക്കാൻ കഴിയില്ല തന്നെ—ചിത്ര വ്യക്തമാക്കി.

''വിവിധ നൃത്തരൂപങ്ങൾ അതിന്റെ ആത്മാവിൽ ഉറച്ചുനില്ക്കണം. തനിമ സംരക്ഷിക്കണം. മോഹിനിയാട്ടത്തിൽ ഭരതനാട്യം കലർത്തുന്നത് നല്ല പ്രവണതയല്ല. ഓരോ ക്ളാസ്സിക്കൽ നൃത്തരൂപവും അടികാണാക്കടലാണ്. ഇറങ്ങി മുങ്ങിനോക്കൂ. അനന്തമായ സാദ്ധ്യതയാണ്. മുത്തുകളുടെ മഴ. ചിട്ടകളിൽ ഉറച്ചുനിന്നുകൊണ്ടുതന്നെ അപാരമായി വികസിക്കാൻ, മറെറന്തിനേയും സ്വാംശീകരിക്കാൻ കഴിവുള്ളവയാണ് നമ്മുടെ സംസ്കാര വിശേഷങ്ങളൊക്കെയും.''

ഇത് വാണിജ്യവത്കരണത്തിന്റെ കാലം. വൈദ്യശാസ്ത്രംപോലും സേവനമെന്ന നില വിട്ട് അപചയിച്ചിരിക്കുന്നു. കലയുടെ രംഗത്തും ഇതു ഭീഷണി ഉയർത്തുന്നുണ്ട്. എന്നാൽ തന്റെ കലയോടു പ്രതിബദ്ധതയുള്ള നർത്തകരടക്കമുള്ള കലാകാരന്മാരേവരും ഇതിനെതിരേ സ്വന്തം സർഗ്ഗാത്മകതയിലൂടെ പ്രതികരിക്കും, പ്രതികരിക്കുന്നുണ്ടെന്നുതന്നെയാണ് ചിത്രയുടെ വിശ്വാസം. ധാരാളം പബ്ളിസിററി സ്ററണ്ടുകൾ അരങ്ങേറുന്നുണ്ട്. എന്നാൽ ഭരതനാട്യം എന്നത് ദൈവീകമായ കലയാണ്. സത്യം മാത്രമേ നിലനില്ക്കാൻ പോകുന്നുള്ളൂ. ഒരുപക്ഷേ, എല്ലാക്കാലത്തും ഒരർത്ഥത്തിലല്ലെങ്കിൽ മറെറാരുതരത്തിൽ ഈ വാണിജ്യവത്കരണത്തിന്റെ ഭീഷണി ഉണ്ടായിരുന്നു. നല്ല കലാകാരികൾ അതിനെ അവഗണിച്ചിട്ടുമുണ്ട്.

എല്ലാ മനുഷ്യരും തുല്യരാണ്. എല്ലാ കലാരൂപങ്ങളും ഒരുപോലെ മഹത്താണ്. മറെറാന്നിനും മുകളിലോ താഴെയോ അല്ല ഭരതനാട്യം. സൗന്ദര്യം മനുഷ്യനെ ഒന്നിപ്പിക്കുമെന്ന് ഈ നർത്തകി ആവർത്തിക്കുന്നു. കേരളത്തെക്കുറിച്ച്, ഇവിടത്തെ കലാസ്വാദനപാരമ്പര്യത്തെക്കുറിച്ച്, പണ്ഡിതന്മാരെക്കുറിച്ച്, കഥകളിയെക്കുറിച്ച്, നർത്തകരെക്കുറിച്ചൊക്കെ ചിത്രയ്ക്ക് പ്രശംസാവചനങ്ങൾ മാത്രം.

ജ്ഞാനാന്വേഷണത്തിന്റെ ഒരിക്കലുമവസാനിക്കാത്ത യാത്രയാണ് ചിത്രാവിശേശ്വരന് ഭരതനാട്യം. അനന്തതയ്ക്കുമപ്പുറം ചിലങ്കകളുണ്ടെന്നും, കലിക്കുശേഷവും കടൽപോലെ യുഗങ്ങളുണ്ടെന്നും നമ്മളെ ഓർമ്മപ്പെടുത്തുന്ന സാക്ഷ്യം.



കണ്ണൻ മേനോൻ,
ബേബിമേനോൻ



# ആദിപാപങ്ങൾ



വളരെ നാളുകൾക്കുശേഷമാണ് അനാഥമായി കിടക്കുന്ന എസ്റ്റേറ്റ് ബംഗ്ളാവിലേക്കു പോകുവാൻ അയാൾ തീരുമാനിച്ചത്. സുമയും കൂടെ പുറപ്പെട്ടു. മഴക്കാലമാണ്. മൂടിക്കെട്ടിയ ഇരുട്ടായിരിക്കും. തണുപ്പായിരിക്കും, പുറംലോകവുമായി ഒരു ബന്ധവുമുണ്ടാകില്ല, പോകുന്നവഴി കൊള്ളില്ല എന്നൊക്കെ പറഞ്ഞുനോക്കി. പക്ഷെ സുമ ഇതൊന്നും സമ്മതിച്ചില്ല. അവസാനം അവളേയും കൊണ്ടുപോകുവാൻ അയാൾ സമ്മതിച്ചു. ഉടനെ, ചെല്ലുന്ന വിവരം നാരായണനെഴുതി. ബംഗ്ളാവു തുറന്ന് അടിച്ചു വൃത്തിയാക്കിയിടണം. ദാക്ഷായണിയോട് വരാൻ പറയണം. ഹീററർ പ്രവർത്തിക്കുന്നുണ്ടോയെന്നു നോക്കണം. പിന്നെ പതിവുപോലെ ഫ്രിഡ്ജിൽ ഒരു ഡസൻ ബിയർ മേടിച്ചുവയ്ക്കണം. രണ്ടുദിവസം കഴിഞ്ഞപ്പോൾ നാരായണൻ അറിയിച്ചു: എല്ലാം റെഡി സർ.

ഒരു പ്രഭാതത്തിൽ രണ്ടുപേരും തോട്ടത്തിലേക്ക് പുറപ്പെട്ടു. കോരിച്ചൊരിയുന്ന മഴ. റോഡിൽ മുട്ടിനൊപ്പം വെള്ളം. പട്ടണം വെള്ളത്തിൽ മുങ്ങിക്കിടക്കുകയായിരുന്നു. ഒരുവിധം പട്ടണത്തിനു പുറത്തുകടന്നു. പിന്നെ പതിനേഴാം നമ്പർ രാജപാതയാണ്. കോഴിക്കോടുവരെ എഴുപത്. എൺപതിൽ വച്ചലക്കി. ടാററാ എസ്റ്റേറ്റാണ് എടുത്തിരുന്നത്. അവൻ കുതിച്ചുപാഞ്ഞു. കോഴിക്കോട്ടിറങ്ങി. ഭക്ഷണം. വിശ്രമം. പിന്നെ സുമയുടെ ഇഷ്ടമധുരമായ അലുവ മേടിക്കുവാൻ മിഠായിത്തെരുവിലേക്കുപോയി. എല്ലാം കഴിഞ്ഞ് കോഴിക്കോട്ടുനിന്നു തിരിച്ചപ്പോൾ മണി നാല്. പിന്നെയങ്ങോട്ട് റോഡായിരുന്നില്ല. തനി തോട്. വെള്ളം നിറഞ്ഞ ആനക്കുഴികൾ. കുണ്ടും കുഴീം കല്ലും മുള്ളും തന്നെ. വയനാട് ചുരം കയറിയിറങ്ങുമ്പോൾ പടിഞ്ഞാറ് കാർമേഘങ്ങൾക്കിടയിൽ സൂര്യൻ യാത്രപറഞ്ഞ് ഒളിഞ്ഞുനില്ക്കുകയായിരുന്നു.

പെട്ടെന്ന് ഇരുട്ടു പരന്നു. അടിവാരത്തിലെത്തിയപ്പോൾ ഏഴുമണി കഴിഞ്ഞിരുന്നു. തോട്ടം തൊഴിലാളികൾ അവിടവിടെ കൂട്ടംകൂടി നിന്നിരുന്നു. അബ്ദുവിൻെറ കടയുടെ മുന്നിൽ കാറുനിർത്തി. നല്ല മഴച്ചാററലുണ്ടായിരുന്നെങ്കിലും അബ്ദു ഇറങ്ങി ഓടിവന്നു. അയാളുടെ വാപ്പ പണ്ട് എസ്റ്റേറ്റ് തൊഴിലാളിയായിരുന്നു. അച്ഛൻെറ വിശ്വസ്തൻ. ചിരിച്ചു. കുശലപ്രശ്നം നടത്തി. റോബസ്ററ പഴം, മെഴുകുതിരി, ഗുഡ്നൈററ്. എത്രയായെന്നു ചോദിച്ചില്ല. നൂറിൻെറ ഒരു നോട്ടെടുത്തുകൊടുത്തു. ബാക്കി മേടിക്കുവാൻ നിന്നില്ല.

ഇനി ആറുകിലോ മീററർ മല കയറണം. കിഴുക്കാന്തൂക്കായ റോഡാണ്. റോഡിനു രണ്ടുവശവും നിബിഡവനം. ഹെയർപിൻ കർവുകൾ. എതിരെ വണ്ടിവന്നാൽപ്പെട്ടതു തന്നെ. സുമയുടെ മുഖത്ത് ഭയത്തിൻെറ നിഴൽപ്പാടുകൾ അയാൾ കണ്ടു. പാവം സുമ. വഴിയിൽ ആനയും പുലിയും ഉണ്ടാകുമെന്ന് അവളെ പേടിപ്പിക്കുവാൻ വെറുതെ പറഞ്ഞിരുന്നു. കുഴിയാനപോലും ഇല്ലെന്നുപറഞ്ഞ് അയാൾ അവളെ സമാധാനിപ്പിച്ചു. മഴത്തുള്ളികൾ തേച്ചുമാച്ച് വൈപ്പർ നൃത്തം വച്ചു.

ബംഗ്ളാവിനു ചുററും ആഴത്തിലുള്ള കിടങ്ങാണ്. പണ്ട് സായ്പ് പണിതതാണ്. അന്ന് കാട്ടാനകളുടെ ശല്യമുണ്ടായിരുന്നു. ഇന്ന് ആനകൾ അന്യം വന്നിരിക്കുന്നു, ശല്യം മനുഷ്യരെക്കൊണ്ടാണ്. വലിയ ഇരുമ്പഴികൾ കൊണ്ടു നിർമ്മിച്ച പടുകൂററൻ ഗെയ്ററ് അടഞ്ഞുകിടന്നു. ഇരുമ്പഴികൾക്കു മുകളിൽ നേർത്തുകൂർത്ത ശൂലത്തിൻെറ ആകൃതിയായിരുന്നു. ഗേററ് ഉള്ളിൽനിന്ന് പൂട്ടിയിരുന്നു. നാരായണൻ ഉറങ്ങിയിരിക്കും. നാലുമണിയോടെ താഴ്വരയിൽ കൂട്ടുകാരുമൊത്ത് ചുററിക്കറങ്ങി അവസാനം ചാരായഷാപ്പിലെത്തി ശരിക്കൊന്ന് മിനുങ്ങും. എല്ലാ ദിവസത്തേയും പതിവാണിത്. ഇന്ന് അയാൾ വരുമെന്നറിയിച്ചിരുന്നതുകൊണ്ട് ഒരുപക്ഷെ എങ്ങും പോയിട്ടുണ്ടാവില്ല.

ഹോൺ അല്പം നീട്ടി അടിച്ചു. ഏതോ ജാസ് സംഗീതത്തിൻെറ അനുകരണമുള്ള ആ ശബ്ദം എസ്റ്റേറ്റിനെ തൊട്ടുണർത്തി, ചുററും കിടന്നുമുഴങ്ങി. ടാററാ എസ്റ്റേറ്റിൻെറ തുളച്ചുകയറുന്ന പ്രകാശത്തിൽ അടഞ്ഞുകിടക്കുന്ന ബംഗ്ളാവും പരിസരവും അവരുടെ ദൃഷ്ടിയിൽപ്പെട്ടു. നാരായണൻ ഔട്ട് ഹൗസിൽനിന്ന് ഓടിയിറങ്ങുന്നതും ബംഗ്ളാവിൻെറ മുററത്തുകൂടി വേഗത്തിൽ നടന്നടുക്കുന്നതും അവർ കണ്ടു. അയാൾ ഗെയ്ററ് മലർക്കെ തുറന്നു. വിജാഗിരികൾ തമ്മിലുരുമ്മി. വല്ലാത്തൊരു പരുക്കൻ ശബ്ദം. നാരായണൻ ചിരിച്ചുകൊണ്ട് മാറിനിന്നു. കാറിൻെറ വെളിച്ചത്തിൽ അയാൾ അവരുടെ ദൃഷ്ടിയിൽപ്പെട്ടു. പഴകി തുളകൾ വീണ ഫുൾകൈ സ്വെററർ. കഴുത്ത് ചുററിക്കെട്ടിയ കറുത്ത നീളൻ ഫ്ളാനൽ. ഉന്തിയ വയർ. നീണ്ടുവളർന്ന താടി. നരച്ചുതുടങ്ങിയ പുരികം. കീഴോട്ടുമലച്ച കീഴ്ച്ചുണ്ട്. കഷണ്ടി കയറിയ തല.

അയാൾ കാറ് പതുക്കെ ബംഗ്ളാവിൻെറ മുററത്തേക്കെടുത്തു. നാരായണൻ ഗെയ്ററ് അടച്ച് പിന്നിൽ ഓടിയെത്തി.

''ഇതേവരെ കാണാത്തോണ്ട് ഇന്നീന്ന് വരില്യാന്ന് കരുതി.''

അയാൾ മറുപടി പറഞ്ഞില്ല.

''അമ്മയ്ക്ക് വിശേഷോന്നൂല്യല്ലോ?''

''ഇല്ല.''

അവർ രണ്ടുപേരും കാറിൽനിന്നിറങ്ങി.

ബംഗ്ളാവിൻെറ ഇടതുവശത്ത് ഔട്ട് ഹൗസിനോടുചേർന്നാണ് കാർഷെഡ്ഡും കുതിരാലയവും. ഇപ്പോൾ കുതിരയില്ല. അവിടെ വളവും കീടനാശിനികളും ശേഖരിച്ചിരിക്കുന്നു. നാരായണൻ കാർഷെഡ് തുറന്നു. സുമ ഡിക്കി തുറന്ന് നൈലോൺവയറുകൊണ്ട് വരിഞ്ഞുകെട്ടിയ വലിയ സൂട്ട്കേസ് പുറത്തെടുക്കുവാൻ തുടങ്ങിയപ്പോൾ നാരായണൻ ഓടിയെത്തി. അയാൾ സൂട്ട്കേസുകൾ ബംഗ്ളാവിൻെറ ഇറയത്തേക്ക് ഇറക്കിവച്ചു. വലിയ വാട്ടർ ബോട്ടിൽ. കരിമ്പടം. പ്ളാസ്ററിക്ക് ബാഗിൽ സൂക്ഷിച്ചിരുന്ന ഭക്ഷണം. ഓരോന്നായി ബംഗ്ളാവിൻെറ ഉമ്മറത്ത് നിരന്നു.

റിവേഴ്സ് ഗിയർ ഇട്ട് പിറകോട്ടുതിരിഞ്ഞ് കാറെടുക്കുമ്പോൾ നാരായണൻ കൈകൊണ്ട് സിഗ്നൽ കാണിച്ചുകൊണ്ടിരുന്നു. കാർ ലോക്കുചെയ്ത് അയാൾ പുറത്തിറങ്ങി. പോക്കററിൽനിന്ന് സിഗരററ് പാക്കറ്റെടുത്തു. സിഗരററ് ചുണ്ടിൽ വയ്ക്കുവാൻ തുടങ്ങുമ്പോഴാണ് പെട്ടെന്നോർമ്മ വന്നത്. ഒരു



സിഗരറെറടുത്ത് നാരായണൻെറ നേരെ നീട്ടി. നാരായണൻ ചിരിച്ച് തലകുനിച്ച് അതുവാങ്ങി. അവർ ബംഗ്ളാവിലേക്കു നടന്നു. മുററത്തെ പൂന്തോട്ടം പൂർണ്ണമായും നശിച്ചിരിക്കുന്നു. പുല്ലുചെത്തി നടപ്പാത ശരിയാക്കിയിടണമെന്ന് കഴിഞ്ഞ തവണ വന്നപ്പോൾ പറഞ്ഞിരുന്നതാണ്. തിരിച്ചെത്തിയ ശേഷം ചെയ്യേണ്ട കാര്യങ്ങൾ അക്കമിട്ട് എഴുതുകയും ചെയ്തിരുന്നു. ഒന്നും ചെയ്തിട്ടില്ല. എല്ലാം അതുപോലെതന്നെ കിടക്കുന്നു. അയാൾക്ക് കലി വന്നു. പൊട്ടിത്തെറിക്കുമായിരുന്നു. പക്ഷെ കടിച്ചമർത്തി. ഇനി ഏറിവന്നാൽ ആറുമാസം. അതിനിടെ എല്ലാം കഴിയും. അവസാന കാലത്ത് അതൃപ്തി ഉണ്ടാക്കേണ്ടെന്നു കരുതി. അതുകഴിഞ്ഞാൽ കിട്ടുന്ന കാശ് ബാങ്കിലിട്ട് സ്വൈരമായി കഴിയാം. അതിനിടയിൽ അസുഖകരമായ രംഗങ്ങൾ സൃഷ്ടിക്കണ്ട.

അവർ പൂമുഖത്തേക്കു കയറി. നടുവിൽ തൂങ്ങുന്ന പഴകിയ [illegible] ഈട്ടിപ്പലകകൾ [illegible] കൊണ്ട് മുടിയിൽ [illegible] നിറപ്പകർച്ച വന്ന ചുമരുകൾ. [illegible] ജാലകങ്ങൾ. തുറക്കാത്ത വാതിലുകൾ. ആൾപ്പെരുമാററത്തിൻെറ അഭാവം നിഴലിക്കുന്ന ദൃശ്യങ്ങൾ. അച്ഛൻേറയും റീഡ് സായ്പിൻേറയും മൃഗയാ വിനോദത്തിൻെറ സാക്ഷികളെന്നോണം ചുമരുകളിൽ വാഴുന്ന ചുവന്ന കണ്ണുകളും കാരിരുമ്പുപോലുള്ള, വളഞ്ഞ കൊമ്പുകളുള്ള കാട്ടുപോത്തിൻെറ മസ്തകം, കവരങ്ങളായ കൊമ്പുകളുള്ള കലമാൻ. മുഖത്ത് ജീവൻ മുററിനില്ക്കുന്ന അവയെ സുമ വിസ്മയത്തോടെ നോക്കിക്കാണുകയായിരുന്നു. സായ്പും അതിനു ശേഷം അച്ഛനും ഉപയോഗിച്ചിരുന്ന പഴയ ഇരട്ടക്കുഴൽ തോക്ക് ഒരു സ്മാരകമെന്നോണം ചുമരിൽ ചെരിച്ച് തൂക്കിയിരുന്നു. നീളൻ ക്യാൻവാസ്സിൽ എണ്ണച്ചായംകൊണ്ടു വരച്ച ആജാനുബാഹുവായ സായ്പ്. തൊട്ടടുത്ത് ഫ്രെയിം ചെയ്തുവച്ചിരിക്കുന്ന അച്ഛൻെറയും അമ്മയുടേയും ഫോട്ടോ. ഒരു ഓട്ടപ്രദക്ഷിണം നടത്തി സുമ എല്ലാം നോക്കി.

അവർ നിറംമങ്ങിയ മുഷിഞ്ഞ സെററിയിൽ ഇരുന്നു. അതിനിടെ നാരായണൻ ചായയുമായി വന്നു. തണുപ്പിൽ അലിയാൻ മടിക്കുന്ന ആവിപൊന്തുന്ന ചായ. അയാൾ കുറച്ച് മാറിനിന്നു. ചായ കുടിക്കുന്നതിനിടയിൽ അയാൾ നാരായണൻെറ മുഖത്തുനോക്കി.

''പെട്ടികളൊക്കെ താഴത്തെ മുറിയിൽ വച്ചാൽ മതി.''

''ശരി.''

നാരായണൻ പോയപ്പോൾ അയാൾ സുമയോട് ചോദിച്ചു.

''ശരിക്കും ഒരു ഭാർഗ്ഗവീനിലയം അല്ലേ?''

''അതെയതെ.''

ചായ മുഴുവൻ കുടിച്ച് അയാൾ സെററിയിലേക്ക് നീണ്ടുനിവർന്നു ചാരിക്കിടന്നു. വീണ്ടുമൊരു സിഗരററിന് തീകൊളുത്തി. സിഗരറ്റിൻെറ പുക അന്തരീക്ഷത്തിൽ അലിയാൻ മടിച്ച് മുറിയിൽ തത്തിനടന്നു.

''സുമേ, ഈ ബംഗ്ളാവിൻെറ ഓരോ മുറിക്കും ഓരോ കഥ പറയുവാനുണ്ട്. നിനക്കതു കേൾക്കണോ? ഇവിടെയാണ് എൻെറ അച്ഛൻ, വലിയ വീട്ടിൽ നാരായണൻകുട്ടി മേനോൻ തൻെറ ജീവിതത്തിലെ നിർണ്ണായകമായ നീണ്ട നാല്പതുകൊല്ലം ചെലവഴിച്ചത്.''

കുടുംബകഥകൾ കേൾക്കുവാൻ സുമയ്ക്കിഷ്ടമായിരുന്നു. അച്ഛനെക്കുറിച്ചു പറയുമ്പോൾ അയാൾ വാചാലനാകുന്നത് അവൾ ശ്രദ്ധിച്ചു. ബംഗ്ളാവിൻെറ മട്ടുപ്പാവിലേക്കു കണ്ണോടിച്ച് പഴയ സ്മരണകൾ അയാൾ അയവിറക്കി.

''ആദ്യം ആസ്സാമിലായിരുന്നു. പിന്നീട് സായ്പിൻെറ പ്രത്യേക നിർദ്ദേശപ്രകാരം ഈ എസ്റ്റേറ്റിൻെറ ചുമതല ഏറെറടുത്തു. ദേഅതാണ് മിസ്ററർ റീഡ്. സ്കോട്ട്ലൻറുകാ[illegible]നാൾ ഇന്ത്യൻ പട്ടാളത്തിൽ [illegible] ജോലി ചെയ്തു. വെള്ളപ്പട്ടാളക്കാർ ഇന്ത്യാക്കാരോടു കാട്ടുന്ന ക്രൂരതകളിൽ പ്രതിഷേധിച്ച് ഉദ്യോഗം രാജിവച്ചു. പിന്നീടാണ് പ്ളാൻററായത്. ആസ്സാമിലും, കർണ്ണാടകത്തിലും, കേരളത്തിലും ചായത്തോട്ടങ്ങൾ വച്ചുപിടിപ്പിച്ചു. ചായഭംഗിയുള്ള പെട്ടികളിലാക്കി കയററി അയച്ചു. തിരിച്ചുപോകുന്നതുവരെ ഈ ബംഗ്ളാവിലായിരുന്നു താമസം. ഈ കെട്ടിടത്തിന് നൂറുകൊല്ലത്തിലേറെ പഴക്കമുണ്ട്. തിരിച്ചുപോകുമ്പോൾ നിസ്സാരവിലയ്ക്ക് ഈ എസ്റ്റേറ്റ് അയാൾ അച്ഛന് കൈമാറി. വിശ്വസ്ത സേവനത്തിനു നല്കിയ വില.''

നാരായണൻ ഇടയ്ക്കു കയറി.

''അത്താഴത്തിന്.''

ആഭ്യന്തരമായതുകൊണ്ട് സുമ ഇടപെട്ടു.

''വേണ്ട. ഒന്നുണ്ടാക്കണ്ട. അത്താഴവും പ്രാതലും ഞാൻ കരുതീട്ടുണ്ട്.''

''ശരി.''

പിന്നീട് അയാളുടെ ഊഴമായി. ''നാരായണാ, നാളെ എനിക്ക് വേട്ടയ്ക്കു പോണം. കഴിഞ്ഞതവണ താൻ എന്നെ പററിച്ചു. കാടിളക്കാൻ ഒരാളെ കിട്ടീല്യ. കാട്ടിലു മുഴോൻ തെരഞ്ഞുനടന്നിട്ട് കിട്ടീതൊ ഒരു മുള്ളൻപന്നി.''

മുൻപല്ലുകൾ കൊഴിഞ്ഞുപോയത് നാരായണൻ മറന്നെന്ന് തോന്നി. അയൾ ചിരിച്ച് സന്ദർഭത്തിന് കൊഴുപ്പുകൂട്ടി.

''അതിനിപ്പൊ വേട്ട്യാടാൻ കാട്ടിലെന്തിരിക്കണു?''

അയാൾ വിഷയം മാററി.

''എന്താ, എനിക്കൊന്നൂല്യേ?''

''പിന്നെ...''

നാരായണൻ ഡൈനിങ് ഹാളിലേക്ക് നടന്നു. സുമയുടെ മുഖത്ത് പരിഭവം പരന്നു.

''വേണ്ടാ വാസേട്ടാ...''

അയാൾ വാചകം മുഴുമിക്കാൻ സമ്മതിച്ചില്ല.

''ഒററയടിക്ക് പന്ത്രണ്ടുമണിക്കൂർ ഡ്രൈവ് ചെയ്തുവന്നത് നീ കണ്ടതല്ലേ. എന്നിട്ടാണോ കണ്ണിൽ ചോരേല്യാണ്ട് ഇങ്ങനെ പറയണെ. എൻെറ സന്ധികളെല്ലാം നുറുങ്ങിയിരിക്കുകയാണ്. മേലാസകലം ചുളുചുളാ വേദന. കലർപ്പില്ലാതെ ഒരു ലാർജ്ജ് കുറച്ചു കുരുമുളകുപൊടീംട്ട് ഒററവലി. മേലുവേദനേം ക്ഷീണോക്കെ പമ്പകടക്കും. അതുകഴിഞ്ഞ് ചൂടുവെള്ളത്തിൽ ഒരു കുളി. പിന്നെ നീ കൊണ്ടുവന്നിട്ടുള്ള കോഴിക്കറീം ബട്ടൂരേം തട്ടണം. കഴിഞ്ഞില്ല. പിന്നെ നിന്നെ കെട്ടിപ്പിടിച്ച് ഒരു കിടപ്പ്...''

''ഈ വാസേട്ടൻ...''

പറഞ്ഞുതീരുംമുമ്പെ നാരായണൻ മുമ്പിൽ പ്രത്യക്ഷപ്പെട്ടു. ട്രേ നിറയെ സാധനങ്ങൾ. സ്വർണ്ണനിറമുള്ള വിസ്കിക്കുപ്പി. നീളൻ ഗ്ളാസ്സുകൾ. സോഡ, തുരുമ്പുപിടിച്ചുതുടങ്ങിയ ഓപ്പനർ. ഐസ്ക്യൂബ് പേടകം. മസാലമണം പരത്തുന്ന വറുത്ത കപ്പലണ്ടി. ടീപ്പോയി മുന്നിലേക്കുനീക്കിയിട്ടു. നാരായണൻ തോളിലെ തോർത്തിൽ കൈതുടച്ച്, ദൂരെ മാറി ചുമരുചാരിനിന്നു.

സുമയ്ക്ക് ഇതൊന്നും ഇഷ്ടമാകുന്നില്ല. അവളുടെ മുഖം കണ്ടാലറിയാം. അയാൾ അത് കണ്ടതായി നടിച്ചില്ല.

നാരായണൻ ഗ്ളാസ്സിലേക്ക് വിസ്കി പകർന്നു. ഐസ്ക്യൂബുകൾ ഇട്ടു. ക്യൂബുകളുടെ ആകൃതി മാറുന്നതും നോക്കി സുമയിരുന്നു. അയാൾ അല്പം വിസ്കി കുടിച്ച് സിഗരററിന് തീകൊളുത്തി. സാധാരണ നാരായണൻ തൻെറ പരാധീനതകൾ എല്ലാം മുന്നിൽ നിരത്തുക ഈ നേരത്താണ്.

''[illegible]

ളോള് വന്നേർന്നു.''

''ഉം.''

''എവ്ടാ കുത്ത്യേ, എവ്ടാ മൊളച്ചെ എന്നൊക്കെ അറിയണം, അവർക്ക്.''

''എന്നിട്ട് താനെന്തു പറഞ്ഞു.''

''നാരായണൻ വിട്ടുകൊടുക്ക്വൊ. അങ്ങനെങ്ങട് ചുളിവിന്...''

തോട്ടത്തിൻെറ വില്പനയ്ക്ക് വിഘ്നാതമായി നില്ക്കുന്നത് നാരായണനാണെന്ന് അയാൾക്ക് നന്നായി അറിയാമായിരുന്നു.

''പെട്ടാപ്പെട്ട വിലയ്ക്ക്...''

''ഏയ്.''

''പിന്നെ അമ്മിണിക്കുട്ടീടെ കാര്യം...''

അയാൾ അത് മറന്നിരിക്കയായിരുന്നു. പത്താം ക്ളാസ്സും ടൈപ്പ്റൈറ്റിംഗ് ഹയറും



പാസ്സായ നാരായണൻെറ മകൾ അമ്മിണിക്കുട്ടി. ഓഫീസിൽ എന്തെങ്കിലുമൊരു പണി വേണമെങ്കിൽ തരപ്പെടുത്താം. ആ കുട്ടി എങ്ങനെയെങ്കിലും രക്ഷപ്പെട്ടേനെ. പക്ഷെ അമ്മയ്ക്ക് തീരെ ഇഷ്ടമല്ല. അതിന് അമ്മയ്ക്ക് തൻേറതായ കാരണങ്ങൾ നിരത്താനുണ്ട്. നാരായണനേയും മകളേയും അമ്മയ്ക്ക് കണ്ണെടുത്താൽ കണ്ടൂട; അത്രയ്ക്ക് ദേഷ്യമാണ്. ആദ്യം അയാൾക്ക് ഒന്നും പിടുത്തം കിട്ടിയില്ല. പിന്നീടാണ് പുകമറ നീങ്ങിയത്. അമ്മയ്ക്ക് അങ്ങനെയെല്ലാം തോന്നാൻ ന്യായമായ കാരണങ്ങളുണ്ടെന്ന് അയാൾക്കുതോന്നി. ഒന്നല്ല, അനവധി. നാരായണൻ മറുപടി പ്രതീക്ഷിച്ചുനില്ക്കുകയാണ്.

''എം.എക്കാർക്കുതന്നെ പണീല്യാണ്ട് നടക്കണ കാലല്ലെ. നോക്കട്ടെ. അടുത്തുതന്നെ ശരിപ്പെടുത്താം.''

സുമയ്ക്ക് സംശയം. ''ഏതാ ഈ അമ്മിണിക്കുട്ടി?''

നാരായണൻ സോഡാക്കുപ്പി തുറക്കുകയാ

യിരുന്നു.

''എൻെറ മോള്. ആണായിട്ടും പെണ്ണായിട്ടും എനിക്കൊന്നേയുള്ളു.''

സുമ അയാളെ തുറിച്ചുനോക്കുകയാണ്.

''കുട്ടി എൻെറ മോളെ കണ്ടിട്ടില്ലാല്ലെ.''

''ഊഉം.''

നാരായണൻ വാതിൽ വരെ ഓടി.

''അമ്മൂ, എടി അമ്മു, ഒന്നിവിടെ വാ.''

നാരായണൻ തിരികെവന്ന് വീണ്ടും അവരുടെ മുന്നിൽ നിന്നു.

''രണ്ടീസം മുമ്പ് അവ്ടത്തെ കമ്പനീല് ഒരാളേടുത്തൂന്നറിഞ്ഞു.''

ഇതുകേട്ട് അയാൾ തെല്ലൊന്നമ്പരന്നു. അവിടെ അനങ്ങിയാൽ മതി ഇവിടെ അറിയും.

''അത് എക്കൗൺസിലല്ലെ. അമ്മൂനതറിയില്ലല്ലോ.''

നാരായണനൊന്നും മനസ്സിലായില്ല. എന്നാലും പാഴ്വാക്കുകൾ പറഞ്ഞുകൊണ്ടിരുന്നു.

''തൂപ്പുകാരിയായിട്ടെടുക്കാൻ...''

അർത്ഥംവച്ചുള്ള കൊള്ളിവാക്കുകൾ. നിയന്ത്രിച്ചില്ലെങ്കിൽ അതിരുകടക്കും.

''മതി. അധികാവണ്ട.''

നാരായണൻ നിർത്തിയില്ല.

''പട്ടണത്തിലെ കുട്ട്യോളടന്തി പണോം പത്രാസും ഒന്നും...''

അയാൾ നാരായണനെ ശാസിച്ചു.

''തന്നോട് നിർത്താനല്ലെ പറഞ്ഞത്.''

നാരായണൻെറ മുഖം വാടി. ദൂരെ മാറിനിന്നു. പെട്ടെന്നാണ് ഉമ്മറവാതിലിൻെറ മറവിൽനിന്ന് എത്തിനോക്കുന്ന അമ്മു അയാളുടെ ശ്രദ്ധയിൽപ്പെട്ടത്.

''ഇവിടെ വാ പെണ്ണെ.''

അമ്മു പതുക്കെ നടന്ന് അവരുടെ മുന്നിൽ വന്നുനിന്നു. അവൾ ശാലീനയായ ഒരു നാടൻ പെൺകുട്ടിയായിരുന്നു. കൈനിറയെ കരിവളകൾ, കാലിൽ പാദസരം, കസവുകരയുള്ള പാവാട, ഉന്തിയ മാറിടം, അരയ്ക്കൊപ്പം എത്തിനില്ക്കുന്ന അഴിച്ചിട്ട നീണ്ട കറുത്തമുടി. മാദകത്വം മുററിയ പെൺകുട്ടി.

അവൾ അവരുടെ നേരെ കൈകൂപ്പി. അവളുടെ കൈപ്പത്തികൾ മൈലാഞ്ചികൊണ്ട് ചുകപ്പിച്ചിരുന്നു.

''നമസ്തെ.''

അവൾ പ്രതിവചിച്ചു.

''കല്യാണപ്പന്തലിൻെറ അവസാന നിരയിൽ ഒരു മൂലേലാ ഞാനിരുന്നത്. ആ തിക്കിലും തിരക്കിലും എന്തോ ഒന്ന് മിന്നിമറയുന്നതുപോലെ തോന്നി. താലികെട്ടണതോ, മോതിരം മാറണതോ, മാലയിടുന്നതോ ഒന്നും കണ്ടില്ല. സമയായപ്പോ ചുററും എല്ലാം മറച്ചുകൊണ്ട് വീഡിയോക്കാരും.

അമ്മിണിക്കുട്ടിയുടെ ചൊറുചൊറുക്ക് അവരിൽ നല്ല മതിപ്പുളവാക്കി.

''എന്തായാലും ചേച്ച്യെ ഒന്ന് നേരെ കാണാൻ പററീല്ലോ.''

സുമ അമ്മുവിനോട് അടുത്തു വന്നിരിക്കു





ആനന്ദ്

# വിരലുകൾ



കൈയിലെ വിരലുകളൊന്നൊന്നായ് മടങ്ങി-
യൊന്നിച്ചൊരു തീരുമാനമായ്,
മുഷ്ടിയായ്, ശക്തിയായ്.
അല്ലെങ്കിലൊന്നുമല്ലാതെ വെറും
അഞ്ചെന്ന സംഖ്യയായ്
അഞ്ചു ലാഭത്തിൻെറ,യല്ലെങ്കി-
ലഞ്ചുനഷ്ടത്തിൻെറ.
വെറും സംഖ്യകളായെണീററു നിൽക്കു-
ന്നിതെൻ മുന്നിൽ മോഹങ്ങൾ,
ആവേശങ്ങൾ, വിപ്ളവങ്ങൾ;
വെറും സംഖ്യകളായൊടിഞ്ഞു വീഴുന്നു.
എൻ കൈയിലെല്ലാം വിരലുകൾ
എല്ലാം വെറും വെറും വിരലുകൾ!

കൈപ്പത്തി കാട്ടിപ്പറഞ്ഞു
വഴിയിലെ കൈരേഖാശാസ്ത്രക്കാരൻ:
എണ്ണിക്കയറൂ നീ പടവുകൾ.
വിരലററുപോയ കുററിയാം മുഷ്ടി നീട്ടി
പിച്ചക്കാരൻ കുഷ്ഠരോഗി:
എണ്ണിയെണ്ണിക്കുറയുന്നിതായുസ്സ്.
എണ്ണിക്കൂടുന്നുവോ പാതയിലെൻ കാലടികൾ?
കുറയുന്നുവോ?
എണ്ണാനായ് നടക്കുന്നുവോ ഞാൻ, എല്ലാ-
മെണ്ണത്തിലൊതുക്കുവാനോ
വന്നു ഞാനീ ചന്തപ്പുരയിൽ?
എൻ പടക്കളങ്ങൾ വിട്ട്,
മനസ്സിലെ വസന്തങ്ങൾ പറപ്പിച്ച്,
ഹൃദയത്തിലെ പട്ടടകൾക്ക് തീകൊളുത്തി,
എത്തി ഞാനീ ചന്തപ്പുരയിൽ?

ആശ ആവേശമായ്,
ആവേശം വിപ്ളവമായ്,
വിപ്ളവം വഞ്ചനയായ്
മാറുന്നതീ ചന്തതൻ കടകളിൽ.
മൂല്യം വിലയായ് മാറുന്നു, സംഖ്യകൾ
പലിശയാൽ വിഴുങ്ങപ്പെടുന്നു.
രോദനം ചിരിയായ് വേഷം മാറുന്നു,
ചിരി കള്ളച്ചിരിയായ് തീരുന്നു.
ഭാരത്തി,ലളവിൽ മാത്രം വസ്തുതകളൊടുങ്ങുമ്പോൾ,

ജയത്തിൽ തോൽവിയും, തോൽവിയിൽ ജയവും
കലരുന്നത് കറിയിൽ മസാലപോൽ
രുചിതൻ ഭേദങ്ങൾ മാത്രം-
എല്ലാമിവിടെ രുചിതൻ ഭേദങ്ങൾ മാത്രം.
വിരലുകൾ പെരുമാറും വീടുകൾ പൂട്ടിപ്പോയീ,
പാട്ടിൻെറ,യാട്ടത്തിൻെറ, ചായത്തിൻെറ.
വിരലുകളൊടിച്ചുകളഞ്ഞെങ്ങും
മുഷ്ടികൾ പെരുമാറുന്നു തെരുവുകളിൽ.
കൈമാറുമ്പോൾ, മാറുമ്പോഴെല്ലാം,
സംഖ്യകളായ്പോലുമെണീററു
നിൽക്കാനാവുന്നില്ലൊന്നിനും.
എണ്ണങ്ങൾ സ്വയമൊടിഞ്ഞുവീഴുന്നു
എണ്ണാനാവുന്നവർ മാത്രമെണീററു നിൽക്കുന്നു.
മടങ്ങുന്നില്ലിന്നെൻ കൈയിൽ വിരലുകൾ പോലും
എൻ കൈയിലില്ലാ വിരലുകൾ
എൻ കൈയിലില്ലേ വിരലുകൾ!

വാൻ പറഞ്ഞു. അവൾ കൂട്ടാക്കിയില്ല.

''ഞാനിവിടെ നിന്നോളാം.''

''ഇവിടെ ഇരിക്കു കുട്ടീ.''

''വേണ്ട. ഞാൻ അപ്പേട്ടൻെറൊപ്പം ഇരിക്കാറൊന്നും ആയിട്ടില്ല.''

അവര അമ്മുവനെത്തന്നെ നോക്കിയിരുന്നു. അതിനിടെ അവൾ പുറത്തേക്കോടി വേഗം തിരിച്ചുവന്നു. സുമയ്ക്ക് രണ്ടു വിടർന്ന റോസാപ്പൂക്കൾ സമ്മാനിച്ചു.

''താങ്ക്സ്.''

അമ്മു നാണംകുണുങ്ങിനിന്നു.

അയാൾ ഗ്ളാസ് കാലിയാക്കി.

2

യാത്രാക്ഷീണം സുമയെ വല്ലാതെ തളർത്തിയിരുന്നു. അത്താഴം കഴിഞ്ഞയുടനെ അവൾ ഉറങ്ങാൻപോയി. നാരായണൻ കണക്കുപുസ്തകങ്ങൾ അയാളുടെ മുന്നിൽ നിരത്തി. അയാൾ അവയിലൂടെ വെറുതെയൊന്ന് കണ്ണോടിച്ചു. മുഴുവൻ തെററ്. എത്ര പറഞ്ഞുകൊടുത്താലും അയാൾക്ക് മനസ്സിലാകില്ല. കുറെ ശകാരിച്ചു. പാതിരയായി നാരായണൻ പോയപ്പോൾ. എല്ലാം ഇനി നാളെയാവാം എന്നുകരുതി പൂമുഖത്തെ വിളക്കണച്ച് കിടപ്പുമുറിയിലെത്തിയപ്പോൾ സുമ ഏതോ പുസ്തകത്തിൽ നോക്കി, കാലിലെ പെരുവിരൽ അനക്കിക്കൊണ്ട് കിടക്കുന്നു.

''എന്താ ഇതേവരെ ഒറങ്ങീല്യേ?''

സുമ എണീററിരുന്നു. അവളുടെ കണ്ണ് കലങ്ങിയിരുന്നു. അയാൾ അവളോടു ചേർന്നിരുന്നു.

''എന്തു പററീ?''

''അപ്പേട്ടനെന്നോട് നേര് പറയ്യോ?''

മധുവിധുവിൻെറ മധുരം വിട്ടുപോകാത്ത അവളുടെ ഭാവപ്പകർച്ച അയാളിൽ കൗതുകം ജനിപ്പിച്ചു.

''പറയാല്ലൊ. ചോദിച്ചോളു.''

''അപ്പേട്ടൻ വരുമ്പോഴെല്ലാം ആ പെണ്ണ്

അടുത്തുവന്ന് ഇങ്ങനെ നിന്ന് കിണുങ്ങാറുണ്ടോ?''

പിടിത്തം കിട്ടി. ഇത്രയ്ക്ക് ആഴത്തിൽ അവൾ ചിന്തിക്കുമെന്ന് അയാൾ കരുതിയില്ല. പാവം സുമ. അവൾ വെറുതെ ഇരുട്ടിൽ തപ്പുകയാണ്.

''വരാറുണ്ട്. കിണങ്ങാറൊന്നൂല്യ.''

''അങ്ങനെ വരട്ടെ.''

''എങ്ങനെ?''

''കുറേറാല്ല. എന്നോടുകൂടെ വരണ്ടാന്ന് പറഞ്ഞത്.''

അയാളുടെ ക്ഷമയററു.

''എന്താന്നിച്ചാ അങ്ങട് പറയ്.''

സുമയുടെ കണ്ണ് നിറഞ്ഞൊഴുകി.

''അപ്പേട്ടന് അമ്മൂനെ ഇഷ്ടാണല്ലെ.''



''അതെ.''

''അതേന്നോ?''

അവൾ വിതുമ്പി.

''അത്രേളളല്ലെ. ഞാൻ പറയാം. നല്ലോണം കേട്ടോ.''

അയാൾ അവളുടെ അടുത്തിരുന്നു. പാതിരയുടെ മൂർദ്ധന്യത്തിൽ അയാൾ കഥ പറയുവാൻ തുടങ്ങി. പുറത്ത് കോരിച്ചൊരിയുന്ന മഴ. കൂനാംകൂനിരുട്ട്. കാട്ടുകോഴികളുടെ സംഘഗാനം. കൊടും തണുപ്പ്. അയാൾ വീണ്ടുമൊരു സിഗരററിന് തീകൊളുത്തി.

''നോക്കു സുമേ, നിനക്കങ്ങനെ തോന്നിയതിൽ ഒരു തെററുമില്ല. സത്യത്തിൽ പലരും ഞങ്ങളെക്കുറിച്ച് അപവാദം പറഞ്ഞുപരത്തി. അമ്മയുടെ ചെവിയിൽ വരെയെത്തി. അച്ചരൻെറ കാൽപ്പാടുകൾ പിൻതുടരാനാണോ ഭാവം എന്നുചോദിച്ച് അമ്മ എന്നെ ശകാരിച്ചു. എനിക്കിപ്പോഴും കഴിഞ്ഞതെല്ലാം ഓർക്കാൻ കൂടി കഴിയുന്നില്ല. ഇതിൻെറയെല്ലാം തുടക്കം നല്ല ഓർമ്മയുണ്ട്. ഒരു വാരാന്ത്യത്തിൽ അച്ചരൻ പതിവുപോലെ വീട്ടിൽ വന്നു. അന്ന് പാതിരയ്ക്ക് അച്ചരനും അമ്മയും തമ്മിൽ വഴക്കുകൂടി. ബഹളംകേട്ടാണ് ഞാനുണർന്നത്. ഞാൻ അവിടേക്ക് ഓടിച്ചെന്നു. അമ്മ ഉറക്കെ ശാപവാക്കുകൾ പറഞ്ഞുകൊണ്ടിരുന്നു. അച്ചരൻ മിണ്ടാതെ, അനങ്ങാതെ, മുഖം വീർപ്പിച്ച് കട്ടിലിൽ ഇരുന്നിരുന്നു. കുറെ കഴിഞ്ഞപ്പോൾ അച്ചരൻ എണീററ് മുകളിലെ ഒരു മുറിയിൽ ചെന്നുകിടന്നു. ഞാനന്ന് അമ്മയുടെ കൂടെ കിടന്നുറങ്ങി. അമ്മയെ കെട്ടിപ്പിടിച്ചു. അമ്മ ഉറങ്ങാതെ കിടന്ന് കണ്ണീരൊഴുക്കി. എണീററ് മുറിയിൽ ഉലാത്തി. എത്ര ചോദിച്ചിട്ടും എന്താണ് കാര്യമെന്നു പറഞ്ഞില്ല.''

അയാൾ കിടക്കയിൽ മലർന്നുകിടന്ന് മച്ചിൽ നെൽക്കതിരിൽ നോക്കി. കതിരിൽ മുഴുവൻ പതിരാണെന്ന് അയാൾക്കു തോന്നി.

''ടുബി വെരി ഫ്രാങ്ക് വിത്ത് യു, എനിക്ക് നാരായണനോട് സഹതാപമേ തോന്നിയിട്ടുള്ളു. ഹി വാസ് എ വിക്ടിം ഓഫ് സർക്കംസ്ററൻസസ്. അച്ചരൻ പറയുന്നതെന്തും അയാൾ അനുസരിച്ചു. ഹി വാസ് എ ഫൂൾ. പമ്പര വിഡ്ഢി. ഭോഷ്ക്കൻ എന്ന് കേട്ടിട്ടില്ലെ അതന്നെ. അല്ലെങ്കിൽ അയാളെങ്ങനെ അത് സമ്മതിച്ചു.

സുമയുടെ ഔത്സുക്യം വർദ്ധിച്ചു. ''ഏത്?''

''നമ്മുടെ നാരായണൻെറ വിവാഹം അച്ചരൻ ആർഭാടമായി നടത്തി. തൊഴിലാളികൾക്ക് അന്ന് അവധി നല്കി. അവർക്ക് പോയിവരാൻ സ്പെഷ്യൽ ബസ് ബുക്കു ചെയ്തു. ബംഗ്ളാവിൽ നവദമ്പതികൾക്ക് വിഭവസമൃദ്ധമായ വിരുന്നു നല്കി. നാടൻ മദ്യം കുടിച്ച് തൊഴിലാളികൾ കൈകൊട്ടി, പാട്ടുപാടി, കൂത്താടി. നാരായണനും കുടിച്ച് സമനില തെററിയിരുന്നു. പാതിരയോടെ എല്ലാവരും പിരിഞ്ഞപ്പോഴേക്കും നാരായണൻ കുഴഞ്ഞ് അവശനായിക്കഴിഞ്ഞിരുന്നു. ആരോ തോളിൽ കൈയിട്ട് അയാളെ ഒരുവിധം പൊക്കിയെടുത്ത് ഔട്ട് ഹൗസിൽ കൊണ്ടുപോയി കിടത്തി. അങ്ങനെ നവവധു ആദ്യരാത്രി അച്ചരൻെറ കൂടെ കഴിഞ്ഞു.''

സുമയ്ക്ക് ഇതൊന്നും വിശ്വസിക്കുവാൻ കഴിഞ്ഞില്ല. അവളിൽ ധാർമ്മികരോഷം ആളിക്കത്തി.

''ദുഷ്ടൻ.''

''മൈൻറ് യുവർ വേഡ്സ്.''

''എന്താ, അച്ചരനായതുകൊണ്ടാണോ?''

അയാൾ എഴുന്നേററിരുന്ന്, സുമയുടെ നേരെ തിരിഞ്ഞു.

''അതെ. ഇഫ് ബോത്ത് പാർട്ടീസ് ആർ വില്ലിങ് എനിതിംഗ് മേ ടേക് പ്ളേസ്. ഇതിൽ അച്ചരനെ മാത്രം എങ്ങനെയാണ് കുററപ്പെടുത്തുക. നിനക്കറിയോ ഇതിലൊന്നും നാരായണന് ഒരു പരാതിയുമുണ്ടായിരുന്നില്ല. അതോണ്ട് ഞാൻ അച്ചരനെ മാത്രം കുററപ്പെടുത്തില്ല. ആ സ്ത്രീ എപ്പോഴും ബംഗ്ളാവിലായിരുന്നു. അച്ചരൻ അവൾക്ക് കൈനിറയെ വാരിക്കോരിക്കൊടുത്തു. ഇത് അമ്മയുടെ ചെവിയിൽ എങ്ങനേയോ എത്തി. അന്ന് അമ്മ പൊട്ടിത്തെറിച്ചതിൻെറ കാരണവും അതു തന്നെയായിരുന്നു. തന്നെ ആശ്രയിച്ചുകഴിയുന്ന നിരാലംബനായ ഒരാളോട് അച്ചരൻ ഒരിക്കലും ഇങ്ങനെ പെരുമാറാൻ പാടില്ലാത്തതായിരുന്നു.''

അയാൾ പെട്ടെന്ന് അഗാധമായ ഏതോ ആലോചനയിൽ മുഴുകി. വിഷണ്ണനായി മുഖം താഴ്ത്തിയിരുന്നു. അച്ചരനെക്കുറിച്ചുള്ള ഓർമ്മകൾ അയാളെ വേട്ടയാടുകയായിരുന്നു. അച്ചരൻ ഒരു ഏകാന്തപഥികനായിരുന്നു. വാശിക്കാരൻ. കടുംപിടുത്തക്കാരൻ. പണവും പ്രതാപവും വഴിതെററിച്ച മനുഷ്യൻ.

സുമ അയാളോടു ചേർന്നിരുന്നു. അയാളുടെ മുടിയിൽക്കൂടി വിരലുകളോടിച്ചു. കഴുത്തിലൂടെ കൈയിട്ട് കവിളോടു കവിൾ ചേർത്തു.

''അപ്പേട്ടാ, കം ടു ലൈഫ്.''

അയാൾ മുഖമുയർത്തി.

''ദാററ് വാസ് ദ ടേണിങ് പോയിൻറ് ഇൻ അവർ ഫാമിലി ലൈഫ്. വഴക്കിനുശേഷം അച്ചരൻ വീട്ടിൽ തീരെ വരാതായി. ഇടയ്ക്കിടയ്ക്ക് നാരായണൻ വന്ന് എന്നെ തോട്ടത്തിലേക്ക് കൂട്ടിക്കൊണ്ടുപോരും. അത്രമാത്രം. മരണംവരെ അച്ചരൻ അമ്മയെ കാണാൻ വന്നില്ല.''

അയാൾ സംസാരം നിറുത്തി. വീണ്ടും സിഗരറെറടുത്തുവലിച്ചു.

''സുമേ, നീ ഒരു കാര്യം സൂക്ഷിച്ചോ?''

''എന്താ...''

അമ്മൂന് എൻെറ ഛായയുണ്ടോ?''

സുമ അദ്ഭുതപരതന്ത്രയാവുകയാണ്.

''അച്ചരൻെറ കുസൃതികൾ കേട്ടിടത്തോളം അത് ശരിയാകാൻ വഴിണ്ട്.''

''ഇപ്പൊ തീർന്നോ നിൻെറ സംശയം''

''പിന്നെ. അതെപ്പോഴേ തീർന്നു.''





പി.എഫ്.മാത്യൂസ്

# ചാവുകടൽ

## പത്ത്



കുളിക്കാൻ മറപ്പുരയിലേക്കു കയറുംമുമ്പേ അയലത്തെ എസ്തേറിനെ വിളിച്ചിട്ട് സബേത്തു പറഞ്ഞു:

''ഏച്ചി വരണവരെ മോളവട നിന്നാ ഒരുട്ടം തരാം..''

സബേത്തിൻെറ കണ്ണുകളിൽ കാഴ്ച പതിയില്ലെന്ന് അയലത്തെ ചെക്കന്മാർക്കെല്ലാം അറിയാം. അതിനാൽ ഫിലോയുടെ മോള് എസ്തെർ അവളുടെ കുളികൾക്കു കാവലുനിന്നു. ഈറൻ നനഞ്ഞ പുത്തനുടുപ്പും കുളിപ്പിന്നലുകെട്ടിയ തലമുടിയുമായി തപ്പിത്തടഞ്ഞ് സബേത്തു വരുമ്പോൾ എസ്തെറിനു കൈനിറയെ പഴുത്ത കശുമാങ്ങ കിട്ടും.

അന്ന് മാതാവിൻെറ വണക്കമാസമൊടുക്കമായതിനാൽ ഒരു പാത്രം നിറയെ പാച്ചോറും ഒരു കരണ്ടി ശർക്കരപ്പാനിയുമാണ് സബേത്തു കൊടുത്തത്. അത് രാത്രിയിലെ നേർച്ചയാണ്. അപ്പനും കുഞ്ഞാങ്ങളയും സന്ധ്യയ്ക്കു വരുമ്പോൾ കടലാസു പൂങ്കാവനത്തിലിരുന്ന് അവർ വണക്കമാസം ചൊല്ലി, ''നല്ല മാതാവേ മാരിയേ...'' പാടി നേർച്ച വീതിക്കും.

പാച്ചോറുതിന്ന് വിസ്തരിച്ചൊന്നു ചിരിച്ച് ഊർന്നുപോയ കുഞ്ഞിപ്പാവാട മുറുക്കിക്കെട്ടിയിട്ട് എസ്തെർ അനിയന്മാരുടെ അടുക്കലേക്ക് ഓടി. ഒററയ്ക്കായപ്പോൾ സബേത്ത് മുറിയകം ഒന്നുകൂടി അടിച്ചുവാരി വൃത്തിയാക്കിവച്ചു. പുതിയ മെഴുകുതിരിക്കൂടുപൊട്ടിച്ച് മാതാവിൻെറയും തിരുഹൃദയത്തിൻെറയും നടയിൽ അവൾ തിരികൾ കൊളുത്തിവയ്ക്കാൻ തുടങ്ങി. പതിവില്ലാതെ മെഴുകുതിരിനാളങ്ങൾക്ക് വേനലിനേക്കാൾ ചൂടായിരുന്നു.

കിഴക്കേ പറമ്പിൽ പുളിങ്കുരു ഞോടിക്കളിച്ചിരുന്ന എസ്തറാണ് സബേത്തിൻെറ വീട്ടിലെ പ്രകാശം ആദ്യം കണ്ടത്. അവൾ നിന്ന നില്പിൽ വാവിട്ടു നിലവിളിച്ചു. അതുകേട്ട് അനിയന്മാരും ആർത്തലച്ചുകരഞ്ഞുതുടങ്ങി. എല്ലാവരും ഓടിക്കൂടിയപ്പോഴേക്കും വേനലിൽ വെന്തുകിടന്ന ഓലക്കെട്ട് ചാരമായി നിലം പററിയിരുന്നു. വെള്ളമൊരുപാടൊഴിച്ചിട്ടും ചാരക്കൂനയിൽ നിന്നു പുക വമിച്ചുകൊണ്ടേയിരുന്നു.

സന്ധ്യയായപ്പോൾ എവിടെയൊക്കെയോ അലഞ്ഞുതിരിഞ്ഞു വിയർത്തുകുളിച്ചു മാത്തപ്പൻ വന്നു. ഇത്തിരി കഴിഞ്ഞപ്പോൾ മൈക്കിളുമെത്തി. ചാരക്കൂമ്പാരമായ പുരയിടത്തിനുള്ളിൽ സബേത്ത് ഒളിഞ്ഞിരിക്കുന്നതെവിടെയാണെന്നു കണ്ടുപിടിക്കാൻ അപ്പൻ. കുറേ കണ്ണും വിയർപ്പുമൊഴുക്കി.

കുഞ്ഞുന്നാളിൽ ചേച്ചിയും അനിയനും ഒളിച്ചുകളിക്കുന്നനേരത്ത് എന്നും അടുക്കളയിലെ പത്തായപ്പെട്ടിയിൽ നിന്നാണ് സബേത്തിൻെറ കൂക്കിവിളി കേട്ടിരുന്നത്. കാഴ്ചയില്ലാത്ത വല്യപെങ്ങളുടെ കൂക്കിവിളി കേട്ടില്ലെന്നു നടിച്ചുകൊണ്ട് അയാൾ മററു മൂലകളിൽ പരതുമായിരുന്നു.



ഇപ്പോഴാകട്ടെ ആ പുരയിടത്തിൻെറ അവശിഷ്ടങ്ങളിലെല്ലാം അവളുടെ വിളികളുള്ളതായി ആങ്ങള കേട്ടു. എന്നിട്ടും മറെറാരിടത്തും തിരയാതെ കരിഞ്ഞ പത്തായപ്പെട്ടിയിലെ പുകയിൽനിന്ന് അവളുടെ വെന്തുപോയ ദേഹം അപ്പനും മകനും ചേർന്നു കോരിയെടുത്തു.

മുറിവുകളുണങ്ങുംമുമ്പേ പെങ്ങൾ വെന്തു വെണ്ണീറായ മണലിൽ ആങ്ങളയും അപ്പനും ചേർന്നു വീടുകെട്ടി. ആ മണ്ണിൽ അവളുടെ ചോര ഞരമ്പുകളുണ്ടായിരുന്നു. തിരുഹൃദയ ചിത്രത്തിനു കീഴിൽനിന്നും അടുക്കളയിൽ നിന്നും കാഴ്ചയില്ലാത്ത വിളികൾ അവർ എന്നും കേട്ടു. മരിച്ചിട്ടും അവളിൽ നിന്നു സ്നേഹം എടുത്തുനീക്കപ്പെട്ടിട്ടില്ലായിരുന്നു. ജീവിതത്തിൽനിന്ന് അലിഞ്ഞുപോയവളുടെ സ്നേഹം അപ്പനേയും കുഞ്ഞാങ്ങളയേയും ഒരുപാട് അലോസരപ്പെടുത്തി.

സ്കൂളിൽനിന്ന് കളികളുടെ സ്വപ്നത്തിമർപ്പിലേക്ക് ഒഴുകുന്ന സായന്തനങ്ങൾ. തിരക്കിട്ട് ഓടുന്ന നേരത്തായിരിക്കും സബേത്ത് ആങ്ങളയെ തടഞ്ഞുനിർത്തുന്നത്.

''മാത്തപ്പാ നീയിന്നെന്തക്ക പടിച്ച്? ഇംഗ്ളീഷ് പറയാമ്പടിച്ചാ?...''

അവളുടെ കൈ തട്ടിമാററിക്കൊണ്ട് അവൻ പറമ്പിലേക്ക് ഓടുകയായി. കളിക്കളത്തിൻെറ ആർപ്പുവിളികളിലേക്കു കടക്കുംമുമ്പേ ചേച്ചിയുടെ ഉള്ളിലൊതുക്കിയ സങ്കടം മുഴുവൻ അവനെ തൊട്ടുണർത്തും.

കൂട്ടില്ലാതെ പകലു മുഴുവൻ അടുക്കളയിലിരുന്നു മുഷിഞ്ഞപ്പോൾ അവൾ തനിയെ സംസാരിച്ചുതുടങ്ങിയിരുന്നു. അതും മടുത്തപ്പോൾ പലനിറമുള്ള ക്രെയിപ്പ് കടലാസും സാററൻ തുണികൊണ്ടും അവൾ പൂക്കളുണ്ടാക്കാൻ തുടങ്ങി. അവളുടെ പൂക്കളെല്ലാം വീടുനിറയെ തോരണമായി കാററിലാടി.

പണിയെല്ലാം തീർന്നിട്ടും പകലു പിന്നെയും ബാക്കിയാകുമ്പോൾ മാത്തപ്പനേയും കാത്ത് അവൾ ഉമ്മറത്തിണ്ണയിലിരിക്കും. മാത്തപ്പൻെറ തോളിൽ കൈയിട്ടു വരുന്ന സുൽത്താൻെറ ഒച്ച കേൾക്കുമ്പോൾ അവൾ മതിമറന്നു ചിരിച്ചിരുന്നു. സുൽത്താൻെറ കീശകൾ നിറയെ ജോവിക്കയും മഷിപ്പച്ചയുമാണ്. സന്ധ്യയ്ക്ക്

കളികളുടെ വിയർപ്പുമായി മൈതാനത്തിൽ നിന്നു മാത്തപ്പൻ മടങ്ങുമ്പോഴും സുൽത്താനും സബേത്തും കടങ്കഥകൾ പറഞ്ഞിരിക്കയാകും.

വലിയ കണ്ണുകളും ഒട്ടിയ കവിളുകളും വലിയ വള്ളിക്കളസത്തിനുള്ളിലെ വിശപ്പുമുള്ള സുൽത്താൻ. എല്ലാവരും ഉച്ചയൂണിൻെറ പൊതിയഴിക്കുമ്പോൾ പറമ്പിലെ വെയിലിൽ ഒററയ്ക്കിരുന്നു രാശിക്കല്ലു കളിക്കുന്ന ചെക്കൻ. ഒരിക്കൽപ്പോലും മാത്തപ്പൻെറ വാഴയിലപ്പൊതിയിലെ ചോറിൻെറ പങ്ക് അവൻ സ്വീകരിച്ചില്ല. സായാഹ്നങ്ങളിലെ അരമതിലിൽ ചായപ്പാത്രവുമായി വരുന്ന സബേത്തിനെ നോക്കി മുഖംനിറഞ്ഞ പുഞ്ചിരിയോടെ സുൽത്താൻ പറയും:

''ഇപ്പക്കുടിച്ചേള്ള്...''

സുൽത്താൻ മൂന്നാംതരത്തിൽ നിന്നു ജയിച്ചതറിഞ്ഞതിനു പിറേറനാളാണ് വാപ്പ ഉമ്മയെ മൊഴി ചൊല്ലിപ്പോയത്. ചുരുണ്ട തലമുടിയും ചെറിയ കണ്ണുകളും വെളുത്ത നിറവും നേർത്ത മീശയുമുള്ള മെലിഞ്ഞ മനുഷ്യനെ പിന്നീട് ഒരിക്കലും അവൻ കണ്ടിട്ടില്ല. പോകുന്നതിനുമുമ്പ് അയാൾ സുൽത്താനെ ചേർത്തുപിടിച്ച് കടവുവരെ നടന്നു. അവിടെ എത്തുവോളം അയാൾ ഒരു വാക്കുരിയാടിയില്ല. പാലത്തിലേക്കു കയറും മുമ്പ് സുൽത്താൻെറ കവിളിൽ ഇരു കൈത്തലവുമമർത്തിയിട്ട് കാററിൻെറ സ്വരത്തിൽ പറഞ്ഞു:

''വാപ്പ പോണേണ്...''

എങ്ങോട്ടു പോകുന്നു എന്ന് അവൻ ചോദിച്ചില്ല.

കീശയിൽനിന്ന് മൂന്ന് ഒററരൂപാ നാണയങ്ങളെടുത്ത് അയാൾ സുൽത്താനു കൊടുത്തു. കുറേക്കാലം അവ പുതിയ പുതിയ തീപ്പെട്ടിക്കൂടുകളിൽ സൂക്ഷിച്ച് അവൻ കൊണ്ടുനടന്നു. പിന്നെ ഉമ്മായ്ക്കും മോനും വിശപ്പു സഹിക്കാനാവാതെ വന്നപ്പോൾ അവ കപ്പയും മുളകും ചായപ്പൊടിയുമൊക്കെയായി തരം തിരിഞ്ഞു.

അക്കരെ ഐസുകമ്പനിയുള്ള ഹൈദ്രോസ് മുതലാളിയുടെ പാർപ്പിടത്തിൽ അടിച്ചുതളിച്ചാണ് ഉമ്മ അവനെ പോററുന്നത്. അങ്ങനെ പകലന്തിയോളം ആ വീടിൻെറ കാരണവർ സുൽത്താനായി. തൊടിയിലെ മഷിപ്പച്ചക്കാട്ടിനുള്ളിലെ ഞാവൽപ്പഴങ്ങളുടെ കൂട്ടുകാരൻ. മേലെ മുല്ലപ്പന്തലാണ്. പൂവിരിയാൻ കൂട്ടാക്കാത്ത തണൽപ്പടർപ്പ്. കാക്ക കൊത്തിയിട്ട ഞാവൽപ്പഴങ്ങൾ വീണ കറുകപ്പുൽമേട്. മഷിപ്പച്ചകളുടെ നിബിഡത. വളർച്ചയററ ഗൗളിത്തെങ്ങുകൾ. ഉയരമില്ലാത്ത ഇലപ്പന്തലിട്ട മാവിൻെറ മേലാപ്പിൽ നിന്നൊഴുകിവരുന്ന ഊഞ്ഞാൽപ്പടിയിൽ സുൽത്താൻെറ പുഞ്ചിരിയുണ്ട്. ചിരിയൊച്ചകളും കിതപ്പുകളുമായി പൊള്ളുന്ന വേനലിൻെറ ഒഴിവുനാളുകൾ വരുന്നു.

അവസാന നാളിലെ കണക്കുപരീക്ഷയുടെ ദുർഘടം നിറഞ്ഞ അക്കങ്ങളുടെ തടവുമുറിയിൽ നിന്നിറങ്ങാനാണു പാട്. എല്ലാ കണക്കുപരീക്ഷകളും സങ്കടങ്ങളാണ്. അവയുടെ നീളം ഒരു സായാഹ്നത്തിനപ്പുറം വളരാറില്ല. മൂന്നരയുടെ ഓട്ടുമണിയൊച്ചയോടൊപ്പം കടന്നൽക്കൂടുപൊട്ടി ചിഹ്നങ്ങളും സമവാക്യങ്ങളുമായി ചെമ്മൺപാതയിലേക്കിറങ്ങുന്ന കുട്ടികൾക്കിടയിൽ നിന്നു മാറിനിന്ന മാത്തപ്പൻ വിഷാദിയായിരുന്നു. പരീക്ഷയുടെ ഖേദങ്ങളിൽ നിന്നുണർത്താൻ സുൽത്താൻ എത്തിയിട്ടില്ല. കാത്തുനില്ക്കുമ്പോൾ മൂത്രപ്പുരയിൽ നിന്നുയർന്ന തീക്ഷ്ണഗന്ധം കണ്ണുകളെ ഈറനാക്കുന്നു. മാത്തപ്പൻ അന്നയെ ഓർത്തുപോയി. മറക്കാനാശിച്ച ഒരു



സ്വകാര്യം ശല്യപ്പെടുത്തുകയാണ്. സന്ധ്യയായിരുന്നു... സായാഹ്നത്തിലെ ഒററപ്പെട്ട കളികളിലേക്ക് അന്തിച്ചോപ്പു പതിഞ്ഞിരുന്നു... പരിസരങ്ങളിൽ ആരുമില്ലെന്നുകണ്ടപ്പോൾ മാത്തപ്പൻ പെൺകുട്ടികളുടെ മൂത്രപ്പുരയിലേക്കു നടന്നു. പഠനത്തിൻെറ ഇടവേളകളിൽ അന്നയും കൂട്ടുകാരികളും അവിടെനിന്ന് ഓടിപ്പോകുന്നതു കണ്ടിട്ടുണ്ട്. അന്നയുടെ സ്വകാര്യമായ സങ്കേതം ഒന്നു കാണുവാനുള്ള അശ്ലീലമായ വ്യഗ്രതയാണ് മാത്തപ്പനെ അവിടെ വരെ കൊണ്ടെത്തിച്ചത്. പേടിച്ചു പേടിച്ചു പൊളിഞ്ഞ ചവിട്ടുകയറുമ്പോൾ ഹൃദയം നെഞ്ചിൽ നിന്നിളകി നാവിലേക്കൊഴുകി എത്തിയതുപോലെ. ഒററനോട്ടം. കണ്ണിൽ ഈറൻ നിറയ്ക്കുന്ന രൂക്ഷഗന്ധം. കരിയിലകളിൽ തളംകെട്ടിക്കിടക്കുന്ന മഞ്ഞ ജലം. പറന്നുനടക്കുന്ന ഒരപ്പൂപ്പൻതാടി. പെട്ടെന്നു പിന്നിൽ നിന്നൊരു വിളി. ഞെട്ടിപ്പോയി.

''നീയെന്താണ് പെണ്ണുങ്ങട മറപ്പെരേപ്പോണത്?'' സുൽത്താൻ ചോദിച്ചു.

അവൻ നടന്ന് അരികിലെത്തുംമുമ്പ് ചേർച്ചയുള്ള ഒരു നുണ കണ്ടെത്താൻ പാടുപെട്ടു. അവൻ അരികിലെത്തുവോളം ശൂന്യമായ മനസ്സ് പിടഞ്ഞുണർന്നു.

''സാദേമ്പറുകോല് അവട വീണ്...''

''പുളളക്കോലാണൊ?'' സുൽത്താൻ ചോദിച്ചു.

''ങ്ഹാ...''

''അഴുക്കീന്ന് അതെടുക്കണ്ട.. ഞാൻ വേറ വെട്ടിത്തരാം...''

വീണ്ടും അതേ സ്ഥാനത്ത്.

പക്ഷെ സുൽത്താൻ ഇനിയും എത്തിയില്ല. പള്ളിക്കൂടത്തിലെ അദ്ധ്യാപകരെല്ലാം പോയിക്കഴിഞ്ഞു. മാത്തപ്പൻ സുൽത്താനെത്തേടി പരീക്ഷാമുറിയിലേക്കു ചെന്നു. ശൂന്യമായ മുറിക്കുള്ളിൽ ഡെസ്കിൽ കൊടുംകൈ കുത്തിക്കിടക്കുകയാണു സുൽത്താൻ. എന്താണെന്നറിയില്ല, മാത്തപ്പന് സങ്കടം വന്നു. മാത്തപ്പൻ അവനെ തോണ്ടി വിളിച്ചു. കുറേ വിളിച്ചപ്പോഴാണ് അവനുണർന്നത്. കണ്ണുകൾ ചുവന്നുകലങ്ങിയിരുന്നു. അവൻ ചിരിച്ചതേയില്ല.

''ഭയങ്കര തണ്പ്പ്.'' സുൽത്താൻ പറഞ്ഞു.

വെയിൽ ശമിച്ചിട്ടില്ല. മാത്തപ്പൻെറ പുറംകുപ്പായം വിയർത്തൊട്ടിയിരുന്നു. അവൻ സുൽത്താൻെറ നെററിയിൽ തൊട്ടുനോക്കി. പൊള്ളുന്ന പനി. കണക്കുപരീക്ഷയോടൊപ്പം സുൽത്താൻെറ പനിയും കൂടിയായപ്പോൾ മാത്തപ്പൻെറ വേനലൊഴിവിലെ സ്വപ്നങ്ങൾക്കു തീപിടിച്ചതുപോലെയായി. അന്നു സുൽത്താനെ വീട്ടിലെത്തിച്ചിട്ടാണ് മാത്തപ്പൻ മടങ്ങിയത്.

പിറേറന്നുരാവിലെ ആദ്യ കുർബ്ബാനയും കഴിഞ്ഞുവന്ന അപ്പൻ മാത്തപ്പനെ വിളിച്ചുണർത്തി സൈക്കിളിലിരുത്തി ഗർബ്ബാസീസ് ഡോകട്റുടെയടുക്കലേക്കു കൊണ്ടുപോയി. കുറേനേരത്തേക്ക് അവനൊന്നും മനസ്സിലായില്ല. ഗർബ്ബാസീസ് ഡോക്ടർ രണ്ടാം കുർബ്ബാന കഴിഞ്ഞു വരാന്തയിലേക്കു കയറിപ്പോൾത്തന്നെ അപ്പൻ പറഞ്ഞു:

''ഡോക്ടറേ ഇവന ഒന്നു ശരിക്കു നോക്കണം...''

''അവനെന്തു പററി?''

''അവൻറകൂട കളിച്ചുനടന്നേച്ച ചെക്കന് രാത്രി പേയെളകി.''

മടങ്ങുന്ന വഴി മാത്തപ്പൻ മൈക്കിളിനോടു പറഞ്ഞു:

''അപ്പാ എനിക്കു സുൽത്താന കാണണം.''

''അതിനവൻ ആശുത്രീലല്ലേ...''

വേനലിൻെറ വെയിലേററു ജ്വലിച്ച തുരുത്തിൻെറ വെള്ളമണലിൽ കുട്ടികൾ ഉല്ലസിക്കുന്ന നേരത്ത് അകലെയുള്ള സർക്കാരാശുപത്രിയിലെ ഇരുട്ടുമുറിയിൽ നിന്ന് സുൽത്താൻ ഇറങ്ങിവന്നു.

മരപ്പാലത്തിലൂടെ അവൻെറ മയ്യത്തുമായി ആരൊക്കെയോ വരുന്നുണ്ടെന്നുകേട്ട് മാത്തപ്പൻ ഓടി. ആളൊഴിഞ്ഞ മരപ്പാലം സുൽത്താൻെറ വീട്ടിലേക്ക് അവനെ മടക്കിവിട്ടു.

അനാഥമായിക്കിടന്ന കുഞ്ഞുശവത്തിനകലെ, അതിനെ തൊടാനും ഉമ്മവയ്ക്കാനുമാകാതെ മരവിച്ചുകിടക്കുകയാണ് ഉമ്മ. ഇടയ്ക്കെങ്ങോ അവരുടെ തൊണ്ടയിൽ നിന്നിറങ്ങിവന്ന നിലവിളി മാത്തപ്പനെ വല്ലാതെ വ്യാകുലപ്പെടുത്തി. ഒരു സ്വപ്നമാണ് മരിച്ചത്. തളളയുടെ ആയുസ്സിനോളംപോന്ന സങ്കടമാണ് ആ തുണിക്കെട്ട്.

മാവിലകളുടെ ഉന്നതിയിൽ നിന്നൂർന്നിറങ്ങുന്ന ഊഞ്ഞാൽപ്പടി മെല്ലെ ഇളകി. ഊഞ്ഞാൽക്കയറിലൂടെ ഒരു പുളിയനുറുമ്പ് അരിച്ചരിച്ചുകയറുന്നതു മാത്തപ്പൻ കണ്ടു. ഉള്ളിൽ നിലവിളികൾ വിങ്ങിത്തകരുകയാണ്. കഴുത്തും നെഞ്ചും പൊട്ടിപ്പിളരുന്ന വേദന സഹിക്കാനാകാതെ വന്നപ്പോൾ മാത്തപ്പൻ വീട്ടിലേക്കോടി. വീടടുക്കുവോളം അവൻ കരഞ്ഞുകൊണ്ടേയിരുന്നു. അവൻെറ നെഞ്ചകം തേഞ്ഞുതേഞ്ഞു തീരുകയാണെന്നുതോന്നി.

സായാഹ്നമെത്തും മുമ്പേ സുൽത്താൻ അവൻെറ വാപ്പ കടന്നുപോയ മരപ്പാലത്തിലൂടെ കയറിപ്പോയി. ആ നേരത്ത് കരഞ്ഞുതളർന്ന് മാത്തപ്പൻ ഉറങ്ങിപ്പോയിരുന്നു. അവനുണരുമ്പോൾ ആകാശം വിളറിയിരുന്നു. അടുക്കളയിലെ പാതിയമ്പുറത്ത് വക്കുപൊട്ടിയ ഓട്ടുകലത്തിൽ നിറയെ കശുവണ്ടികളുണ്ട്. അതിൽ നിന്ന് കളിക്കളങ്ങളുടെ ജേതാവായ പതിമൂന്നു പൂട്ടിക്കശുവണ്ടികൾ അവൻ പെറുക്കിയെടുത്തു. സുൽത്താൻെറ സ്വന്തമാണ് അവ. വലിയ വക്കനണ്ടികൾ ശേഖരിച്ച് അതിൽ ഈയമുരുക്കിയൊഴിച്ച് പൂട്ടികളാക്കാൻ സുൽത്താനേ കഴിയൂ...

സുൽത്താൻ പോയതിനു പിന്നാലെ ആ കശുവണ്ടികളെല്ലാം കീശയിൽ ശേഖരിച്ചുകൊണ്ട് മാത്തപ്പൻ അത്തറുമണക്കുന്ന മരപ്പാലത്തിൽപോയി ഇരുന്നു. ഇരുണ്ട പച്ചയിൽ കലങ്ങിയ ജലത്തിലേക്ക് അവ ഓരോന്നായി അവൻ ഇട്ടുകൊണ്ടിരുന്നു. സന്ധ്യയായപ്പോൾ സൈക്കിളുരുട്ടിക്കൊണ്ട് അതുവഴിവന്ന മൈക്കിൾ അവനെ ശാസിച്ചു.

രാത്രിയിലെ സ്വപ്നങ്ങളിൽ അമ്മയും സബേത്തും വന്ന് സാന്ത്വനിപ്പിക്കുമെന്ന് അവൻ ആശിച്ചു. പക്ഷെ സ്വപ്നങ്ങളിലും അവർ തിരക്കിലായിരുന്നു. അങ്ങനെ അവൻ പകൽക്കിനാവുകളിൽ ഒളിത്താവളം കണ്ടെത്തി. ഉച്ചസമയങ്ങളിലെ കിനാവുകളിൽ അവൻ സ്വപ്നം സാക്ഷാത്കരിച്ചു. അമ്മയും സബേത്തും സുൽത്താനും അന്നയും മാത്രമുള്ള ഒരു ലോകം.

പതിനാലാം വയസ്സിലേക്കു പ്രവേശിച്ച പ്രഭാതത്തിൽ കശുമാവിൻചുവട്ടിൽനിന്ന് അലസമായി പല്ലു തേക്കുമ്പോൾ മാത്തപ്പൻ കരുതി. സബേത്ത് ഇനി എനിക്കു ചേച്ചിയല്ല. ഞാൻ അവളേക്കാളും വലുതായിരിക്കുന്നു. അന്നുരാത്രി സബേത്തും സുൽത്താനും അവൻെറ കിടക്കമുറിയിലേക്കു വന്നു. സബേത്തു പറഞ്ഞു:- അനിയാ.... ഞങ്ങളും നിന്നോടൊപ്പം വളരുന്നുണ്ട്.... ഞാൻ നിനക്കെന്നും ചേച്ചിയായിരിക്കും... അതു മറക്കരുത്.



സുൽത്താൻ ഒന്നും മിണ്ടാതെ കീശയിൽ നിന്ന് പതിമൂന്നു കശുവണ്ടി എടുത്ത് മാത്തപ്പൻെറ തലയിണക്കീഴിൽ വച്ചു. സുൽത്താൻ യാത്രപോയ സായാഹ്നത്തിൽ അസ്തമയ പ്രഭയിൽ കുളിച്ച മരപ്പാലത്തിന് മേലിരുന്ന്, കരഞ്ഞുകൊണ്ട്, മാത്തപ്പൻ പുഴയിലേക്കെറിഞ്ഞവയായിരുന്നു അവയത്രയും.

കിനാവുകളുടെ നീളമേറിയപ്പോൾ ജീവിതം ചുരുങ്ങിക്കൂടി. മാത്തപ്പനെ കാണുമ്പോൾ കൂട്ടുകാർ മാറിനടന്നു. പള്ളിയിലും സ്കൂളിലും പേപ്പട്ടികൾ. അലഞ്ഞുതിരിയുകയാണെന്നു മാത്തപ്പനു തോന്നി. എങ്ങോട്ടു തിരിഞ്ഞാലും അലർച്ചകളും വിലാപവും ഭയവും മാത്രം. വിലാപഗീതങ്ങളുടെ മാറെറാലികൾ കളിക്കളങ്ങളും ഏററുവാങ്ങി. കിതപ്പുകൾക്കും ചിരിയൊച്ചകൾക്കും ഇടയിൽ നിന്ന് കളിക്കളങ്ങൾ മൂളി: ''തെക്കുതെക്കൊരു ദേശത്ത്... അറബിക്കടലിൻതീരത്ത്... അന്തിമയങ്ങിയ നേരത്ത്...'' സന്ധ്യകളിലെ കളിക്കളങ്ങളുടെ ആരവത്തിനു കാതുകൊടുക്കാതെ 'സ്വപ്നത്തിലെന്നതുപോലെ മാത്തപ്പൻ നടന്നു.

അന്നയുടെ ഉടുപ്പുകളും ചുരുണ്ട മുടിയിഴകളും സ്വപ്നം കണ്ടുനടന്ന മാത്തപ്പനെ അവൾ തിരിച്ചറിഞ്ഞിരുന്നില്ല. പകരം ഈനാശുവാണ് അവനെ തേടിയെത്തിയത്. പെദ്രോമാഷിൻെറ ചൂരലടിയേററു കുമിളച്ച കൈപ്പടവും അജ്ഞതയുടെ മാന്ദ്യവുമായി ഈനാശു വന്നപ്പോൾ മാത്തപ്പന് സന്തോഷമായിരുന്നു. ഈനാശുവിൽനിന്ന് അന്നയിലേക്കുള്ള അകലം ഒരു കാൽച്ചുവടുമാത്രം. മാത്തപ്പൻെറ പുസ്തകങ്ങളിൽനിന്ന് ഗൃഹപാഠങ്ങൾ പകർത്തിയെഴുതി അദ്ധ്യാപകരുടെ ചൂരലടികളിൽ നിന്നു രക്ഷനേടാനാണ് ഈനാശു മാത്തപ്പനെ കൂട്ടുപിടിച്ചത്.

ഈനാശുവുമായുള്ള സമ്പർക്കം മാത്തപ്പനെ ഊർജ്ജസ്വലനാക്കി. പാഴ്നിലത്തിൻെറ അടഞ്ഞ വാതിലുകൾക്കുള്ളിൽ മഞ്ഞയുടുപ്പിനകത്തു മിടിക്കുന്ന ഹൃദയത്തിനുവേണ്ടി അവൻെറ മനസ്സ് ഉടലിൽനിന്നു തെറിച്ചു പ്രപഞ്ചത്തിലേക്കൊഴുകി. മുളംകൂട്ടിലെ കാലൻകോഴിയുടെ വിലാപത്തിൽ സംഗീതമുണ്ടെന്നും അയലത്തെ സമക്കാരെല്ലാം സുന്ദരന്മാരും രസികന്മാരുമാണെന്ന് അവൻ കണ്ടെത്തി. കളിക്കളത്തിലെ സായാഹ്നങ്ങളുടെ കൂട്ടുകാരായ വക്കച്ചനും ഗോപിക്കുഞ്ഞും സാൻറപ്പനും സാദേമ്പറുകോലുകളും രാശിക്കല്ലുകളും തലപ്പന്തും അവൻെറ സ്വന്തക്കാരായി മാറി.

ഈനാശുവിൻെറ കാൽച്ചുവടുകളിലൂടെയുള്ള സഞ്ചാരം അന്നയുടെ സാന്നിദ്ധ്യത്തിലേക്കും സഹവാസത്തിലേക്കും എത്തിക്കുമെന്ന് തീർച്ചയായിരുന്നു. അന്നയെക്കുറിച്ച് ഓർക്കുമ്പോഴെല്ലാം കറുപ്പിലും വെളുപ്പിലും തെളിയുന്ന ഒരു ചിത്രമുണ്ട്. പഴകിയ പത്രക്കെട്ടുകൾക്കിടയിൽ കിടന്നു മുറിവേററു മാഞ്ഞുതുടങ്ങിയ ചിത്രം. അപ്പൻെറ അരികിൽ തൂവെള്ള വേഷങ്ങളും റീത്തും ബൊക്കെയുമൊക്കെയണിഞ്ഞുനില്ക്കുന്ന അമ്മ. ചുരുണ്ട തലമുടി നടുവിൽ നിന്ന് ഇരുവശത്തേക്കും പകുത്ത്... അന്നയെപ്പോലെ വെളുത്ത്... അമ്മ...

മരിക്കുവോളം അമ്മയുടെ രൂപത്തിന് ഉടവുതട്ടിയില്ല. മരണത്തിലും ഉടയാടകൾക്കു മാററമുണ്ടായില്ല.

മുപ്പതടിയന്തിരം കഴിയുവോളം അമ്മയുടെ അനിയത്തി, സെലിയമ്മായി വീട്ടിൽ പാർത്ത് കഞ്ഞിയും കറിയും വച്ച് ഒരുമിച്ചു കുരിശുവരച്ച് അത്താഴമുണ്ട് മാത്തപ്പനെ ചേർത്തണച്ച് ഉറങ്ങി. അമ്മയെപ്പോലെ സുന്ദരിയാണ് സെലിയമ്മായിയും. അമ്മയും സെലിയമ്മായിയും അന്നയുടെ മുഖചർമ്മത്തിൽ മറഞ്ഞിരിക്കുന്നു. ആത്മാവിലേക്കു തുറക്കുന്ന തടാകം പോലുള്ള കണ്ണുകളും ഉയർന്ന നെററിത്തടവും...

വേനലവധിയാണ്. ഒരുപാടു വാരികകളും വണക്കമാസപ്പുസ്തകങ്ങളും അലക്കിത്തേച്ച വസ്ത്രങ്ങളും അടുക്കിവച്ച സെലിയമ്മായിയുടെ മുറിയിൽ കിടന്നുറങ്ങുകയാണ് മാത്ത

പ്പൻ. മുറിയുടെ മേലെയും ജാലകത്തിലും ചാഞ്ഞുകിടന്ന നെല്ലിപ്പുളിമരത്തിന്റെ ഇളം പച്ചപ്പും തണുപ്പും. ഇറക്കാലയിൽ നിന്നു പ്രാവുകൾ ചിറകടിച്ചു പറന്നുപോയി. പഴയ ക്ളോക്കിന്റെ ഹൃദയമിടിപ്പുകളൊഴിച്ചാൽ ലോകം മൗനത്തിലകപ്പെട്ടു കിടന്ന നേരത്ത് മുറിവാതിൽ തള്ളിത്തുറക്കപ്പെട്ടു. നിലംമുട്ടുന്ന പാവാടയണിഞ്ഞ് അന്ന നില്ക്കുന്നു. അവൾ ഇവിടെ എങ്ങനെ എത്തി എന്ന് അതിശയിക്കുമ്പോൾ പാദസരങ്ങളുടെ കിലുക്കം ഓടിയടുത്ത് അവന്റെ ചുണ്ടിനുമീതെ പതുക്കെ ഒന്നു തൊട്ടുനിന്നു. കിതപ്പും ഉച്ഛ്വാസവും പെണ്ണിന്റെ മണവും. ചുണ്ടിൽത്തൊട്ട ചുണ്ടുകളെ പിടിച്ചുനിർത്താൻ കൈകളുയർത്തിയ നേരത്ത് പൂർത്തിയാകാത്ത ചുംബനത്തിന്റെ വേദനയവശേഷിപ്പിച്ച് അവൾ ഓടിമറഞ്ഞു. സ്വപ്നമാണോ യാഥാർത്ഥ്യമാണോ എന്നു തീർച്ചപ്പെടുത്താനാകുന്നില്ല. തുറന്ന വാതിലിലൂടെ പാദസരമിട്ട കണങ്കാലുകൾ നടന്നുപോകുന്നു. നിലംമുട്ടുന്ന മഞ്ഞപ്പൂക്കളുള്ള പാവാട. തലയിണയ്ക്കു പിന്നിൽ ആവിയൊഴുകുന്ന കടുംചായ.

അന്നോളം അന്നയെ നീണ്ട പാവാടയണിഞ്ഞുകണ്ടിട്ടില്ല. അവളുടെ കാൽത്തണ്ടിൽ പാദസരങ്ങളുമില്ല. കഴിഞ്ഞ സ്വപ്നം മുഴുവൻ സെലിയമ്മായിയെക്കുറിച്ചാണെന്നു തിരിച്ചറിഞ്ഞപ്പോൾ മാത്തപ്പനു നാണക്കേടായി.

പിറേറന്നുതന്നെ അമ്മവീട്ടിൽനിന്ന് അവൻ മടങ്ങി.

*തുടരും*





ആർ. ശരത്

# വികസനത്തിന് രാഷ്ട്രീയമോ?

*നാടിന്റെ വികസനപ്രവർത്തനങ്ങളിൽനിന്ന് രാഷ്ട്രീയം ഒഴിച്ചുനിർത്തണമെന്ന ഉപരാഷ്ട്രപതി കെ.ആർ. നാരായണന്റെ ആഹ്വാനം രാഷ്ട്രീയ കക്ഷികൾക്കിടയിൽ സമ്മിശ്രമായ പ്രതികരണമാണുണ്ടാക്കിയിരിക്കുന്നത്. സി.പി.എം നേതാവ് ഇ.എം.എസ് നമ്പൂതിരിപ്പാടും സി.പി.ഐ നേതാവ് വെളിയം ഭാർഗ്ഗവനും കഴിഞ്ഞ ലക്കത്തിൽ തങ്ങളുടെ രാഷ്ട്രീയമായ യോജിപ്പും വിയോജിപ്പും പ്രകടിപ്പിക്കുകയുണ്ടായി.*

## രാഷ്ട്രീയ അതിപ്രസരണവാദം ശരിയല്ല

കെ.വി. സുരേന്ദ്രനാഥ്



**കേരളത്തിൽ രാഷ്ട്രീയത്തിന്റെ അതിപ്രസരണമുണ്ട് എന്ന വാദത്തോടു ശരിയായ അർത്ഥത്തിൽ യോജിക്കാൻ കഴിയുന്നില്ലെന്നാണ് ശ്രീ. കെ.വി. സുരേന്ദ്രനാഥിന്റെ അഭിപ്രായം. അദ്ദേഹം ഇതിനാധാരമായ വസ്തുതകൾ ഇങ്ങനെ വിശദീകരിക്കുകയുണ്ടായി.**

രാഷ്ട്രീയത്തിന്റെ അടിത്തറ ജനങ്ങളുടെ നിത്യജീവിതാനുഭവവും അതിന്റെ മുഖ്യമായ നിലവാരം നിർണ്ണയിക്കുന്നത് സമ്പദ്ഘടനയുടെ സ്ഥിതിയും സ്വഭാവവുമാണെങ്കിൽ സാമ്പത്തിക സാമൂഹിക പ്രശ്നങ്ങൾ തികച്ചും വസ്തുനിഷ്ഠമായി കാണുകയും, കാണുന്നതിന്റെ ഗൗരവമനുസരിച്ച് കൈകാര്യം ചെയ്യുകയും വേണം. കൂടെക്കൂടെ ബുദ്ധിജീവികൾ പങ്കെടുക്കുന്ന സെമിനാറുകളിൽ ചർച്ചാവിഷയമാക്കുന്നതല്ല ഇവിടെ ഉദ്ദേശിക്കുന്നത്. കേരളസമൂഹത്തിന്റെ യഥാർത്ഥ പ്രശ്നങ്ങൾ സംബന്ധിച്ച് ബോധം സാധാരണജനങ്ങളിൽ ഉണ്ടാക്കുകയും അവ പരിഹരിക്കുന്നതിനു മൂർത്തമായ പരിപാടി ആവിഷ്കരിച്ച് ആ പരിപാടിയുടെ പിന്നിൽ ജനങ്ങളെ അണിനിരുത്തുകയും, അങ്ങനെ നിരന്തരമായൊരു പ്രസ്ഥാനം എല്ലാ വിഭാഗീയ ചിന്താഗതികളേയും അതിജീവിച്ചുകൊണ്ട് നിരന്തരമായി ഇടതടവില്ലാതെ പ്രവർത്തിക്കുന്ന പ്രസ്ഥാനമാക്കിത്തീർക്കുകയും വേണം. ഇങ്ങനെയൊന്നുണ്ടാക്കാൻ കഴിയാത്തത് രാഷ്ട്രീയത്തിന്റെ അതിപ്രസരമല്ല, അല്പപ്രസരമാണ് എന്നാണ് എന്റെ വിനീതമായ അഭിപ്രായം.

ഓരോ തിരഞ്ഞെടുപ്പു കഴിയുന്തോറും ജയിക്കുന്ന കക്ഷി നൂറുദിവസംകൊണ്ട് പ്രശ്നപരിഹാരമുണ്ടാക്കുമെന്നു വീമ്പിളക്കും. തോല്ക്കുന്ന കക്ഷി കേരളത്തിന്റെ ജീവൽ പ്രശ്നങ്ങളുടെ പരിഹാരത്തിനുവേണ്ടി തോററ പ്രതിപക്ഷത്തിന്റെ എല്ലാ സഹകരണവും പത്രപ്രസ്താവന വഴി വാഗ്ദാനം ചെയ്യും. അഭിപ്രായസമന്വയത്തിൽക്കൂടി മാത്രമേ നമ്മുടെ ചെറിയ സംസ്ഥാനം നേരിടുന്ന ഗുരുതരമായ പ്രശ്നങ്ങൾ തീർക്കാൻ കഴിയൂ എന്നു വാക്കാൽ സമ്മതിക്കും. അതോടുകൂടി അതവസാനിക്കും. രണ്ടാംകിട, മൂന്നാംകിട കാര്യങ്ങളിൽപ്പോലും സമന്വയമുണ്ടാക്കാനുള്ള നീക്കമോ അതിന് അനുകൂലമായ മാനസികാവസ്ഥയോ വളരെ അപൂർവ്വമായി മാത്രമേ ഇരുകൂട്ടരിലും കാണാറുള്ളൂ. എല്ലാവരും നോക്കുന്നത് ഉടനടി നേടാവുന്ന രാഷ്ട്രീയവും അല്ലാത്തതുമായ നേട്ടത്തെപ്പററിയാണ്. പരമാവധി വന്നാൽ അടുത്ത തിരഞ്ഞെടുപ്പിൽ ഭരണം നേടാനോ നിലനിർത്താനോ ഉള്ള പാകത്തിനു വോട്ടുപിടിക്കേണ്ട ഉപായങ്ങളെപ്പററിയാണ്.

പാർലമെൻററി ജനാധിപത്യക്രമത്തിൽ ഭരണത്തിലിരിക്കുന്നവർക്ക് സ്വന്തം പ്രവൃത്തിയെയും നടപടികളെയും [illegible] ഏതുവിധത്തിലും വോട്ട് [illegible] നീതീകരിക്കണം. പ്രതിപക്ഷത്തിന് [illegible] ഭരണകക്ഷി [illegible] ചെയ്യുന്നതെല്ലാം [illegible] യാണ് പ്രതിപക്ഷ ധർമ്മമെന്ന് ഉറച്ച വിശ്വാസം. ഇതിനിടയിൽ ദീർഘകാല കാഴ്ചപ്പാടും അടിസ്ഥാനപ്രശ്നങ്ങളും രണ്ടാംകിടയിലേക്കു പിന്തള്ളപ്പെടുന്നു.

ഇതിന്റെ പ്രത്യക്ഷഫലം വസ്തുതകൾ അടിസ്ഥാനപ്പെടുത്തിയുള്ള ബോധവൽക്കരണം ജനങ്ങൾക്കിടയിൽ നടക്കുന്നില്ല എന്നതാണ്.

നമ്മുടെയെല്ലാം പ്രത്യേക പരിശ്രമമൊന്നും കൂടാതെ സമ്പൂർണ്ണസാക്ഷരത

രായ കേരളത്തിലെ ജനത ഇപ്പോൾത്തന്നെ ഇന്ത്യയിലെ എല്ലാ സംസ്ഥാനങ്ങളുടേയും മുന്നിൽ നില്ക്കത്തക്കവണ്ണം പ്രബുദ്ധരാണല്ലോ എന്നു സമാധാനിക്കാം. ഇതാണ് രാഷ്ട്രീയത്തിൻെറ അല്പപ്രസരണം എന്നു പറഞ്ഞ് ലേഖനം തുടങ്ങാൻ കാരണം.

സാർവ്വത്രികമായിരിക്കുന്ന അഴിമതിയും, രാഷ്ട്രീയം മറേറതൊരു തൊഴിലിനേയും പോലെയോ അതിനെക്കാൾ കൂടുതലോ ആദായകരമായ ഒരു ജീവിതമാർഗ്ഗമായി ത്തീർന്നിരിക്കുന്നതും രാഷ്ട്രീയത്തെ രാഷ്ട്രീയത്തിൻെറ വിശ്വാസ്യതയും ജനങ്ങളുടെ സ്നേഹാദരങ്ങൾ രാഷ്ട്രീയപ്രവർത്തകനു കിട്ടുന്നതിനും തീർക്കാൻ പ്രയാസമുള്ള കോട്ടം ഉണ്ടാക്കിയിരിക്കുന്നു.

കൂനിൻെറ പുറത്ത് കുരു എന്നപോലെ എല്ലാ രാഷ്ട്രീയപ്പാർട്ടികളും മൂന്നും നാലും കഷണങ്ങളായിപ്പിളർന്നിരിക്കുന്നു. ആ പിളർപ്പ് ഇപ്പോഴും തുടർന്നുകൊണ്ടിരിക്കുന്നു. ദേശീയപ്പാർട്ടികൾ മാത്രമല്ല, കേരളകോൺഗ്രസ്സും മുസ്ലീം ലീഗുംപോലും മൂന്നും നാലും കഷണങ്ങളായിക്കഴിഞ്ഞു.

ഈ പിളരുന്നതിൽ ഓരോ കഷണത്തിനും സ്വന്തം ഐഡൻറിററി (Identity) അസ്തിത്വം നിലനിർത്തുക എന്നുള്ളത് സർവ്വപ്രധാനമായ പ്രശ്നമായിരിക്കുന്നു. തൊഴിലാളി, കർഷക, വിദ്യാർത്ഥി, എൻ.ജി.ഒ തുടങ്ങിയ എല്ലാ ബഹുജന പ്രസ്ഥാനങ്ങളിലേക്കും ബാലജനസംഘങ്ങളിൽപ്പോലും അനിവാര്യമായി ഈ പിളർപ്പ് വ്യാപിച്ചുകഴിഞ്ഞിരിക്കുന്നു.

തലനാരിഴ കീറുന്ന പ്രത്യയശാസ്ത്ര നിലപാടുകൾ മാത്രം പറഞ്ഞ് ഈ പാർട്ടികളിൽ ഓരോന്നിനും അതിൻെറ നിലനില്പ് ഉറപ്പുവരുത്താൻ സാദ്ധ്യമല്ലെന്ന് സ്വയം വ്യക്തമാണ്. അതുകൊണ്ട് പ്രവർത്തകരുടെ കെട്ടുറപ്പും ഐക്യവും നിലനിർത്താൻ പലപ്പോഴും പഴയകാലത്തെ 'വിഭാഗ' (Sect) ങ്ങളായി (മദ്ധ്യകാലയുഗത്തിലെ മതവിഭാഗങ്ങളെപ്പോലെ ക്രിസ്ത്യാനികൾക്കിടയിൽ നഗ്നപാദ സന്ന്യാസിമാരും പാദരക്ഷ ഉപയോഗിക്കുന്നവരേയുംപോലെ, ടിബറ്റിലെ ബുദ്ധമതക്കാർക്കിടയിൽ മഞ്ഞത്തൊപ്പിയുള്ളവരും ചുവന്ന തൊപ്പിയുള്ളവരും എന്നതുപോലെ) വിഭാഗീയമായ അടയാളങ്ങളും toten-വും tarco-വും വരെ നിശ്ചയിച്ച് അംഗീകരിപ്പിക്കാൻ ഈ കഷണങ്ങൾ ഓരോന്നും നിർബ്ബന്ധിതരാണ്. ഇതിൻെറയൊക്കെ അടിസ്ഥാനം രാഷ്ട്രീയ വിഭാഗീയതയാണ്.

ഈ വിഭാഗീയത കടന്നുകയറാൻ ആവശ്യമില്ലാത്തതും ഒരിക്കലും കടന്നുകയറാൻ പാടില്ലാത്തതുമായ രംഗങ്ങളിൽപ്പോലും വ്യാപിച്ച് ദൂഷിതമായ അന്തരീക്ഷം സൃഷ്ടിക്കുന്നു. കക്ഷിരാഷ്ട്രീയത്തിനതീതമായി നിറുത്തേണ്ട സഹകരണരംഗത്തു നടത്തുന്ന തിരഞ്ഞെടുപ്പ്, ലോക്സഭാ തിരഞ്ഞെടുപ്പിനാവശ്യമായ മത്സരം, പ്രചാരണം, പണച്ചെലവ് ഇവയെല്ലാം അടങ്ങുന്ന ഒരോ പ്രാദേശിക യുദ്ധങ്ങളായിത്തീർന്നിരിക്കുന്നു. പ്രാദേശിക ആവശ്യങ്ങൾ പരിഹരിക്കുന്നതിനുള്ള പഞ്ചായത്തുകൾ കക്ഷിരാഷ്ട്രീയത്തിൻെറ നിരങ്കുശമായ കൂത്തരങ്ങുകളായിത്തീർന്നിരിക്കുന്നു. ഗ്രന്ഥശാലാപ്രസ്ഥാനം, ക്ഷേത്ര ഉത്സവ കമ്മിററികൾവരെ കക്ഷിരാഷ്ട്രീയത്തിൻെറ അടിസ്ഥാനത്തിൽ മാത്രമേ രൂപീകരിക്കാനും പ്രവർത്തിപ്പിക്കാനും കഴിയൂ എന്ന സ്ഥിതി സംജാതമായിരിക്കുന്നു.

15 വയസ്സു മാത്രം താഴെ പ്രായമുള്ള കുഞ്ഞുങ്ങൾ പഠിക്കുന്ന ഹൈസ്കൂളുകളിൽ വ്യക്തമായും കക്ഷിരാഷ്ട്രീയത്തിൻെറ അടിസ്ഥാനത്തിൽ നടത്തുന്ന സംഘട്ടനങ്ങളുടെ ഫലമായി നിഷ്കളങ്കരായ കുട്ടികൾ എത്രയാണ് അപായപ്പെടുന്നത്? ഇതുതന്നെയാണ് പ്രൈമറി സ്കൂൾക്കുട്ടികളുടെ ബാലസംഘങ്ങളുടേയും സ്ഥിതി.

ഫ്രഞ്ച് ദാർശനികൻ പറഞ്ഞതുപോലെ പ്രത്യേക ലക്ഷ്യങ്ങൾക്കുവേണ്ടി രൂപീകൃതമായ രാഷ്ട്രീയപ്പാർട്ടികൾ പലതിനും സ്വന്തം നിലനില്പാണ് മുഖ്യ ലക്ഷ്യമെന്ന സ്ഥിതി ഉളവായിരിക്കുന്നു. ഉപരാഷ്ട്രപതി പറയുന്ന അതിപ്രസരം മേല്പറഞ്ഞ പ്രത്യേക പ്രതിഭാസങ്ങളിൽ ഒരുപക്ഷേ, കണ്ടേക്കാം.

പ്രകടനപത്രിക. അധികാരം നേടാനും നിലനിർത്താനുമുള്ള കസർത്തുകൾക്കിടയിൽ വികസനകാര്യങ്ങൾ വിസ്മരിക്കപ്പെടുന്നു. കേരളത്തിൽ ഇതുവരെയുണ്ടായിട്ടുള്ളത് ശരിയായ ആസൂത്രിത വികസനമല്ല. സാഹചര്യങ്ങൾക്കനുസൃതമായി ഉണ്ടായ പരിണാമമാണ്. കേരളമാതൃകയെന്നത് ഒരു മിഥ്യയാണ്.

എൺപതുകളുടെ അവസാനം 'വികസന രാഷ്ട്രീയം' എന്ന ഒരു മുദ്രാവാക്യം ഇ.എം.എസ് അവതരിപ്പിച്ചിരുന്നു. നായനാർ മുഖ്യമന്ത്രിയായിരുന്ന അന്ന് വികസനകാര്യത്തിൽ പ്രതിപക്ഷത്തിൻെറ സഹകരണമാണ് ഇ.എം.എസ് അഭ്യർത്ഥിച്ചത്. പിന്നീടു കരുണാകരൻ മുഖ്യമന്ത്രിയായപ്പോൾ വികസനരാഷ്ട്രീയം സജീവ ചർച്ചാവിഷയമായില്ല. ഉപരിപ്ളവപരമായിരുന്നെങ്കിലും ആലപ്പുഴ ജില്ലാ സ്വാശ്രയ വികസന സമിതിയുടെ അദ്ധ്യക്ഷയായി കെ.ആർ. ഗൗരിയമ്മ വന്നപ്പോൾ സി.പി.എം ഉണ്ടാക്കിയ കോലാഹലം അവരുടെ സങ്കുചിതത്വമാണ് വെളിപ്പെടുത്തിയത്. ഈയിടെ എ.കെ.ജി കേന്ദ്രം നടത്തിയ കേരള വികസനത്തെക്കുറിച്ചുള്ള രാജ്യാന്തര പഠന കോൺഗ്രസ്സ് വളരെ പ്രയോജനപ്രദമായ ഒരു സംരംഭമായിരുന്നു.

കേരളീയ വികസനത്തെപ്പററി കെ.ആർ. നാരായണൻ അവതരിപ്പിച്ച കാഴ്ചപ്പാടിനോടുള്ള ഇ.എം.എസ്സിൻെറ പ്രതികരണം വസ്തുനിഷ്ഠമായിരുന്നു; പുതിയ വിമാനത്താവളങ്ങൾ ഉണ്ടാക്കുന്നതാണ് രാജ്യവികസനപ്രക്രിയയിലെ മുഖ്യ ഇനമെന്ന ഒരു തെററായ സങ്കല്പമാണ് ചിലർ വളർത്തി

# സ്വാശ്രയകേരളം മോചനമാർഗ്ഗം

## ചെറിയാൻ ഫിലിപ്പ്



**വികസനവും രാഷ്ട്രീയവും പരസ്പരപൂരകമാണെന്നാണ് ശ്രീ. ചെറിയാൻ ഫിലിപ്പിൻെറ വാദഗതി. എങ്കിലും അമിതമായ രാഷ്ട്രീയവൽക്കരണം ക്രിയാത്മക വികസനത്തെ പ്രതികൂലമായി ബാധിക്കുമെന്ന ഉപരാഷ്ട്രപതിയുടെ അഭിപ്രായത്തോട് അദ്ദേഹം യോജിക്കുകയുണ്ടായി. അദ്ദേഹം തൻെറ വാദഗതികൾ ഇങ്ങനെ നിരത്തുകയുണ്ടായി...**

കേരളത്തിലെ മാറിമാറിവന്ന ഭരണാധികാരികൾക്ക് നാടിൻെറ വികസനത്തെപ്പററി ശരിയായ ജ്ഞാനമോ ധാരണയോ ദീർഘവീക്ഷണമോ ഉണ്ടായിരുന്നില്ല. തിരഞ്ഞെടുപ്പുഫലം വന്നാലുടൻ എല്ലാ കക്ഷികളും ചവററുകുട്ടയിലിടുന്ന ഒരു സാധനമാണ് ക്കൊണ്ടു വരുന്നത്. കേരളീയരെ കയററി അയയ്ക്കുന്നതിനെക്കാൾ ഈ നാട്ടിൽത്തന്നെ തൊഴിൽചെയ്തു ജീവിക്കാൻ പ്രാപ്തരാക്കുകയെന്നതാണ് പ്രധാനം. ഭീകരമായ തൊഴിലില്ലായ്മ പരിഹരിക്കുന്നതിനും ഉല്പാദന വർദ്ധനവിനും ഉപയുക്തമായ വികസന



സാദ്ധ്യതകളാണ് ആരായേണ്ടത്. വികസനത്തിൻെറ മുൻഗണനാക്രമം സംബന്ധിച്ച് സർക്കാരിനും ജനങ്ങൾക്കും വ്യക്തമായ ധാരണ ഉണ്ടായിരിക്കണം. കോടിക്കണക്കിനു രൂപ ദ്വീപു വികസനത്തിനും സ്റേറഡിയം നിർമ്മാണത്തിനും ഒരിക്കലും പണിതീരാത്ത വൻകിട ജലസേചനപദ്ധതികൾക്കും വിനിയോഗിക്കുന്നതു ശരിയല്ല.

വികസനത്തിൻെറ ശത്രുക്കൾ ആരൊക്കെയാണെന്നും എന്തൊക്കെയാണെന്നുമാണ് ആദ്യം കണ്ടെത്തേണ്ടത്. സ്വാതന്ത്ര്യപ്രാപ്തിക്കുമുമ്പുവരെ ബ്രിട്ടീഷ് സാമ്രാജ്യത്വമായിരുന്നു മുഖ്യശത്രു. നാടുവാഴി ദുഷ്പ്രഭുത്വമായിരുന്നു അടുത്തത്. ആധുനിക കാലഘട്ടത്തിൽ രാഷ്ട്രീയ ഇച്ഛാശക്തിയില്ലായ്മയാണ് മുഖ്യ പ്രശ്നം. ഇന്നത്തെ അധികാര രാഷ്ട്രീയത്തിൽ ഓരോരോ കക്ഷികളും മറ്റു കക്ഷികളെ ശത്രുക്കളായിക്കാണുകയും, രാഷ്ട്രീയവിശ്വാസം മതവിശ്വാസംപോലെ അന്ധത കൈവരിക്കുകയും, ഇടുങ്ങിയ വൃത്തത്തിൽപ്പെടുകയും ചെയ്യുന്നു. നാടിൻെറ ഭാവി രൂപാന്തരപ്പെടുത്തുന്ന കാര്യത്തിലെങ്കിലും സങ്കുചിത കക്ഷിരാഷ്ട്രീയ ചിന്തകൾ ഉപേക്ഷിക്കുകയാണു വേണ്ടത്.

കേരളത്തിൻെറ വികസനപ്രക്രിയയെ തുരങ്കം വച്ചുകൊണ്ടിരിക്കുന്ന പൊതുശത്രുക്കൾക്കെതിരേ കേരളീയർ ഒന്നടങ്കം പോരാടേണ്ട അവസരമാണിത്. കേന്ദ്ര സർക്കാരിൻെറ അവഗണനാനയം, രാഷ്ട്രീയ വരേണ്യവർഗ്ഗത്തിൻെറ സ്ഥാപിതതാത്പര്യങ്ങൾ, ഉദ്യോഗസ്ഥ മേധാവിത്വത്തിൻെറ അഴിഞ്ഞാട്ടം, സംഘടിത ന്യൂനപക്ഷത്തിൻെറ അതിക്രമങ്ങൾ, വികേന്ദ്രീകൃത ആസൂത്രണത്തെ ഹനിക്കുന്ന അധികാരക്കുത്തക, വിഭവസമാഹരണത്തിലും ചെലവിനങ്ങളിലുമുള്ള അപാകതകൾ, ഖജനാവു ചോർത്തുന്ന അഴിമതി, സമ്പദ്ഘടന നിയന്ത്രിക്കുന്ന മദ്യമുതലാളിത്തം, സ്വാശ്രയത്വം തകർക്കുന്ന കമ്പോളശക്തികളുടെ ചൂഷണം, അദ്ധ്വാനശക്തി പാഴാക്കുന്ന ജനങ്ങളുടെ അലസത, വികസനമുരടിപ്പുമൂലമുള്ള ഉല്പാദനസ്തംഭനം, കാർഷിക വ്യവസായ മേഖലകളിലെ തകർച്ച, വനംകൊള്ളമൂലമുള്ള പരിസ്ഥിതി വിനാശങ്ങൾ, ഭാഷയുടെയും സംസ്കാരത്തിൻെറയും അപചയം തുടങ്ങിയവയ്ക്കെതിരേ ജനശക്തി ഉണരേണ്ടതാണ്.

പഞ്ചായത്തുരാജ് ഭരണസംവിധാനത്തിലൂടെ വികേന്ദ്രീകൃത വികസനപാതയും ആസൂത്രണവും നടപ്പിലാക്കാനുള്ള അവസരം അട്ടിമറിക്കപ്പെട്ടിരിക്കയാണ്. അധികാരം താഴേത്തട്ടിലേക്കു കൊണ്ടുവരാൻ ആത്മാർത്ഥമായ ശ്രമം ഉണ്ടായിരുന്നുവെങ്കിൽ ജനകീയ പങ്കാളിത്തത്തോടെയുള്ള വികസനപദ്ധതികൾ നടപ്പിലാക്കാൻ കഴിയുമായിരുന്നു. കേരളത്തിൻെറ പരിസ്ഥിതിയെ പ്രതികൂലമായി ബാധിക്കാത്ത തരത്തിൽ ഭൗതിക-മാനുഷിക വിഭവങ്ങളെ കൂട്ടിയിണക്കുന്ന ഒരു വികസനതന്ത്രമാണു വേണ്ടത്. നിലനില്ക്കുന്ന ഉല്പാദന, വിതരണ, ഉപഭോഗരീതികളിൽ ഉചിതമായ മാററം വരുത്തേണ്ടതാണ്.

ഒരു സമൂഹം അതിൻെറയുള്ളിൽനിന്നുകൊണ്ട് എല്ലാ തുറകളിലുമുള്ള കഴിവ് ആർജ്ജിക്കുകയും വളർത്തിയെടുക്കുകയും ചെയ്ത് ഉല്പാദനമേഖലകളിൽ അതു പ്രയോഗവൽക്കരിക്കുമ്പോഴാണ് സ്വാശ്രയ സമൂഹമാകുന്നത്. കേരളീയർ എന്നും മററുള്ളവർക്കു മുമ്പിൽ തൊഴിൽത്തെണ്ടികളും പരാന്നഭോജികളുമാകാതിരിക്കാനുള്ള ഒരു മുൻകരുതൽ എന്ന നിലയിലാണ് കേരള ദേശീയവേദി 'സ്വാശ്രയകേരളം' എന്ന ആശയം പ്രചരിപ്പിച്ചുകൊണ്ടിരിക്കുന്നത്. ആഗോളവൽക്കരണത്തിൻെറ ഈ കാലഘട്ടത്തിൽ ഒരു രാജ്യത്തിനും പ്രദേശത്തിനും പൂർണ്ണ സ്വാശ്രയത്വം നേടാൻ കഴിയില്ലെങ്കിലും പുതിയ തലമുറയുടെ ആത്മവിശ്വാസവും അഭിമാനബോധവും വളർത്താനും ഒരു ഉല്പാദനകേന്ദ്രിത വികസന സംസ്കാരം കെട്ടിപ്പടുക്കാനുമാണ് കേരള ദേശീയവേദി എളിയതോതിൽ ശ്രമിക്കുന്നത്.

ഉല്പാദനരംഗങ്ങളിൽ സംഭവിച്ച വളർച്ചാമാന്ദ്യമാണ് സാമൂഹ്യരംഗത്തു കൈവരിച്ച നേട്ടങ്ങൾപോലും നിലനിർത്താൻ കഴിയാത്ത അവസ്ഥയുണ്ടാക്കിയത്. സാമൂഹ്യവികസനം പലയിടത്തും സാമ്പത്തികവളർച്ചയ്ക്കു വഴിയൊരുക്കിയപ്പോൾ കേരളത്തിൽ മറിച്ചാണ്. കൃഷിയും വ്യവസായവും വളരണമെങ്കിൽ ഊർജ്ജകാര്യത്തിലാണ് ആദ്യം വളർച്ച നേടേണ്ടത്. കായങ്കുളം താപനിലയത്തിന് തറക്കല്ലിട്ടെങ്കിലും ഇതുവരെയും ഒരു പുരോഗതിയുമുണ്ടായിട്ടില്ല. അസംസ്കൃത വസ്തുക്കളും മൂലധനവും മനുഷ്യശക്തിയും വിപണിയും സുലഭമായ കേരളത്തിൽ വ്യവസായസംരംഭകതത്പരത വളരുന്നില്ല. സാക്ഷരത വർദ്ധിച്ചപ്പോൾ കാർഷിക വൃത്തിയോടു പുതിയ തലമുറയ്ക്ക് അവജ്ഞയായി. അതിഭീമമായ ഭക്ഷ്യക്കമ്മിയുള്ള കേരളം നിത്യോപയോഗ സാധനങ്ങളുടെ വിലക്കയററംമൂലം നട്ടംതിരിയുകയാണ്. ഉത്തരേന്ത്യൻ വ്യവസായലോബികളുടെ ചരടുവലിമൂലം കേരളത്തിലെ കാർഷികവിളകൾക്ക് വിലയിടിയുന്നു. എന്നിട്ടും, കേരളീയർ കാർഷിക വ്യവസായങ്ങളെക്കുറിച്ചു ചിന്തിക്കുന്നില്ല.

കൈത്തൊഴിലുകളുടെ പതനം കേരളത്തിൽ ഭീമമാണ്. വിപണിയുടെ അടിസ്ഥാനത്തിലുള്ള മത്സരങ്ങളെ അതിജീവിക്കാൻ കഴിയാതെ പരമ്പരാഗത വ്യവസായങ്ങൾ തകരുന്നു. വിദ്യാഭ്യാസം, ആരോഗ്യം തുടങ്ങിയ സേവനമേഖലയിൽ ഉണ്ടാക്കിയ നേട്ടങ്ങൾ നിലനിർത്താൻ കഴിയുന്നില്ല. രംഗത്തെ ഗുണമേന്മയുടെ തകർച്ചമൂലം വിദ്യയും ചികിത്സയും കച്ചവടവസ്തുക്കളായിത്തീർന്നിരിക്കുന്നു. ഉല്പാദനവും മനുഷ്യാദ്ധ്വാനശേഷിയുടെ ഉപയോഗവും വർദ്ധിപ്പിക്കുന്ന സാങ്കേതികവിദ്യ വളർത്താനാണ് ശ്രമിക്കേണ്ടത്. ഭാവിജീവിതത്തിനുപകരിക്കാത്ത വികലവും സാമ്പ്രദായികവുമായ വിദ്യാഭ്യാസ സംവിധാനം മാററിയേ മതിയാവൂ.

ഇന്ത്യയിലെ മുതലാളിത്തചൂഷണത്തിനുള്ള ഒരു കോളനിയായി കേരളം മാറിയിരിക്കുകയാണ്. കമ്പോളശക്തികളുടെ ഒരു കൊള്ളയടികേന്ദ്രമായിത്തീർന്നതിനാൽ സമ്പദ്ഘടന ഗുരുതരമായ പ്രതിസന്ധി നേരിടുന്നു. കേരളത്തിൻെറ പ്രത്യുല്പാദനപരമായ വികസനത്തിനു മുടക്കേണ്ട കേരളീയരുടെ പണം ബാങ്ക് നിക്ഷേപത്തിലൂടെയും ഓഹരി വിപണിയിലൂടെയും പുറത്തേക്കൊഴുക്കുകയാണ്. ഉപഭോഗവസ്തുക്കളുടെ വില്പനയിലൂടെയും സ്പിരിററ് കടത്തിലൂടെയും കേരളത്തിൻെറ വരുമാനം ഇതര സംസ്ഥാനങ്ങളിലെ സാമ്പത്തികലോബികൾ കൈയടക്കുകയാണ്. വലിയ വീടുകൾ, വിവാഹസൽക്കാരം എന്നിവയ്ക്ക് വാരിക്കോരി ചെലവിടുന്ന പണം കുറച്ചൊന്നുമല്ല. അമിതമായ ഉപഭോഗാസക്തി കേരളത്തിൻെറ മുഖ്യശാപമാണ്.

ഒരു ഉപഭോഗസംസ്ഥാനമായ കേരളത്തെ ഒരു ഉല്പാദന സംസ്ഥാനമാക്കി മാററുകയാണ് പ്രധാനം. കേരളത്തിനാവശ്യമായ സാധനങ്ങൾ ഇവിടെത്തന്നെ ഉല്പാദിപ്പിക്കാനും വിററഴിക്കാനും കഴിയണം. കേരളത്തിലെ ജനങ്ങളുടെയും സർക്കാരിൻെറയും നിക്ഷേപം കൃഷി, വ്യവസായം, മത്സ്യബന്ധനം എന്നീ മേഖലകളിൽ വർദ്ധിപ്പിക്കാൻ കഴിയണം. കൃഷിയുമായി ജൈവബന്ധമുള്ള ചെറുകിട വ്യവസായങ്ങളുടെ ഉദ്ഗ്രഥനത്തിനുതകുന്ന ഒരു ബദൽ വികസന മാതൃക ഉരുത്തിരിയേണ്ടതാണ്. 'ഉല്പാദിപ്പിക്കുക അല്ലെങ്കിൽ നശിക്കുക' എന്നതു മാത്രമാണ് കേരളീയൻെറ പോംവഴികൾ.

# പാർട്ടികളുടെ അടിമകൾ

## മൈത്രേയൻ

ജനാധിപത്യ വ്യവസ്ഥിതിയിൽ, ഈ പ്രക്രിയ കേരളത്തിൽ പാതിവെന്ത അരിപോലെയാണ്. അതിലൊരു സ്തംഭനാവസ്ഥ രൂപപ്പെട്ടിരിക്കുന്നു. ഇവിടെ പ്രശ്നം അമിത രാഷ്ട്രീയവല്കരണമല്ല, മറിച്ച് ഭാഗികമായ രാഷ്ട്രീയവല്കരണമാണ്. മററൊരു രീതിയിൽ പറഞ്ഞാൽ കക്ഷിരാഷ്ട്രീയ വല്കരണമാണ് സംഭവിച്ചിരിക്കുന്നത്. ഏകദേശം ഒന്നരവർഷത്തിനുമുമ്പ് സ: ഇ.എം.എസ്സിനയച്ച ഒരു കത്തിൽ ഞാനീകാര്യം സൂചിപ്പിച്ചിരുന്നു. ''കഴിഞ്ഞ മുപ്പതുനാല്പതു വർഷത്തെ രാഷ്ട്രീയ പ്രവർത്തനത്തിൽ കേരളജനത ഭൂരിപക്ഷവും ഏതെങ്കിലും രാഷ്ട്രീയ പാർട്ടിയുടെ

അംഗങ്ങളോ അതിന്റെ അനുഭാവികളോ ആയി മാറിയിരിക്കുന്നു. ജനാധിപത്യ രാഷ്ട്രീയത്തിൽ സമൂഹം രാഷ്ട്രീയവല്കരിക്കപ്പെടുന്നത് അങ്ങേയററം സ്തുത്യർഹമായ ഒരു കാര്യമാണ്. എന്നാൽ ഇവിടെ അത്തരമൊരു പ്രക്രിയയുടെ നിഷേധവശം അതിന്റെ മേൽക്കൈ നേടിയിരിക്കുന്നു. രാഷ്ട്രീയവൽക്കരിക്കപ്പെടുമ്പോൾ അത് കക്ഷിരാഷ്ട്രീയമായി അധഃപതിച്ചാൽ ഉണ്ടാകുന്നതാണ് ആ നിഷേധവശം. സമൂഹത്തിൽ ഒരനീതി കണ്ടാൽ അതിനെതിരെ ജനങ്ങൾ പ്രതികരിക്കാൻ തുനിയുമ്പോൾ ആ പ്രതികരണത്തെ പരമാവധി സൃഷ്ടിപരമായി മുന്നോട്ടുകൊണ്ടുപോകാൻ അച്ചടക്കവും പ്രചോദനവും നൽകാൻ പാർട്ടികൾക്കു കഴിയും. അത്തരമൊരു സംഘടിത പ്രവർത്തനത്തിന് ചരിത്രപരമായി രൂപപ്പെട്ടതാണല്ലോ രാഷ്ട്രീയപ്പാർട്ടികൾ. പക്ഷേ, ഇന്ന്, കേരളത്തിൽ സംഭവിച്ചിരിക്കുന്നത്, കക്ഷിരാഷ്ട്രീയപരമായി ജനങ്ങൾ വിഘടിച്ചുനില്ക്കുന്ന അവസ്ഥയാണ്. ഒരനീതിക്കെതിരെ സ്വാഭാവികമായി പ്രതികരിക്കാൻ ജനങ്ങളെ ഇന്നു കിട്ടില്ല. 'പൊതുജന'മെന്നൊന്ന് ഇല്ലാതായിരിക്കുന്നു. ഏതെങ്കിലും,

## കേരള സമൂഹം അമിതമായി രാഷ്ട്രീയവൽക്കരിക്കപ്പെട്ടിരിക്കുന്നു. ഈ കാരണം വികസന പ്രക്രിയകളെ തകിടം മറിക്കുന്നുവെന്നാണ് ശ്രീ.മൈത്രേയന്റെ അഭിപ്രായം.

പാർട്ടിയുടെ ആഹ്വാനപ്രകാരം പ്രതികരിക്കുന്ന 'അനുഭാവി'കൾ മാത്രം. എന്നാൽ, ഈ അനുഭാവികൾ വേണ്ടുംവണ്ണം പ്രതികരിക്കുന്നുണ്ടോ? അതുമില്ല. പാർട്ടികളുടെ ആഹ്വാനം നിറവേററാൻ ഒരു ചടങ്ങുപോലെ പങ്കെടുക്കുന്നു. ജാഥയ്ക്കു കൂടി മീററിംഗിനു മുൻപേ പിരിയുന്നു.

ഇനി, ഏതെങ്കിലും അനുഭാവി, 'പൊതുജന'മായി മാറിയാൽ ഓരോ പാർട്ടിയിലെയും നേതാക്കൾ പ്രത്യേകം പ്രത്യേകം വിളിച്ച് ശാസിക്കുന്നു. 'ആരോടു ചോദിച്ചിട്ട് പ്രതികരിച്ചു?' എന്തുകൊണ്ട് അച്ചടക്കമില്ലാതെ പെരുമാറി? എന്തിന് അന്യപാർട്ടിക്കാരുമായി സഹകരിച്ചു? ഇത്തരം ചോദ്യങ്ങൾക്കു മുന്നിൽ പ്രതികരണശേഷി നഷ്ടപ്പെട്ടുപോയ ഒരു ജനതയായി കേരളം മാറിയിരിക്കുന്നു. ഒരു കൂട്ടർ പ്രതികരിക്കുമ്പോൾ മററുള്ളവർ കാഴ്ചക്കാരായി മാറുന്നു. ഇങ്ങനെ പരസ്പരം തോല്പിക്കുന്നു. യഥാർത്ഥ ശത്രുക്കൾ ജയിക്കുന്നു.

ഉദാഹരണത്തിന്, ബഡ്ജററു വരുന്നു. പാർട്ടികളതിനെതിരെ പ്രതികരിക്കാൻ ആഹ്വാനം നൽകുന്നു. ബഡ്ജററ് വന്നത് പത്താം തീയതി. ആഹ്വാനം വന്നത് പന്ത്രണ്ടാം തീയതി. ഒരു പാർട്ടിയുടെ പ്രതികരണം വന്നത് ഇരുപതാം തീയതി. മറെറാന്നിന്റെ 22-ാം തീയതി, ഇനിയൊന്ന് 24, അങ്ങനെയങ്ങനെ. 20-ാം തീയതിയാവുമ്പോഴേക്കും ജനങ്ങൾ ബഡ്ജററുമായി പൊരുത്തപ്പെട്ടുകഴിഞ്ഞിരിക്കും. പിന്നെ, അനുഭാവികളുടെ ചടങ്ങുപ്രതികരണം. ഈ പ്രതികരണങ്ങൾ, നേതാക്കൾക്ക് പ്രസംഗിക്കാനും അതുവഴി ഉയരാനുമുള്ള വേദികളാണെന്നും എല്ലാ അനുഭാവികൾക്കുമറിയാം. അക്കാരണത്താൽ, ഇന്ന് 'മീററിംഗ് കഴിയുംവരെ ആരും പിരിഞ്ഞുപോകരുതെ'ന്ന് മൈക്കിലൂടെ അനൗൺസു ചെയ്യുന്നു. ഇങ്ങനെ, പൊതുജനമില്ലാത്ത, ഉള്ളവരുടെ പ്രതികരണശേഷി ചോർത്തിക്കളയപ്പെട്ട, നിസ്സംഗത തുളുമ്പുന്ന ഒരു സമൂഹമായി കേരളം മാറിയിരിക്കുന്നു.

ഇനി, പറയാനുള്ളത് ഇവിടത്തെ ട്രേഡ് യൂണിയനുകളെക്കുറിച്ചാണ്. ഏററവും, സംഘടിതമായ ഈ തൊഴിലാളി സംഘങ്ങൾ ഇന്ന്, അവരുടെ സംഘടിത ശക്തി സേവന വേതന സ്ഥിരതയ്ക്കു മാത്രമായി ഉപയോഗിക്കുന്നു. പൊതുമേഖലയ്ക്കെതിരെ, ഉയർത്തിവിടുന്ന ഇവിടത്തെ 'ഭരണവർഗ്ഗ പ്രത്യയശാസ്ത്രം' ജനമനസ്സുകളിൽ രൂഢമൂലമാവാൻ മാത്രമേ, ഇവരുടെ പ്രവർത്തനം സഹായിച്ചിട്ടുള്ളൂ. തങ്ങൾക്ക്, ഈ സ്ഥാപനങ്ങളോട് ഏതെങ്കിലും തരത്തിലുള്ള ഉത്തരവാദിത്വം ഉണ്ടെന്ന ഒരു ഭാവം അവർക്കില്ല. ഇവിടത്തെ, പൊതുമേഖലാ സ്ഥാപനങ്ങൾ സ്വകാര്യവല്ക്കരിക്കപ്പെട്ടാൽ അതിലെ തൊഴിലാളികളല്ലാതെ, അവരുടെ കുടുംബാംഗങ്ങൾപോലും അതിനെതിരെ പ്രതികരിക്കുകയില്ല. കാരണം, അത്ര ഹീനമായ പെരുമാററവും സേവനവുമാണ് ജനങ്ങൾക്കിടയിൽനിന്ന് ലഭിച്ചിട്ടുള്ളത്. ഗതാഗതം, ആശുപത്രി, ജലം, വൈദ്യുതി, സർക്കാർ സ്ഥാപനങ്ങൾ ഇവ ഏതെടുത്താലും ഇത്ര നിരുത്തരവാദപരമായി പെരുമാറുന്ന തൊഴിലാളികളെ മറെറങ്ങും കാണാനില്ല. പൊതുമേഖലയായതുകൊണ്ടാണ് ഇങ്ങനെയാകുന്നതെന്ന വാദം ഏതായാലും എനിക്കില്ല. തൊട്ടയൽ സംസ്ഥാനമായ തമിഴ്നാട്ടിലെ ചേരൻ, ചോളൻ, പാണ്ഡ്യൻ സർവ്വീസുകളുമായി നമ്മുടെ KSRTC തട്ടിച്ചുനോക്കുകയേ വേണ്ടൂ ഈ അന്തരം മനസ്സിലാക്കാൻ. ഇത് നിശ്ചയമായും ഇവിടത്തെ ട്രേഡ് യൂണിയൻ പ്രവർത്തനത്തിന്റെ നിഷേധപരമായ വളർച്ചയാണ്. മാനേജ്മെൻറിനോടുള്ള സമരത്തിൽ തങ്ങളോടൊപ്പം നില്ക്കേണ്ട ജനങ്ങളെ അവർ ഒരിക്കലും കാണുന്നില്ല. ഭരണത്തിൽ കയറുമ്പോൾ മാത്രം നമ്മുടെ പാർട്ടിക്കാർ ഈ പ്രവണതയെ അപലപിച്ചുകാണാറുണ്ട്. പക്ഷേ, അതു ഭരിക്കുമ്പോഴുള്ള അസൗകര്യത്താൽ മാത്രമാണ് ഇത്തരമൊരു ഉത്തരവാദിത്വമില്ലാത്ത പെരുമാററത്തിന് ഇവിടത്തെ രാഷ്ട്രീയ പാർട്ടികൾ നിശ്ചയമായും ഉത്തരം പറയേണ്ടതുണ്ട്.'' ഏതാണ്ട് പത്തു വർഷത്തെ ഇടതുപക്ഷ ജനാധിപത്യ മുന്നണി പ്രവർത്തകനെന്നനിലയിൽ രാഷ്ട്രീയ പ്രവർത്തനത്തിലേർപ്പെട്ട് കേരളത്തിൽ, രാഷ്ട്രീയ മേഖലയിലെ മേൽപ്പറഞ്ഞ സ്തംഭനാവസ്ഥയിൽ ചെന്നുമുട്ടി പോംവഴി കാണാതെയാണ് മേൽ സൂചിപ്പിച്ച വരികൾ ഇ.എം.എസ്സിന് ഞാനെഴുതിയത്.

നമ്മുടെ ഭാഷയിൽ, പ്രയോഗത്തിൽ വന്നിട്ടുള്ള ഒരു ശൈലിയുണ്ട്-''പാർട്ടിയും അതിന്റെ പോഷകസംഘടനകളും.'' എന്താണിതിന്റെ അർത്ഥം? തൊഴിലാളികളുടെ വർഗ്ഗതാത്പര്യം സംരക്ഷിക്കാനല്ല ട്രേഡ് യൂണിയൻ. അതിന് നേതൃത്വം നൽകുന്ന പാർട്ടിയെ 'പോഷിപ്പിക്കലാ'ണ് ട്രേഡ് യൂണിയന്റെ കടമ. അതുപോലെ കൃഷിക്കാർ, കർഷകത്തൊഴിലാളികൾ, വിദ്യാർത്ഥി-യുവജന-മഹിളാ സംഘടനകൾ എന്നിവയെല്ലാം സംഘടിപ്പിക്കുന്നത് ഏതെങ്കിലുമൊരു രാഷ്ട്രീയപ്പാർട്ടിയെ 'പോഷിപ്പിക്കാ'നാണ്, അതാതു ജനവിഭാഗത്തിന്റെ വർഗ്ഗതാത്പര്യങ്ങൾ സംരക്ഷിക്കാനല്ല. അദ്ധ്വാനിക്കുന്ന ജനവിഭാഗങ്ങൾക്ക് ഒന്നിനും അതാതിന്റെ

## പുസ്തക വാർത്ത







ചെറിയാൻ കെ. ചെറിയാൻ

# കിളിക്കൂട്



''വിണ്ണിന്റെ വൈഡൂര്യബിന്ദു മിന്നുമ്പൊഴും
മണ്ണിൻ മരതകം പട്ടുപോകുന്നു,''
കടലിന്റെ ദുഃഖം മലമണ്ടയ്ക്ക്
മഴവിൽ സന്ദേശമയച്ചിരുന്നു.

ചെർനോബിലിന്റെ നിശ്വാസം
ചുടലയ്ക്കു ചൊട്ട നേദിച്ച
ആണവപ്പരലുകളായിരുന്നു.
കാറിന്റെ വിസർജ്ജനനാളി
കരിയും കൈവിഷവും തൂകുമ്പോൾ
ചോരച്ചലം കെട്ടിയ നടുത്തളത്തിൽ
വിഷമപ്പുണ്ണിന്റെ ചിരാത്.
നിലാവിലുണർന്ന വികാരം
പ്രാണന്റെ മിന്നാമിനുങ്ങായിരുന്നു.
മിണ്ടിയതു മണ്ടന്റെ മണ്ഡൂകമായിരുന്നു.
അർത്ഥങ്ങളസ്ഥിമജ്ജയ്ക്കകത്താളിയോ-
രർബ്ബുദക്കളളിമുള്ളായിരുന്നു.

നാട്ടുവിളക്കണഞ്ഞ തെരുവോടയിലേക്ക്
നിഴലിന്റെ നിഷാദപർവ്വത്തിൽനിന്ന്
ഒരു പാമ്പിഴഞ്ഞു ചെന്നതും,
മരപ്പൊത്തു ഭയത്തിന്റെ ഗർഭപാത്രമൊരുക്കിയതും
പ്രകൃതിക്കറിയാമായിരുന്നു.
കൊടുങ്കാററിലററുപോയ കിളിക്കൂടിൽ
മുട്ടയുടഞ്ഞു തകരുന്നു.
പാറിവീണ കിളിക്കുഞ്ഞ്
പറക്കാനാവാതെ പിടയുന്നു.

[ആത്മഹത്യയ്ക്കമ്ളപാനം;
അവധൂതനു കിണ്ടി;
പൂവമ്പഴക്കോവിലിൽ പൂജാരി ഞാൻ;
എനിക്കു വാഴപ്പിണ്ടി.]

കിളികരയാക്കാടുകൾ
ഓർത്തു കിടക്കുന്നു.
നിഴലിടറും താഴ്വര
പാത്തുകിടക്കുന്നു.
പായൽ പടരും പറമ്പിനെച്ചുംബിച്ചു
കൂണും കുറുന്തോട്ടിയും തഴുതാമയും
കാത്തുകിടക്കുന്നു.
ആയിരം വൃക്ഷശിഖരങ്ങളെന്നിലേ-
യ്ക്കാകുലചിന്തതന്നമ്പു തൊടുത്തുകൊ-
ണ്ടാർത്തട്ടഹാസം മുഴക്കുന്നു.
ഇലയ്ക്കിടയിൽനിന്നൊരു കിരണം
എൻ നേർക്കു വിരൽചൂണ്ടുന്നു.
ഉമ്മം കുരുക്കും തൊടിയിൽനിന്നും
ദുഃഖമുന്നം പിടിച്ചു വരുന്നു.
''മരക്കൊമ്പിനു കൂടും. കൂടിനു കിളിയും,''
അനാദരക്കാററ്
എന്നോടാജ്ഞാപിക്കുന്നു.
''ഏതു പുൽക്കൊടിച്ചുവടും
ഒരു മണ്ണിരയുടെ സർപ്പക്കാവാണ്.
ഏതു കുഞ്ഞിക്കിളിയും
ഒരു പൂമരത്തിന്റെ ഗാനഗന്ധർവ്വനാണ്.''

കൂടെടുത്തു കൊമ്പിൽത്തിരുക!
കിളിയെ കൂട്ടിലെത്തിക്കെ
(അറിവിന്റെ കോണിൽനിന്നോ!)
അമ്മക്കിളി പാറിവരുന്നു.
...........
..........
''ഭേഷ്'', എന്നു കാററു പറഞ്ഞു.
സേവനത്തിനു സമ്മാനം കൃതാർത്ഥത.
ദിശ മറന്ന ദേശാടനപ്പക്ഷിയെപ്പോലെ
മനസ്സ്.
മനസ്സിന്റെ മരുഭൂമിയിൽ
മധുരത്തിന്റെ വസന്തം.

വർഗ്ഗതാത്പര്യം സംരക്ഷിക്കാൻ വേണ്ടി പ്രവർത്തിക്കുന്ന സംഘടനകളില്ല. രാജ്യത്ത് എത്ര രഷ്ട്രീയപ്പാർട്ടികളുണ്ടോ അത്ര ട്രേഡ് യൂണിയനുകളുമായി തൊഴിലാളികൾ കർഷക സംഘങ്ങളായി കൃഷിക്കാർ മുതലായ ഓരോ വിഭാഗവും വരുന്നു.

എന്നാൽ, രാഷ്ട്രീയ പ്രവർത്തനത്തിന്റെ പ്രായോഗിക മേഖലയിൽ, ഈ കാഴ്ച അവർക്ക് അസൗകര്യമുണ്ടാക്കുന്ന ഒന്നായി മാറുന്നു എന്നല്ലാതെ മറെറാരു മാനത്തിൽ ഈ പ്രശ്നം പരിഹരിക്കാൻ ആരും മുൻകൈയെടുക്കുന്നില്ല. പൂച്ചയ്ക്ക് ആരു മണികെട്ടും എന്നുള്ളതാണ് പ്രശ്നം. തോൽക്കാൻ മനഃസ്ഥിതിയുള്ള സാമൂഹ്യനന്മ ലാക്കാക്കി പ്രവർത്തിക്കുന്ന യഥാർത്ഥ രാഷ്ട്രീയ നേതാക്കളുടെ അഭാവമാണ് നാമിന്ന് ഏററവും രൂക്ഷമായി അനുഭവപ്പെടുന്ന ദാരിദ്ര്യം. അഴിമതി നടത്തുന്നതിൽ മത്സരിച്ചു മുന്നേറുന്ന രണ്ടു മുന്നണികളായി ഇവിടത്തെ രാഷ്ട്രീയം അധഃപതിച്ചിരിക്കുന്നു.

ഈ ദ്വന്ദ്വത്തിനു നടുവിൽപ്പെട്ട് സമൂഹത്തിന്റെ പൊതു നന്മയെപ്പററിയുള്ള ദിശാബോധം നഷ്ടപ്പെട്ട ജനതയായി നാം മാറിയിരിക്കുന്നു. പക്ഷേ, ഇത്തരമൊരവസ്ഥ സംജാതമാകുന്നതിന് മേൽ സൂചിപ്പിച്ച രാഷ്ട്രീയ മണ്ഡലം മാത്രമല്ല കാരണം. ചരിത്രപരവും സാംസ്കാരികവുമായ കാരണങ്ങളും ശക്തമായുണ്ട്. പക്ഷേ, വിസ്താരഭയത്താൽ ആ മേഖലകൾ ഈ ലേഖനത്തിൽ ഉൾപ്പെടുത്തുന്നില്ല.

(അവസാനിക്കുന്നില്ല)



അനിൽകുമാർ എ.വി

# 'കോൺഗ്രസ്അണ്ണൻ'

ഒരു [illegible] നിന്ന്



''....കടുത്ത വേലകൾ ഏറെറടുക്കുന്നത് ഒരു കമ്മ്യൂണിസ്ററിനു ചേർന്ന പ്രത്യേകാവകാശമായിട്ടാണ് കെ.പി.ആർ കരുതുന്നത്...''

പി. കൃഷ്ണപിള്ള
(1942 ഡിസംബർ)

## 16



സെഷൻസ് കോടതിവിധിക്കെതിരെ ജില്ലാ മജിസ്ട്രേട്ടിൻെറ അപ്പീൽ. മദിരാശി ഗവൺമെൻറിൻെറ ധൃതിപിടിച്ച അനുവാദം.

1942 ഫെബ്രുവരി 24. ഹൈക്കോടതി വിധി. കെ.പി.ആറിന് വധശിക്ഷ.

പീഡാനുഭവങ്ങളുടേയും സാഹസിക ജീവിതത്തിൻേറയും കരുത്തിലൂടെ സംഭരിച്ച ധീരത.... സാധാരണ മനുഷ്യന് ചോർന്നുപോകുന്ന ഞെട്ടിക്കുന്ന നിമിഷങ്ങൾ. ഒരു വിസ്മയംപോലെ കെ.പി.ആർ സംഭ്രമത്തിനടിപ്പെടാതെ, പതറിച്ചകൾക്ക് കീഴ്പ്പെടാതെ ദുഃഖത്തിൻെറ കണ്ണീരിലേക്കു തെന്നിവീണ സൗഹൃദങ്ങൾക്ക് സാന്ത്വനമാവുകയായിരുന്നു.

ഗൂഢാലോചനയുടെ ഓരോ ചലനങ്ങളും കണ്ടറിഞ്ഞ ആ വിപ്ളവകാരിക്ക് വധശിക്ഷ കുരുക്കായി പിടികൂടുമെന്ന് ബോധ്യം.

ജഡ്ജിമാർക്ക് മുൻവിധി. പൊലീസ് ഏജൻറുമാർ സാക്ഷി. കളക്ടർമാരേയും ഉദ്യോഗസ്ഥരേയും പ്രലോഭനങ്ങൾക്ക് കീഴ്പ്പെടുത്തി. ആന്ധ്രക്കാരൻ ജഡ്ജിയെ സ്ഥലം മാററി... ഇങ്ങനെ ശിക്ഷയുടെ കൊലക്കയർ അണിയറയിൽ പിരിച്ചെടുക്കുകയായിരുന്നു.

കെ.പി.ആറും മററും കുട്ടിക്കൃഷ്ണമേനോനെ അടുത്ത കോമ്പൗണ്ടിലേക്കു വലിച്ചിഴച്ച് മർദ്ദിച്ചു കൊല്ലുകയായിരുന്നെന്ന് സാക്ഷിമൊഴികൾ.

മുൻകൂർ നിശ്ചയിക്കപ്പെട്ട വിധിന്യായത്തിൽ പറഞ്ഞു: ''... 34-ാം പ്രതി (കെ.പി.ആർ ഗോപാലൻ) കുട്ടിക്കൃഷ്ണമേനോൻെറ തലയ്ക്ക് മുറിവേല്പിക്കുന്നതിൽ ഏററവും പ്രധാന പങ്കുവഹിച്ചു. മാത്രമല്ല, പ്രതിയുടെ ശക്തമായ പ്രേരണകൊണ്ടുമാത്രമാണ് ജനക്കൂട്ടം ഒററക്കെട്ടായി പൊലീസിനെ അക്രമിക്കാൻ മുന്നോട്ടുവന്നത്. അതിനാൽ കുട്ടിക്കൃഷ്ണമേനോൻെറ കൊലക്കുററത്തിന് വധശിക്ഷ വിധിക്കുന്നു...''

ബെല്ലാരി ജയിൽ ഭിത്തിക്കകത്ത് ഈ വാർത്ത കണ്ണീരായി പ്രതിധ്വനിച്ചു. സഹതടവുകാരിൽ ഹൃദയഭേദകമായ ദുരന്ത വർത്തമാനം പതുങ്ങിയെത്തുംമുമ്പ് ജയലധികാരികളിൽ പലരേയും ഇത് അസ്വസ്ഥരാക്കി.

കെ.പി.ആറും കൂട്ടരും ജയിൽ മതിലിനകത്തെ പൂഴിയിൽ ഇരുന്ന് രാഷ്ട്രീയ ചർച്ചയിൽ... ചർച്ചകൾ ഊഷ്മാവുയർത്തിയ വേളകളിൽ പാട്ടുകൾ... മനംമടുപ്പിക്കുന്ന ജയിലിൻേറതായ ചെടിച്ച ഇടവേളകളിൽ... എല്ലാ നൊമ്പരങ്ങളും കൈയൊഴിയുന്ന സ്വപ്നസമാന നിമിഷങ്ങൾ.

ഇത്തരമൊരു ആദ്രമായ അന്തരീക്ഷത്തിൽ നിശ്ശബ്ദതയുടെ തടസ്സംവെച്ച... പ്രധാന ജയിൽ ആഫീസറുടെ കൈകൊട്ടിവിളി. തികച്ചും അസാധാരണം. സഹതാപവും വേദനയും കലർന്ന വാക്കുകളെ ഇടർച്ചയോടെ ഉതിർത്തു. കെ.പി.ആറിൻെറ ചെവിയിൽ. നിങ്ങൾക്ക് വധശിക്ഷ. ആഫീസറുടെ അസാധാരണമായ വരവും വിളിയും ഉത്കണ്ഠയും കണ്ട് പൂഴിയിൽ നിന്നെഴുന്നേല്ക്കുംമുമ്പ്, സഹ തടവുകാരോട് 'എനിക്ക് വധശിക്ഷയും മററുള്ളവർക്ക് ഉയർന്നകാലം തടവും.' കെ.പി.ആറിൻെറ ദീർഘദർശനം യാഥാർത്ഥ്യമായി. അധികാരത്തിൻെറ ഗൂഢാലോചന ഫലം കൊയ്തു. ആഫീസറുടെ മുറിയിൽ നിന്നും തിരിച്ചുവരുമ്പോൾ കൃഷ്ണപിള്ളയെപ്പോലെ താൻ ആരാധിക്കുന്ന കെ.എ.കേരളീയൻ. വിങ്ങുന്ന മനസ്സും കണ്ണീരൊലിച്ചിറങ്ങിയ മുഖവും പതിഞ്ഞ ശബ്ദവുമായി ഈ വർത്തമാനം ഒരുവിധം കേട്ടു. ഒരുപക്ഷെ, കെ.പി.ആർ അറിയുംമുമ്പേതന്നെ. കേരളീയന് ഈ വാർത്ത സഹിക്കാവുന്നതിനപ്പുറമായിരുന്നു. തൂക്കുശിക്ഷയായതിനാൽ പിന്നെ കെ.പി.ആർ പ്രത്യേക നിരീക്ഷണത്തിൽ. അന്ന് വധശിക്ഷ കാത്ത് ജയിലിൽ അമ്പതിലധികം തടവുകാർ. അവർ സാധാരണ തടവുകാർ. വ്യക്തിജീവിതത്തിലെ സന്ദിഗ്ദ്ധതകളിൽ... അതിൻെറ കെട്ടുറപ്പ് നഷ്ടപ്പെട്ട ശാപനിമിഷങ്ങളിൽ അറിഞ്ഞോ അറിയാതെയോ തെററുകളുടെ കുഴിയിലേക്ക് വഴുതിവീണവർ... കുഴപ്പത്തിൻെറ കൂമ്പാരത്തിലേക്ക് കണ്ണടച്ചു കയറിയവർ.



സുബ്രഹ്മണ്യഷേണായി

കെ.പി.ആർ അവരുടെ കണ്ണിൽ കോൺഗ്രസ്സുകാരനായിരുന്നു. തങ്ങളുടെ ഇടയിലേക്ക് വധശിക്ഷ വിധിക്കപ്പെട്ടുവന്ന അദ്ദേഹത്തെ അവർ സ്നേഹം കൊണ്ട് വീർപ്പുമുട്ടിച്ചു. 'കോൺഗ്രസ്സ് അണ്ണൻ' വന്നതിനാൽ ഇനി തങ്ങൾ കൊലക്കയറിൻെറ കുരുക്കിൽനിന്ന് രക്ഷപ്പെടുമെന്ന ചിന്ത.

വധശിക്ഷ റദ്ദാക്കണമെന്ന കോൺഗ്രസ്സിൻെറ കറാച്ചി പ്രമേയം. എങ്ങനെയോ അവരുടെ ലോക പരിചയത്തിൻെറ ചുററളവിനകത്ത് വന്നു. അവർ കെ.പി.ആറിനെ... അവരുടെ 'കോൺഗ്രസ്സ് അണ്ണ'നെ കെട്ടിപ്പിടിച്ചു.

വധശിക്ഷ വിധിക്കപ്പെട്ടവരുടെ പ്രത്യേക സെല്ലിലേക്ക് കെ.പി.ആറിൻെറ പ്രവേശനം അവിടെ നിലനിന്ന നിശ്ശബ്ദത ഭഞ്ജിച്ചു. വിഷാദ-മൂകഭാവങ്ങൾ ഇടമൊഴിഞ്ഞു. മററു തടവുകാർ ആനന്ദനൃത്തമാടി, പിന്നെ പാട്ടും സംഗീതവും. 'മരണസെല്ലി'ലെ സ്വാഭാവികമായ നിശ്ശബ്ദത ഭേദിക്കപ്പെട്ടു. ഔപചാരികതകൾ പറന്നൊഴിഞ്ഞു.

**മരണം ജീവിതത്തിനു നേർക്ക് ഉറച്ചുനിൽക്കുക. എല്ലാം അവസാനിച്ചെന്ന്, സാധാരണ മനുഷ്യർ ഉരുകിക്കരയുക... വധശിക്ഷയെന്ന ഈ യാഥാർത്ഥ്യത്തെ കെ.പി.ആർ വെല്ലുവിളിക്കുകയായിരുന്നു. തനിക്കു ചുററും ഉയർന്ന ഗദ്ഗദങ്ങൾക്ക് അദ്ദേഹം തലോടലായി. ജയിലിനകത്തും പുറത്തുമുള്ള രാഷ്ട്രീയ പ്രവർത്തകർക്ക് വിസ്മയം. ആശ്വാസവചനങ്ങൾ നീട്ടാനാകാതെ കുനിയുന്നവർക്ക് കെ.പി.ആർ സാന്ത്വനമാവുകയായിരുന്നു.**



*കെ.പി.ആർ*

ജയിലധികാരികളുടെ ഇടപെടൽ. ''എന്തേ ഇവിടെ ഉത്സവം.''

തടവുകവാരുടേതായി കെ.പി.ആറിൻെറ ഉത്തരം.

''അവർ ആനന്ദിക്കട്ടെ; കെടാൻപോകുന്ന വിളക്കിലെ തിരിപോലെ.''

കൊലക്കയർ ഉറപ്പായ ഈ ഘട്ടത്തിൽ... പ്രതീക്ഷയുടെ എല്ലാ തുരുത്തുകളും അന്യമാവുമ്പോൾ... ഇടിഞ്ഞുവീഴാൻ മേൽക്കൂരകളില്ലെന്നുവരുന്ന ഭയാക്രാന്തമായ നിമിഷങ്ങളിൽ... പിന്നെ അവരെന്താണു ചെയ്യേണ്ടത്?

അഫീസറോട് കെ.പി.ആർ ഈ യാഥാർത്ഥ്യത്തിൻെറ വിശദീകരണം. ആഫീസർക്ക് പാതി സമ്മതം. പിന്നെ മൗനാനുവാദം.

കെ.പി.ആറിന് വധശിക്ഷ. ജയിലിലും പുറത്തും കണ്ണീരുതിർത്തു. കേസ് വിടാൻ പാടില്ലെന്ന് ഇടപെടൽ. കളക്ടർ. ജഡ്ജി അനന്താചാരിക്കുമേൽ സമ്മർദ്ദങ്ങൾ. ഈ ഗൂഢാലോചനയാണ് കൊലക്കയർ നെയ്തതെന്ന് എവിടേയും ബോധ്യം. ഈ തിരിച്ചറിവും വിപ്ളവകാരിയുടെ പക്വതയാർന്ന മനസ്സും ജീവിതത്തിനുനേരെ തന്നെ ഭീഷണിയുയർന്ന ഘട്ടത്തിലും കെ.പി.ആറിന് മനസാന്നിദ്ധ്യം നൽകുകയായിരുന്നു.



*കേരളീയൻ*

സഹ തടവുകാരുടെ കണ്ണീരിലോ ജയിൽ ഭിത്തിക്കു പുറത്തെ നൊമ്പരങ്ങളിലോ അദ്ദേഹം അലിഞ്ഞില്ല.

വീട്ടിൽ സ്നേഹനിധിയായ അമ്മ ആ മകനായി കാത്തിരിക്കുന്നുണ്ട്. ഉറക്കംകെടുത്തുന്ന ഈ വാർത്ത അവരുടെ മനസ്സിൽ വേലിയേററങ്ങൾ സൃഷ്ടിക്കുന്നുണ്ടാവും... യാഥാസ്ഥിതികത്വത്തിൻെറ മാമൂലിൽ കഴിഞ്ഞ ഒരു സാധാരണ സ്ത്രീ... അവരിത് എങ്ങനെ സഹിക്കും.

മകൻേറതായി എന്തെങ്കിലും സാന്ത്വന വചനം ഒരുപക്ഷെ, അവർക്ക് കരുത്താകുമോ....?! ''...ഇങ്ങനെയൊരു മകനുണ്ടായതിൽ അഭിമാനിക്കണെ''മെന്ന് ജയിലിലെ ഇരുട്ടറയിൽ നിന്ന് കല്യാശ്ശേരിയിലേക്ക്... പാട്ടിയമ്മയ്ക്ക് മകൻെറ കത്ത്. ആ ഹൃദയാക്ഷരങ്ങൾ സ്നേഹനിധിയായ അമ്മയുടെ കണ്ണീർവീണ് കുതിർന്നു. അവിടെ തേങ്ങലും നെടുവീർപ്പുകളും. ആർക്കും ആരേയും സാന്ത്വനിപ്പിക്കാനാവാത്ത നിമിഷങ്ങൾ. കെ.പി.ആറിന് വധശിക്ഷ വിധിച്ചത് ജയിൽ ഭിത്തിക്കകത്തും പരസ്യപ്രവർത്തനത്തിൻെറ പരപ്പിലും മാത്രമല്ല വിഷാദമായത്. ഒളിവു പ്രവർത്തനത്തിൻെറ സാഹസികതകളിലും ആ വാർത്ത കണ്ണീർ തൂകി. കരുത്തും അനുഭവപാഠവുമാർജ്ജിച്ച രാഷ്ട്രീയ നേതൃത്വങ്ങൾക്കുപോലും അത് താങ്ങാനായില്ല.

കെ. മാധവൻ (പയസ്വിനിയുടെ തീരത്ത്) എഴുതുന്നു ''.... കെ.പി.ആർ .ഗോപാലനെ തൂക്കാൻ വിധിച്ചപ്പോഴും ഞാൻ ഒളിവിലായിരുന്നു. കൂടെ ഇ.കെ.നായനാരുമുണ്ട്. ഞങ്ങൾ മടിക്കൈയിലെ മലപ്പച്ചേരിയിൽ സഖാവ് അമ്പാടിയുടെ വീട്ടിലായിരുന്നു. അപ്പീലിൽ കെ.പി.ആറിനെ തൂക്കാൻ വിധിക്കുമെന്ന പ്രതീക്ഷ ആർക്കുമുണ്ടായിരുന്നില്ല. കീഴ്ക്കോടതി ജീവപര്യന്തം തടവാണല്ലോ വിധിച്ചത്. പ്രതീക്ഷയ്ക്ക് വിപരീതമായ വിധി ഉണ്ടായപ്പോൾ ഞങ്ങളൊക്കെ ഞെട്ടിപ്പോയി. സാധാരണ സെഷൻസ് കോടതി വിധി സ്ഥിരപ്പെടുത്തുകയോ തള്ളുകയോ ആണ് ഹൈക്കോടതി ചെയ്യുക. ഇത് നേരെ വിപരീതമായി. ഈ വാർത്ത കേട്ട് നായനാരാകെ പരവശനായിപ്പോയി. 'അദ്ദേഹത്തിൻെറ വ്യാകുലപ്പെട്ടുകൊണ്ടുള്ള ഓരോ വാക്കും എന്നേയും വേദനിപ്പിച്ചു. കെ.പി.ആറുമായുള്ള നായനാരുടെ ബന്ധത്തിൻെറ ആഴം അന്നാണ് ഞാൻ കണ്ടത്. കെ.പി.ആറും നായനാരും മച്ചുനിയന്മാരാണ്; മാത്രമല്ല നായനാരുടെ രാഷ്ട്രീയ ഗുരുവാണ് കെ.പി.ആർ...''

ഹൈക്കോടതി വിഷ്ണുഭാരതീയനെ കുററവിമുക്തനാക്കിയിരുന്നു. കെ.പി.ആറിൻെറ വധശിക്ഷ ജയിലിൽ കാട്ടുതീപോലെ പടർന്നുപിടിക്കുന്നതിനുമുമ്പ് ജയിലർ ഭാരതീയനെ വിടുവിച്ചുകൊണ്ടുള്ള അറിയിപ്പുമായെത്തി. രാത്രി എട്ടുമണിക്ക്. വിഷ്ണുഭാരതീയനെ കുററവിമുക്തനാക്കിയെന്നും ഇപ്പോൾത്തന്നെ ജയിലിൽനിന്ന് പുറത്തുവിടുന്നതാണെന്നുമുള്ള ജയിൽ ആഫീസറുടെ വാക്കുകൾ മററു തടവുകാർക്ക് വിശ്വസിക്കാനായില്ല. ആരെയെങ്കിലും തൂക്കാൻ വിധിച്ചുകൊണ്ടുള്ള ഉത്തരവു വന്നാൽ അയാളെ മററു തടവുകാരിൽനിന്ന് വേർതിരിച്ച് പ്രത്യേകം രൂപപ്പെടുത്തിയ സെല്ലിലേക്ക് മാററുമെന്ന പരിചിതശീലത്തിൽ അവർ വട്ടംകറങ്ങി. വിഷ്ണുഭാരതീയന് വധശിക്ഷ. ജയിലിലാകെ അടക്കിപ്പിടിച്ച കൂട്ടക്കരച്ചിൽ. അവർ

ആഫീസറുടെ വാക്ക് വിശ്വസിച്ചില്ല. ആ ബ്ളോക്കിലുള്ളവരെല്ലാം ഭാരതീയന് ചുററുമിരുന്നു. പലർക്കും തൊണ്ടയിടറി. മരണത്തിൻെറ കാലൊച്ച ജയിലിലുയർന്നപോലെ... ഭാരതീയൻെറ മനസ്സിൽ ദുസ്വപ്നങ്ങളുടെ ചിറകടി. സെല്ലിനു പുറത്തേക്ക് വിഷ്ണുഭാരതീയനെ കൊണ്ടുപോകാൻ പിടിക്കാനെത്തിയ വാർഡർ. ഭാരതീയനെ വിടില്ലെന്നുറച്ച് മൊയാരത്ത് ശങ്കരനടക്കമുള്ള തടവുകാർ. ഇത്തരമൊരവസ്ഥയെ നിങ്ങൾക്ക് തടയാനാവുമോ? പൊലീസും പട്ടാളവും ചേർന്നുള്ള മർദ്ദന സംവിധാനമാകെ നിങ്ങളെ തല്ലിത്തകർക്കുകയാവും ഫലം... വിഷ്ണുഭാരതീയൻെറ മറുപടി. അദ്ദേഹത്തിൻെറ സാന്ത്വനപ്പെടുത്തൽ. മരണത്തിലേക്ക് നടക്കുകയാണെന്ന സ്വയം ബോധ്യം. ഒടുവിൽ യാഥാർത്ഥ്യമായത്... വിഷ്ണുഭാരതീയൽ ജയിൽ വിമുക്തനായി.

പിന്നെയാണ് കെ.പി.ആറിന് വധശിക്ഷ വിധിച്ചുവെന്ന വാർത്ത.

റയിൽ മോചിതനായി നാട്ടിലെത്തിയ വിഷ്ണുഭാരതീയന് കെ.പി.ആറിൻെറ കത്ത്.

''...രാജ്യത്തിനും കർഷകർക്കും വേണ്ടിയാണ് ഈ വിഷമങ്ങൾ. ഇനിയും അവർക്കു വേണ്ടി പ്രവർത്തിക്കുക...'' മരണം ജീവിതത്തിനു നേർക്ക് ഉറച്ചുനിൽക്കുക. എല്ലാം അവസാനിച്ചെന്ന്, സാധാരണ മനുഷ്യർ ഉരുകിക്കരയുക... വധശിക്ഷയെന്ന യാഥാർത്ഥ്യത്തെ കെ.പി.ആർ വെല്ലുവിളിക്കയായിരുന്നു. തനിക്കുചുററും ഉയർന്ന ഗദ്ഗദങ്ങൾക്ക് അദ്ദേഹം തലോടലായി.

ജയിലിനകത്തും പുറത്തുമുള്ള രാഷ്ട്രീയ പ്രവർത്തകർക്ക് വിസ്മയം. ആശ്വാസവചനങ്ങൾ നീട്ടാനാകാതെ കുനിയുന്നവർക്ക് കെ.പി.ആർ സാന്ത്വനമാവുകയായിരുന്നു.

പ്രതിസന്ധികൾ കടൽപോലെ ഇരമ്പിയിട്ടും പരീക്ഷണങ്ങൾ കൊടുങ്കാററുപോലെ അലറിയിട്ടും കെ.പി.ആർ ആടിയുലയാതെ കാലുറപ്പിച്ചതെങ്ങനെ.. മനമിടറാതെ ശക്തനായതെങ്ങനെ... വട്ടമിട്ടുപറന്ന മരണത്തിനു പോലും വെല്ലുവിളിയായതെങ്ങനെ...

മററുള്ളവരെ ആവേശംകൊള്ളിക്കുമെന്ന് കൃഷ്ണപിള്ള പറയാറുള്ള 'വിപ്ളവപരമായ വീക്ഷണവും വിപ്ളവപരമായ ഉന്മേഷവും.'

'എന്തിനുംപോന്ന സഖാവെ'ന്ന എ.കെ.ജിയുടെ ആദരസ്പർശമുള്ള വിശേഷണം.

'ജീവിതപ്രയാസങ്ങളേയും കഷ്ടപ്പാടുകളേയും ശക്തിയാക്കുന്ന വിപ്ളവപ്രതിഭ' യെന്ന് കേരളീയൻ.

''...കടുത്ത വേലകൾ ഏറെറടുക്കുന്നത് ഒരു കമ്മ്യൂണിസ്ററിനു ചേർന്ന പ്രത്യേകാവകാശമായിട്ടാണ് കെ.പി.ആർ കരുതുന്നത്...'' എന്ന കൃഷ്ണപിള്ളയുടെ ഒററവാക്കിൽ കെ.പി.ആറിൻെറ വ്യത്യസ്തതയെല്ലാം തുടിച്ചുനിൽക്കുന്നുണ്ട്.

സമരസഖാക്കൾ കാണുന്ന ഈ ശക്തി. അതിശയോക്തി സ്പർശമില്ലാത്ത അവരുടെ വിശേഷണങ്ങൾ. ആവേശവും മാതൃകയുമാകുന്ന സാഹസിക ജീവിതം.

ഇതിനുമപ്പുറം കെ.പി.ആറിന് ജയിൽ ഭിത്തിക്കകത്ത് കൊലക്കയറിൻെറ കുരുക്കിനെ വെല്ലുവിളിക്കാൻ പ്രാപ്തി നൽകിയത്... ജീവിതം മരണവും അതിർരേഖയില്ലാത്ത പോരാട്ടമാണെന്നും തിരിച്ചറിവിലേക്കു നയിച്ചത്... ഒരിററുകണ്ണീർ വാർക്കാതെ മററുള്ളവരുടെ ഗദ്ഗദങ്ങൾക്ക് തലോടലാവാനായത്...

പി.കൃഷ്ണപിള്ളയുടെ സാന്നിധ്യം... സമ്പർക്കം... 'ശത്രുക്കളെ വിറകൊള്ളിക്കുന്ന സഖാവിൻെറ ജ്വലിക്കുന്ന കണ്ണുകളും ഇടിമുഴക്കംപോലുള്ള ശബ്ദവും.'

1939-ൽ പിണറായി പാറപ്പുറത്തു ചേർന്ന സമ്മേളനം. അവിടെ നിശ്ചയദാർഢ്യവും ആശയവ്യക്തതയും ജ്വലിപ്പിച്ച തീജ്വാലയുടെ വാക്കുകൾ. കമ്മ്യൂണിസ്ററുകാരൻ ആരായിരിക്കണമെന്ന നിർവചനം. ജനങ്ങൾക്കിടയിലെ പ്രവർത്തനത്തിൻെറ മാതൃകകൾ.

പിന്നെ ''...വിപ്ളവകാരികൾ ജനങ്ങൾക്കു വേണ്ടി മരിക്കാൻപോലും തയ്യാറാവണ''.... മെന്ന കൃഷ്ണപിള്ളയുടെ വാക്കുകൾ. ജയിലിൽ ദുസ്വപ്നങ്ങളെ അകററാൻ, കണ്ണീർക്കയങ്ങളിലേക്ക് കാലിടറിവീഴാതിരിക്കാൻ... ഈ പ്രഖ്യാപനം കാവൽനിന്നു.

(അവസാനിക്കുന്നില്ല)





കെ.പോൾ ജോസഫ്

# പ്രകൃതിസംരക്ഷണവും ഊർജ്ജ പ്രതിസന്ധിയും

**പ്രകൃതി സംരക്ഷകരെ വികസനത്തിൻെറ ശത്രുപക്ഷത്തു നിറുത്തിക്കൊണ്ടുള്ള ഒരു വിചാരണയാണ് ശ്രീ.കെ.പോൾ ജോസഫിൻെറ ലേഖനം. സാങ്കേതികവിദ്യയെ കണ്ണടച്ചുപൂജിക്കുകയും, അനിയന്ത്രിതമായ അതിൻെറ ഉപയോഗം വരുത്തിത്തീർത്തിട്ടുള്ള കൊടുംനാശങ്ങളുടെ നേർക്ക് കണ്ണടയ്ക്കുകയും ചെയ്യുന്ന ലേഖകൻ, മനുഷ്യൻെറ സുഖസൗകര്യങ്ങൾക്കായി പ്രകൃതിയെ നശിപ്പിക്കുന്നതുപോലും ന്യായമെന്ന് ശഠിക്കുന്നു. ഇതൊരു തീവ്രവാദ സമീപനമാണ്. നല്ലൊരു ശതമാനം പേർ ഇതിൽ വിശ്വസിക്കുകയും ചെയ്യുന്നു. നാണയത്തിൻെറ ഒരുവശം മാത്രമാണ് ഈ ലേഖനം.**

**എഡിററർ.**

ഞാനറിയുന്ന ഒട്ടേറെ 'സാംസ്കാരിക നായകന്മാരും' ബുദ്ധിജീവികളും സുഖമായി ജീവിക്കുന്ന സുന്ദരമായ ഒരു പട്ടണമാണ് നമ്മുടെ തലസ്ഥാന നഗരിയായ അനന്തപുരി (നവോത്ഥാന കാലത്തെ കോൺസ്ററാൻറിനോപ്പിളിനെപ്പററി ഓർമ്മ വരുന്നു). എൻെറ ചെറിയ അറിവിൽ, പ്രകൃതിസ്നേഹികളായ മേൽപ്പറഞ്ഞ 'സാംസ്കാരിക നായകന്മാരി'ൽ എല്ലാവരും തന്നെ, നല്ല ഒരളവിൽ, പ്രകൃതിയെ ചൂഷണം ചെയ്യുന്നവരിൽ മോശമല്ലാത്ത സ്ഥാനത്തു നിൽക്കുന്നവരാണ്. ഉദാഹരണമായി പ്രസിദ്ധ കവയിത്രിയും, ബുദ്ധിജീവിയും, പ്രകൃതിസ്നേഹിയുമായ ശ്രീമതി സുഗതകുമാരിയെപ്പററി ഒന്നാലോചിച്ചുനോക്കുക. ഒരു കാലത്ത് നിബിഡവനമായിരുന്ന അനന്തപുരിയിലാണ് ഇപ്പോൾ ശ്രീമതി സുഗതകുമാരി താമസിക്കുന്നത്. ഒരു കടുവയും കുട്ടികളും, അതിനടുത്തുള്ള മരത്തിൽ ഒരുപററം വാനരന്മാരും സന്തോഷമായി അവിടെ കഴിഞ്ഞിട്ടുണ്ടാവണം. ആ സ്ഥാനത്താണിപ്പോൾ കവയിത്രിയുടെ വീട്. മഴ പെയ്താൽ, ഭൂമിയിലേക്ക് വെള്ളം ഇറങ്ങിപ്പോകാത്തവിധത്തിൽ ഉണ്ടാക്കിയ തറ, ഒരു വന്യമൃഗത്തിനെപ്പോലും കാണാൻ പററാത്ത മുററം-ഇതൊക്കെയാണിന്നവിടെ കാണാൻ സാധിക്കുക. വീട്ടിനുള്ളിലോ വൈദ്യുതി പ്രവഹിക്കുന്ന വയറുകൾ. വയറുകൾ അവസാനിക്കുന്നിടങ്ങളിൽ പങ്കകൾ, ബൾബുകൾ, ടി.വി ആദിയായവ. വനം വെട്ടിനശിപ്പിച്ച്, പ്രകൃതിയെ വേദനിപ്പിച്ച്, പ്രകൃതിയുടെ മുലപ്പാലിനെ രക്തമാക്കി പ്രവഹിക്കുന്ന വൈദ്യുതികൊണ്ടു കറങ്ങുന്ന ഫാനിൻെറ കാററാണവർ കൊള്ളുന്നത്. വെളിച്ചം കാണുന്നതും തഥൈവ. മാനവ ഹൃദയത്തെ മഥിക്കുന്ന കവിതകളെഴുതാൻ ഉപയോഗിക്കുന്ന കടലാസും 'പാവം' മരത്തിനെ നശിപ്പിച്ചിട്ടാണെന്നോർക്കുക. 'അമ്പലമണികൾ' പൊലെയൊരു കവിതയുടെ പതിനായിരം കോപ്പികൾ അച്ചടിക്കുമ്പോഴേക്കും പ്രകൃതി എത്രമാത്രം വേദനിച്ചിരിക്കും. എത്ര ആനക്കുട്ടികൾക്കു തിന്നാമായിരുന്നു, അത്രയും ഈററയുണ്ടായിരുന്നെങ്കിൽ. ആ അച്ചടിമഷിയുണ്ടാക്കുന്ന ഫാക്ടറി എത്രമാത്രമാണ് അന്തരീക്ഷ മലിനീകരണം ഉണ്ടാക്കുന്നത്. ഓരോ സാഹിത്യസമ്മേളനത്തിനും കവിയരങ്ങിനും പ്രകൃതി സംരക്ഷണസെമിനാറിനും പങ്കെടുക്കാൻ വാഹനത്തിൽ പോകുമ്പോൾ ഭൂമിയുടെ മുലപ്പാലായ ഓയിൽ എത്രമാത്രം കത്തിച്ചുകളയുന്നു. ഓരോ ലിററർ പെട്രോൾ കത്തിക്കുമ്പോഴും, ഭൂമിയുടെ ഗർഭപാത്രത്തിൽ തത്തുല്യമായ ഒരു പൊള്ളയാണ് സൃഷ്ടിക്കപ്പെടുന്നത്. ഈ ശോകഗർത്തങ്ങൾ, കവിത കേട്ടുണങ്ങുന്ന മുറിവുകളല്ല.

അധികം വിസ്തരിക്കാനുള്ള ക്ഷമയില്ല. പല പ്രകൃതി സംരക്ഷണക്കാരുടെയും നിലപാട് താഴെപ്പറയുന്ന പ്രകാരമാണെന്നു തോന്നുന്നു. 'എനിക്ക് ബുദ്ധിയുണ്ട്, സംസ്കാരമുണ്ട്. ജനം സാംസ്കാരികനായകനെന്ന് (നായികയെന്ന്) വിളിക്കുന്നു. നല്ല തോതിൽ 'ഈഗോ സാററിസ്ഫാക്ഷൻ' കിട്ടുന്നു. വീട്ടിനുള്ളിൽ ഊർജ്ജംകൊണ്ടു പ്രവർത്തിക്കുന്ന എല്ലാ ആധുനിക സുഖസജ്ജീകരണങ്ങളുമുണ്ട്. പിന്നെയെന്തു വേണം? വേണം, ഇനിയും പലതും വേണം. ഉല്ലാസയാത്ര നടത്താൻ പണം വേണം. കവിഹൃദയത്തെ അമൂർത്ത മേഖലകളിൽ എത്തിക്കാൻ തക്കവിധം പുഴകളൊഴുകണം. സംഹാരതാണ്ഡവം നടത്തി പെയ്യുന്ന മഴ വേണം, കണ്ടാസ്വദിക്കാൻ. കുരങ്ങന്മാരും സിംഹക്കുട്ടികളും വേണം. വീട്ടിലെ ഫേസ് വോൾട്ടേജ് 230-ഉം ലൈൻ വോൾട്ടേജ് 400-ഉം ആയിരിക്കണം. കവിതയെഴുതുവാൻ റിംകണക്കിന് കടലാസ് വേണം. എല്ലാററിനും ഉപരിയായി, വായിക്കാൻ സഹൃദയരും വേണം.

ഇതിന്, എന്നെപ്പോലെയുള്ള ബുദ്ധി കുറഞ്ഞ ജീവികൾ 'പാരഡോക്സ്' എന്നു വിളിക്കും. ഈ രാജ്യത്തെ പ്രകൃതിസ്നേഹിയെന്ന് വീമ്പിളക്കിനടക്കുന്ന പടുകൂററൻ ബുദ്ധിജീവിയുടെ ശരാശരി ഊർജ്ജോപയോഗത്തിനെ ഈ രാജ്യത്തെ ജനസംഖ്യകൊണ്ട് ഒന്ന് പെരുക്കിനോക്കണം. ഇമ്മിണി വലിയ ഒരു സംഖ്യയും, അതിൻെറ വലതു ഭാഗത്ത് 'മെഗാവാട്ട്' എന്നൊരു യൂണിററും എഴുതേണ്ടിവരും. പലരുടേയും ആവശ്യങ്ങളെപ്പററി മുൻപ് പറഞ്ഞുവല്ലോ. ഇനി എന്തിനാണ് രാജ്യത്തെ എല്ലാവരുടേയും എണ്ണംകൊണ്ട് പെരുക്കുന്നത്? ചുരുക്കം ബുദ്ധിജീവികളുടെ കാര്യം മാത്രം പരിഗണിച്ചാൽ പോരേ? വീട്ടിൽ മണ്ണെണ്ണവിളക്കുമായി പഠിക്കുന്ന ആയിരക്കണക്കിനു കുട്ടികൾ ഈ രാജ്യത്തുണ്ട്. അവർക്കെന്തിനാണ് വൈദ്യുതി? ഇപ്പോൾ ഉള്ളതുതന്നെ 'ബുദ്ധിജീവികളുടെ' ആവശ്യത്തിലധികമാണ്. ബാക്കിയുള്ളവർ പകൽസമയത്ത് ബുദ്ധിജീവികളുടെ ഈടുററ ലേഖനങ്ങളും ചിന്തോദ്ദീപകങ്ങളായ കവിതകളും വായിക്കുക. തങ്ങൾക്കുള്ള (പ്രകൃതി സംരക്ഷകർ, സാംസ്കാരിക നായകന്മാർ, ബുദ്ധിജീവികൾ-ഈലേഖനത്തിലുദ്ദേശിച്ച ഗ്രൂപ്പ് മാത്രം) പച്ചക്കറി ചാണകവും പച്ചിലകളും മാത്രം ചേർത്തുല്പാദിപ്പിക്കുക. കൃഷി



വേളൂർ കൃഷ്ണൻകുട്ടി

# പട്ടികടിക്കുമോ ശോശാമ്മേ



ന്യൂയോർക്കിലെ അദ്ഭുതകരങ്ങളായ കാഴ്ചകൾ കണ്ടുകണ്ട് മതിമറന്നിരുന്നാണ് ജോൺസാറിന്റെ കൂടെ അദ്ദേഹത്തിന്റെ ബംഗ്ളാവിലെത്തിയത്. ചെന്നിറങ്ങിയ കാറുകൂടാതെ രണ്ടു പുതിയ കാറുകൾ കൂടി, നാട്ടിലെ വർക്കുഷോപ്പിന്റെ മുന്നിലെന്നോണം ആ മുററത്തു കിടക്കുന്നു. കാലിത്തീപ്പെട്ടി വലിച്ചെറിഞ്ഞ മാതിരിയുള്ള അശ്രദ്ധയോടെയാണ് ആ യാനപാത്രങ്ങൾ ഇട്ടിരിക്കുന്നത്. ജോൺസാറിനും, ശോശാമ്മയ്ക്കും കൂടി മൂന്നു കാറെന്തിനാണെന്നു ചോദിച്ചില്ല. അങ്ങനെ ചോദിച്ചാൽ ഒരെണ്ണം എനിക്കു തരരുതോ എന്ന ആവശ്യപ്പെടലിന്റെ ഒരു ധ്വനി ഉണ്ടാകില്ലേ? നാട്ടിൽ സ്വന്തമായി ഒരു സൈക്കിൾ പോലുമില്ലാത്ത ഞാൻ അസൂയകൊണ്ട് അവരെ അളക്കാൻ ചോദിച്ചതാണെന്നു തെററിദ്ധരിച്ചാലെന്തു ചെയ്യും? വെറുതെ എന്തിന് ഇടി ഇരിക്കുന്നിടത്ത് മുതുകുകൊണ്ടുചെന്നു കുനിച്ചുകാണിച്ചു കൊടുക്കുന്നു? ഞാൻ അവരേക്കാൾ നേരത്തെ അമേരിക്കയിൽ ചെന്നുപററാഞ്ഞത് അവരുടെ കുററമാണോ?

ജോൺസാർ കാറിന്റെ ഡോർ തുറന്നപ്പോൾ നേരിയ ഒരാലിംഗനത്തിൽനിന്ന് ഒരയവുകിട്ടിയ അനുഭവം. പൂണൂലുപോലെ ഉടലിൽ പററിപ്പിടിച്ചുകിടന്ന കാറിന്റെ സീററുബൽററ് സ്വമനസ്സാലെയെന്നപോലെ ഒഴിഞ്ഞുമാറി.

അമേരിക്കയിലെ കാറിന്റെ സീററിലിരിക്കുന്നവർ ബൽററിടണമെന്ന് നിയമമുണ്ടത്രേ. അത് ഇരിക്കുന്നയാൾ ധരിക്കുകയോ, അഴിക്കുകയോ ഒന്നും വേണ്ട. സീററിൽ കയറി ഇരുന്ന് ഡോർ അടച്ചാൽ മതി. ആ ബൽററ് പതുക്കെ വന്ന് നമ്മെ ആശ്ളേഷിച്ച്, ഡോർ തുറക്കുന്നതുവരെ ഉടലിൽ പററിപ്പിടിച്ചിരുന്നുകൊള്ളും.

ഡോർ തുറന്ന് ഇറങ്ങിച്ചെന്നയുടനെ എന്റെ അയൽക്കാരിയായ ശോശാമ്മ ഇറങ്ങിവന്നു. കറുത്ത കാൽച്ചട്ടയും, സ്ലീവ്ലസ്സ് ബ്ളൗസ്സുമാണു വേഷം. അമേരിക്കയിലെന്നല്ല, ചേരതിന്നുന്ന ഏതു നാട്ടിൽ ചെന്നാലും നടുമുറിക്കു പിടികൂടുന്നതാണ് മിടുക്ക്. ശോശാമ്മയെ സൂക്ഷിച്ചുനോക്കി. ആണുങ്ങളുടേയും, പെണ്ണുങ്ങളുടേയും പ്രാതിനിധ്യം വഹിക്കുന്നതുപോലെയാണ് ശോശാമ്മയുടെ കേശസംവിധാനം.

മുൻവശത്തെ മുടി ആണുങ്ങൾ ചീകിവച്ചിരിക്കുന്നതുപോലെയാണ്. പിന്നിലെ മുടിക്കെട്ട്, മുഴുത്ത കൊഴുക്കട്ടയുടെ വലിപ്പത്തിൽ മലയാളമങ്കമാരെ അനുസ്മരിപ്പിക്കുന്ന കേരള–അമേരിക്കൻ ഐക്യ പ്രതീകം മാതിരിയും. തിണ്ണയിലേക്ക് കാലുകുത്തിയപാടേ, ശോശാമ്മ പുഞ്ചിരികൊണ്ട് പുറമേ ഒരു പൂശുപൂശി. ജോൺസാർ മുന്നിലും, ഞാനും ശോശാമ്മയും പിന്നിലുമായി അലങ്കരിച്ച സ്വീകരണമുറിയിലെത്തി. അച്ചടക്കത്തിന്റെ പ്രദർശനരൂപം പോലെ ആ മുറിയുടെ ഒരരുകിലായി സമപ്രായക്കാരായ കുറേ കസേരകൾ നിരന്നു കിടക്കുന്നു.

ഒരിക്കലും ഗ്ലാനീഭവിക്കാത്ത മൃദുത്വം കൊണ്ടു മെനഞ്ഞെടുത്ത് അതിനുമീതെ വെൽവെററു പിടിപ്പിച്ചിരിക്കുകയാണതിൽ.

ഇരിക്കാൻ ജോൺസാറു പറഞ്ഞു. ഞാനിരുന്നു. ഇരുന്നപ്പോൾ, മനഃപൂർവ്വം ചതിക്കാനായിരുന്നെന്ന് ഒരുനിമിഷം ഓർത്തുപോയി. തെങ്ങിൽനിന്ന് കുളത്തിലേക്ക് തേങ്ങാക്കുല വെട്ടിയിട്ടാലത്തെപ്പോലെ, ഞാൻ താഴേക്ക് ആഴ്ന്നു. എന്നിട്ട് അല്പസമയം കഴിഞ്ഞാണ് പൊങ്ങിവന്ന് കസേരനിരപ്പെത്തിയത്. നൈമിഷികമായ ആ ഗമനാഗമനത്തിനിടയിൽ എന്റെ നല്ല ജീവൻ പമ്പകടന്നതുപോലെ തോന്നി. എന്റെ അങ്കലാപ്പും, വെപ്രാളവും കണ്ട് പാണ്ഡവന്മാരുടെ ഇല്ലത്തിൽ ചെന്ന ദുര്യോധനന്റെ ഗതികേടുകണ്ട് പാഞ്ചാലി ചിരിച്ചതുപോലെ ശോശാമ്മ രണ്ടുകരങ്ങളും കൊട്ടിച്ചിരിച്ചു. ജോൺസാറ് എന്റെ ആപൽഘട്ടത്തിൽ ചിരി അടക്കിനിന്നതേയുള്ളു.

മുൻഭാഗത്തായി ഭിത്തിയോടുചേർന്ന് ഒരു ഷോകെയ്സുണ്ട്. അതിന്റെ ഒരു വശത്തായി വസ്ത്രബഹിഷ്കരണോത്സുകയായ ഒരു നീഗ്രോസ്ത്രീയുടെ ചിത്രമുള്ള കലണ്ടർ തൂക്കിയിരിക്കുന്നു.

മുറിയിലെ കാഴ്ച കണ്ടുകൊണ്ടിരുന്നപ്പോൾ ശോശാമ്മയുടെ അയൽക്കാരിയായ ഒരു മദാമ്മ അവിടെയെത്തി. നാട്ടുകാരൻ എന്ന നിലയിൽ ആ ധ്വരശാണിയെ ശോശാമ്മ പരിചയപ്പെടുത്തി. തോൾ മുതൽ വിരലിന്റെ അഗ്രംവരെ നഗ്നമായ കൈകൊണ്ട് അവർ തന്റെ കൈ പിടിച്ചൊന്നു കുലുക്കി അഭിവാദനം ചെയ്തു. ഐസ്സ്ററിക്കിൽ പിടിച്ചാലത്തെപ്പോലെ ഒരു തണുപ്പാണ് ആ കരാംഗുലികൾക്ക്. ആ തണുപ്പു സംക്രമിച്ച് എന്റെ ഉടൽ മൊത്തമൊന്നു തണുത്തോട്ടെന്നു കരുതി പെട്ടെന്ന് കൈയിലെ പിടിവിടരുതെന്നാഗ്രഹിച്ചെങ്കിലും, ആ ചെറുപ്പക്കാരി മദാമ്മയ്ക്കുകൂടി അങ്ങനെ തോന്നണ്ടേ? ഒരു കൈതന്നെ ഇട്ടു വീശിയാൽ ശബ്ദം കേൾക്കുമോ?

വഴിവക്കിൽക്കാണുന്ന സായിപ്പന്മാരെ ഓടിച്ചിട്ടു പിടിച്ച് ചുംബിക്കുന്ന പല മദാമ്മമാരേയും അമേരിക്കയിൽ വച്ചു കണ്ടതുകൊണ്ട് ആ വർഗ്ഗത്തിൽപ്പെട്ട ആ യുവതിയിൽനിന്ന് അങ്ങനെ ഒരു പ്രതീക്ഷ ഏതൊരാൾക്കും ഉണ്ടാകാം. എന്തുകൊണ്ടോ എനിക്കങ്ങനെ തോന്നിയില്ല.

നിലാവിന്റെ നിറമുള്ള ആ മദാമ്മ എന്റെ ഇടതുവശത്തുള്ള കസേരയിൽ ഇരുന്നു. വേണമെങ്കിൽ തന്റെ കാലിന്റെ ഭംഗിയൊന്നാസ്വദിച്ചോ എന്നമട്ടിൽ കാലിന്മേൽ കാലുകയററിവച്ചിരുന്നപ്പോൾ ഒരുച്ചാണിൽക്കൂടുതൽ ഇറക്കമില്ലാത്ത അവരുടെ മിനിപ്പാവാട അല്പമൊന്ന് മേലോട്ടു ചുരുങ്ങി. അവരുടെ കണ്ണുകളിൽ ഞാനൊന്നു നോക്കിയപ്പോൾ വീട്ടിലെ ചക്കിപ്പൂച്ചയെ അനുസ്മരിക്കാനവസരം കിട്ടി. മദാമ്മ എന്ന പദത്തിനു പകരം മാർജ്ജാരനയന എന്നു പ്രയോഗിക്കാമോ എന്തോ!

ശോശാമ്മയുടെ ഭർത്താവായ ജോൺസാറ് ആരോടോ ഫോണിൽ സംസാരിക്കുകയാണ്. മുറിയുടെയും ശോണാധരിയായ മദാമ്മയുടെയും ഭംഗി മാറിമാറി നോക്കി ഇരുന്നു.

ശോശാമ്മ ഒരു ട്രേയിൽ കാപ്പിയുമായി അമേരിക്കൻ സ്റൈറലിൽ ചുവടുവച്ച് ആ മുറിയിലേക്കു വന്നു. ഹാവൂ! ഓർക്കാപ്പുറത്ത് ഞാൻ എടുത്തൊരുചാട്ടം. മദാമ്മയുടെ ഉടലിൽത്തട്ടി അവരേയും മറിച്ചിട്ട്, ശോശാമ്മയുടെ കാപ്പിത്താമ്പാളവും തട്ടിമറിച്ച് അടുത്ത മുറിയിലെത്തി. ശോശാമ്മ ഉരുണ്ടുപിരണ്ടെണീററ് കാര്യം തിരക്കി. ഞാൻ വിറയ്ക്കുകയാണ്. കസേരയിൽ മദാമ്മയുടെ അടുത്ത് ഇരുന്നത് രസിക്കാഞ്ഞിട്ടോ എന്തോ, ആ മുറിയിൽ പൂട്ടിഇട്ടിരുന്ന ഒരു വലിയ അൽസേഷൻ നായ എന്റെ നേരെ കുരച്ചുകൊണ്ട് ഒരു കുതിപ്പായിരുന്നു. പട്ടികടിക്കുമോ ശോശാമ്മേ എന്ന് ഞാൻ ചോദിച്ചതുകേട്ട് ശോശാമ്മയും ജോൺസാറും പൊട്ടിച്ചിരിക്കുകയാണ്. ഞാൻ അരിശം കടിച്ചമർത്തി. അമേരിക്കയിൽ സന്ദർശനത്തിനു ചെന്ന എന്നെ, ഞാൻ താമസിക്കുന്ന വീട്ടിൽനിന്നു വലിച്ചുകൊണ്ടുപോയത്, പട്ടിയെ വിട്ടു കടിപ്പിക്കാനായിരുന്നോ? ഹും!

കാര്യം പിടികിട്ടിയ മാതിരി ജോൺസാർ എന്നെ വിളിച്ച് ചിരിപൊഴിച്ചുകൊണ്ടുപറഞ്ഞു:

''കൃഷ്ണൻകുട്ടീ ഇങ്ങുവാ. ഇവിടെ വളർത്തുന്ന പട്ടിയല്ലിത്. ഇത് ടെലിവിഷനാ. നിങ്ങൾ കസേരയിൽ ഇങ്ങോട്ടുമാറി ഇരുന്നപ്പോൾ ഇവിടെക്കിടന്ന റിമോൾട്ടറിൽ അറിയാതെ കൈകൊണ്ട് ടെലിവിഷൻ ഓൺ ആയതാണ്. ഇപ്പോൾ ടെലിവിഷനിൽ പ്രദർശിപ്പിച്ചുവരുന്ന 'ദി ഡോഗ്' എന്ന ഒരു സീരിയലിന്റെ രണ്ടാം ഭാഗമാണിത്.''

എൽ.പി.സ്കൂൾ ക്ളാസ്സിലെ ബ്ളാക്ക് ബോർഡുപോലെ എന്തോ ഒന്ന് ആ മുറിയിലിരിക്കുന്നതു ഞാൻ കണ്ടതാണ്. കാഴ്ചയ്ക്ക് ടെലിവിഷന്റെ ലക്ഷണമൊന്നും കണ്ടുമില്ല. അമേരിക്കയിൽ ഇത്രയുംവലിയ ടെലിവിഷനുണ്ടെന്നാരറിഞ്ഞു? ഞാനിളിഭ്യനായി നിന്നപ്പോൾ ഉടലിൽനിന്ന് കാപ്പിയുടെ ശീകരങ്ങൾ തട്ടിക്കുടയുന്നതിനിടയിൽ ''താങ്ക്യൂ വെരി മച്ച്'' എന്ന് തംബുരുമീട്ടും മട്ടിൽ മദാമ്മ പറയുന്നതുകേട്ടു. ഞാൻ അവരുടെ ഉടലിലേക്ക് മറിഞ്ഞുവീണതിന്റെ പേരിലാണോ, അതോ ശോശാമ്മ കാപ്പികൊടുത്തതിന്റെ പേരിലാണോ അങ്ങനെ മൊഴിഞ്ഞതെന്ന കാര്യം ഇന്നും പിടികിട്ടിയിട്ടില്ല.

---

ക്കാർ അത് ടൗണിലേക്കു കൊടുത്തയയ്ക്കുക. ഈ വിരലിലെണ്ണാവുന്ന ബുദ്ധിജീവികൾക്കെന്തിനാണ് ലക്ഷക്കണക്കിനു ടൺ അരി, പഞ്ചസാര, പച്ചക്കറി ഒക്കെ. ആയതിനാൽ അന്തരീക്ഷ മലിനീകരണം ഉണ്ടാക്കുന്ന രാസവള ഫാക്ടറികൾ ഒഴിവാക്കുക!

നമുക്ക് വേണ്ടതെന്താണ് എന്ന് സമൂഹം സ്വയം ചോദിക്കണം. ഈ ചോദ്യം ഓരോരുത്തരും തികഞ്ഞ ആത്മാർത്ഥതയോടെ ചോദിക്കണം. ഇവിടെ എല്ലാവർക്കും എല്ലാ ആധുനിക സൗകര്യങ്ങളും വേണം. റോഡ്, നല്ല നല്ല വാഹനങ്ങൾ, ടി.വി, ഡിഷ് ആൻറിന, വി.സി.ആർ, ഫാക്സ് മെഷീൻ, കമ്പ്യൂട്ടർ നെററ് വർക്ക്, ഈ-മെയിൽ എന്നിങ്ങനെ ആധുനിക സാങ്കേതികവിദ്യയുടെ എല്ലാ ഫലങ്ങളും വേണം. അതേസമയം ഒരു അതിബുദ്ധി ജീവിതലത്തിൽ പ്രസംഗിക്കുകയും, മററുള്ളവരെ പ്രബുദ്ധരാക്കാൻ യജ്ഞം നടത്തുകയും വേണം. നമ്മുടെ മുൻപിൽ സ്വാതന്ത്ര്യം എന്ന മഹത്തായ പാതയുണ്ട്. നമുക്കുവേണ്ടതു തിരഞ്ഞെടുക്കാനുള്ള വിവേകവുമുണ്ട്. ചെയ്യാമല്ലോ. നമ്മൾ ചെയ്യുന്നതെല്ലാം പ്രകൃതിയെ ചിരിപ്പിച്ചുകൊണ്ടല്ല എന്ന കാര്യം എല്ലാവർക്കുമറിയാം. നല്ലവണ്ണം പ്രകൃതിയെ ചൂഷണം ചെയ്തുകൊണ്ടാണ് മനുഷ്യസമൂഹം നിലനില്ക്കുന്നത്. എത്ര ടൺ പാലാണ് നമ്മൾ (സാംസ്കാരിക നായകന്മാരും ബുദ്ധിയുള്ള ജീവികളും ബുദ്ധിയില്ലാത്ത ജീവികളും) ദിവസേന കുടിച്ചുതീർക്കുന്നത്. പശുക്കൾ സ്വന്തം കിടാങ്ങൾക്കുവേണ്ടി സ്നേഹപൂർവ്വം ചുരത്തുന്ന പാലാണ് മിൽമയുടെ വാഹനങ്ങളിൽ നമ്മുടെ വീടുകളിലെത്തുന്നത്. (എന്തൊരു പ്രകൃതിസ്നേഹം!) 'ജീവൻ' എന്ന പ്രതിഭാസം അതിമഹത്തരമാണ്; പ്രകൃതിയുടെ ഏററവും വലിയ വിസ്മയവുമാണ്. മനുഷ്യനെപ്പോലെ തന്നെ ജീവിക്കുവാനുള്ള അവകാശവും അർഹതയുമുള്ളവരാണ് ഫംഗസ്സുകളും ബാക്ടീരിയകളും വൈറസുകളും. ഭ്രാന്തുവന്ന കുരങ്ങൻ മനുഷ്യക്കുട്ടിയെ കടിച്ചപ്പോൾ കുരങ്ങന് സ്പെഷ്യൽ പ്രൊട്ടക്ഷൻ കൊടുത്ത മഹത്തായ ജീവസ്നേഹ പാരമ്പര്യമുള്ള ഒരു നാട്ടിലാണ് ജീവിക്കുന്നത് എന്ന കാര്യം അഭിമാനകരം തന്നെ, പക്ഷേ, ഒരു സംശയം ബാക്കിനില്ക്കുന്നു. ഗണേശൻ കുരങ്ങിന്റെ ജീവനെ അങ്ങേയററം ആദരിച്ച ശ്രീമതി സുഗതകുമാരി ആൻറിബയോട്ടിക്കുകൾ ഒന്നും ഉപയോഗിക്കാറില്ലേ? ബാക്ടീരിയായിലും വൈറസിലും കുടികൊള്ളുന്ന മഹത്തായ ജീവന്റെ തുടിപ്പിനെതിരെ 'ആൻറി ബയോട്ടിക്' ഉപയോഗിക്കുന്നത് ശരിയാണോ?

ഇന്നത്തെ ജീവിത സാഹചര്യത്തിൽ നമ്മളെല്ലാവരുംതന്നെ അമ്മയായ പ്രകൃതിയെ ചൂഷണം ചെയ്തുതന്നെയാണു ജീവിക്കുന്നത്. നമ്മുടെ സൗകര്യങ്ങൾക്കുവേണ്ടി നാം പെട്രോളിയം ഭൂമിയിൽ നിന്നൂററിയെടുക്കുന്നു. രോഗവിമുക്തിക്കുവേണ്ടി ബാക്ടീരിയകളെ ഗോത്രത്തോടെ കൊന്നൊടുക്കുന്നു. മഹത്തായ കൃതികളെഴുതുവാൻ ആനക്കുട്ടികളുടെ ആഹാരമായ ഈററക്കൂട്ടങ്ങളെ നശിപ്പിക്കുന്നു. പ്രസംഗിച്ച് ശബ്ദമലിനീകരണം നടത്തുന്നു. പട്ടുനൂൽപ്പുഴുക്കളെ ക്രൂരമായി നശിപ്പിച്ച്, പട്ടുസാരികളുടുത്ത് 'പ്രകൃതിസ്നേഹം' കാണിക്കുന്നു. എന്നുവേണ്ട, നമ്മുടെ എല്ലാ ചെയ്തികൾ വഴിയും നാം ഇതരജീവികളേയും ജീവനില്ലാത്ത സത്തകളേയും ദ്രോഹിക്കുന്നു.



ആർക്കും നിഷേധിക്കാൻ പററാത്ത കാര്യമാണിത്. പക്ഷേ, പ്രധാനമായ മറെറാരുവശം കൂടിയുണ്ട് ഈ സ്വാർത്ഥമായ ചൂഷണത്തിന്. മേൽപ്പറഞ്ഞ സൗകര്യങ്ങൾ ലഭ്യമായിട്ടുള്ളത് സമൂഹത്തിലെ ഒരുകൂട്ടമാളുകൾക്കു മാത്രമേയുള്ളൂ. ഇതേ സൗകര്യങ്ങൾ എല്ലാവർക്കും ലഭ്യമാക്കണമെങ്കിൽ ഈ ചൂഷണം നന്നായി വിപുലീകരിക്കേണ്ടിവരും. ആ വിപുലീകരണപ്രക്രിയയിൽ വനനശീകരണം, പുതിയ ന്യൂക്ളിയർ റിയാക്ടറുകളിൽ നിന്നുണ്ടാകാവുന്ന വിപത്തുകൾ, പുതിയ രോഗങ്ങൾ, കൂടുതൽ മലിനീകരണം തുടങ്ങിയവയെല്ലാം പതിയിരിക്കുന്നു. ഇത് എല്ലാവർക്കും അറിയുന്ന കാര്യങ്ങളാണ്. ഇതൊക്കെ വേണ്ടാ എന്നുവെച്ച് പഴയ കാലത്തേക്കു മടങ്ങാനുള്ള സ്വാതന്ത്ര്യവും നമുക്കുണ്ടല്ലോ. എത്ര പ്രകൃതിസംരക്ഷകർ അതിനു തയ്യാറാണ്?

ഈയുള്ളവൻ കോഴിക്കോടിനടുത്തുള്ള ചാത്തമംഗലം എന്ന ഗ്രാമത്തിലാണ് ജീവിക്കുന്നത്. ഇവിടത്തെ വോൾട്ടേജ് 50 വോൾട്ടുവരെ താഴ്ന്നുവരാറുണ്ട്. മിക്ക ദിവസങ്ങളിലും മെഴുകുതിരി വെളിച്ചത്തിലാണ് അത്താഴം. ടൗണിലെ പ്രബുദ്ധർക്ക് 230 വോൾട്ടുള്ളപ്പോൾ, ഗ്രാമത്തിൽ 80 വോൾട്ട്. ഒരു ലക്ഷത്തിൽപ്പരം പുതിയ കണക്ഷനുകൾ ആണ്ടുതോറും കൊടുക്കുന്ന കേരളത്തിൽ ഇത്രയും കിട്ടുന്നത് വലിയ കാര്യം. വോൾട്ടേജ് എല്ലാവർക്കും മാന്യമായ രീതിയിൽ എത്തിക്കണമെങ്കിൽ പുതിയ പവർ പ്ളാൻറുകൾ വന്നേതീരൂ. അതിന് പല പ്രബുദ്ധരും എതിരല്ലേ?

പ്രകൃതിസ്നേഹികളേ, നിങ്ങളുടെ ബുദ്ധികൊണ്ട്, ആദ്യമായി ഇലക്ട്രിസിററിയും വാഹനങ്ങളും ആൻറിബയോട്ടിക്കുകളും വളവും ഇല്ലാതെ ജീവിക്കാൻ ഞങ്ങളെ പഠിപ്പിക്കുക. ആദ്യം നിങ്ങൾ അങ്ങനെ ജീവിക്കുക. ഞങ്ങൾ കണ്ടുപഠിക്കട്ടെ. നിങ്ങൾ പ്രകൃതിയിലേക്കു മടങ്ങി ശാന്തമായി ജീവിക്കുമ്പോഴേക്കും, ഞങ്ങൾ പ്രകൃതിയായി മാറിയിരിക്കും, തീർച്ച.

സുഖസൗകര്യങ്ങൾ കൂടുമ്പോൾ അതിനു കൊടുക്കേണ്ട വില വളരെ വലുതാണ്. കേരളത്തിൽ ന്യൂക്ളിയർ പവർ പ്ളാൻറ് വരുന്നതിനെതിരെ പല ബുദ്ധിജീവികളും ആഞ്ഞടിച്ചിരിക്കുകയാണ്. വേണ്ടേ, വേണ്ട. നമുക്കൊന്നും വേണ്ട. നമുക്കിപ്പോഴുള്ള ഹൈഡൽ സ്റേറഷനുകളും പൂട്ടിയിടണം. പുഴകൾ അനർഗ്ഗളമായി പ്രവഹിക്കട്ടെ. ബുദ്ധിജീവികൾക്കത്യാവശ്യം വായിക്കാനും സെമിനാർ നടത്താനും സർഗ്ഗസൃഷ്ടികൾ നടത്താനുമുള്ള 'പവർ' തമിഴ് നാട്ടിൽനിന്നോ മറേറാ വാങ്ങാം. അവർക്ക് യാത്ര ചെയ്യാൻ നാലോ അഞ്ചോ കാറുകളും മതി. വല്ലപ്പോഴും 'ലോകമലയാള സമ്മേളനം' തുടങ്ങിയവ വരുമ്പോൾ വിദേശത്തുപോകാൻ ഓസോൺ പാളികൾക്ക് താഴെക്കൂടി പോകുന്ന ഒന്നോ, രണ്ടോ ജെററുകളും. അതുമതി.

## ചില ദാർശനിക പ്രശ്നങ്ങൾ

മനുഷ്യൻതന്നെ പറഞ്ഞുപരത്തിയ ' ഒരു നേരോ, നുണയോ ആണ് അവന്റെ പ്രത്യേകതയെന്നവകാശപ്പെടുന്ന ബുദ്ധി. സ്വന്തം താത്പര്യങ്ങൾക്കും അസ്തിത്വത്തിനും സുഖഭോഗങ്ങൾക്കും വേണ്ടി ബുദ്ധിയെന്നു വിളിക്കുന്ന ഈ കഴിവിനെ പരമാവധി ഉപയോഗപ്പെടുത്തി നേടിയെടുത്ത നേട്ടങ്ങ

ളാണ് നാം ആധുനിക സൗകര്യങ്ങളെന്ന പേര് വിളിച്ച് ഉപയോഗിക്കുന്ന സകല വസ്തുക്കളും. ന്യൂട്രോൺ ബോംബുമുതൽ വാഷിംഗ് മെഷീൻ വരെ ഇതിൽപ്പെടുന്നു. മനുഷ്യവർഗ്ഗത്തിന്റെ സ്ഥാപിതതാത്പര്യങ്ങൾ ആണിതിനു പിന്നിൽ. വർദ്ധിച്ചുവരുന്ന ജനസംഖ്യയെ പോറ്റാനും മാരകരോഗങ്ങളെ നേരിടാനും ശാസ്ത്ര സാങ്കേതികവിദ്യ നാം ഉപയോഗപ്പെടുത്തുന്നു. സാഹിത്യ, സംഗീത കലകളുടെ ലഭ്യതയും പ്രചാരണവും എല്ലാം തന്നെ ആധുനിക ശാസ്ത്ര സാങ്കേതിക വിദഗ്ദ്ധരെയും എൻജിനീയറിംഗ്-ശാസ്ത്ര ഗവേഷണ സമൂഹത്തെയും കുറ്റം പറയുന്ന രീതി പല വേദികളിലും ഈ ലേഖകൻ കേട്ടിട്ടുണ്ട്. കേരളത്തിലെ ഒരു പ്രശസ്ത സിനിമാ ഗാനരചയിതാവ്, കേരളത്തിലെ ഒരു പ്രശസ്ത സാങ്കേതിക വിദ്യാലയത്തിൽ വച്ചുചെയ്ത ഒരു പ്രസംഗത്തിൽ എൻജിനീയറിംഗിനെപ്പറ്റി വളരെ പുച്ഛമായ നിലയിൽ സംസാരിക്കുന്നത് ഈയുള്ളവൻ നേരിട്ടു കേട്ടതാണ്. സംഗീതത്തിനെപ്പറ്റി വിവരമുള്ള ആ മനുഷ്യൻ സംഗീതത്തിന്റെ ഗണിതശാസ്ത്രത്തെപ്പറ്റി (Mathematics of music) യും ശബ്ദോപകരണങ്ങളുടെ എൻജിനീയറിംഗിനെപ്പറ്റിയും ഉള്ള അറിവില്ലായ്മയിൽ നിന്നാവാം അങ്ങനെ പറഞ്ഞത്. ബിഥോവന്റെയും മൊത്സാർട്ടിന്റെയും സംഗീതം ആധുനിക ശാസ്ത്ര സാങ്കേതികവിദ്യ ഒന്നുകൊണ്ടുമാത്രമാണിന്നും നാം കേട്ടാസ്വദിക്കുന്നത്. പ്രിന്റിംഗ് ടെക്നോളജിയിലെ കണ്ടുപിടിത്തങ്ങൾ കൊണ്ടാണ് നാമിന്നും ദസ്തയേവ്സ്കി മുതൽ മുട്ടത്തുവർക്കി വരെയുള്ളവരുടെ കൃതികൾ ആസ്വദിക്കുന്നത്. കല്പാക്കത്തും ഇടുക്കിയിലും കുറെ മനുഷ്യർ ഉറക്കമൊഴിഞ്ഞിരുന്നു വൈദ്യുത നിലയങ്ങൾ പ്രവർത്തിപ്പിക്കുന്നതുകൊണ്ടാണ് നമ്മുടെ ഉച്ചഭാഷിണികളും ടി.വിയും സജീവമാകുന്നത്. ശാസ്ത്ര സാങ്കേതിക രംഗത്തുണ്ടായ അദ്ഭുതാവഹമായ നേട്ടങ്ങൾ കൊണ്ടുമാത്രമാണ് മനുഷ്യസമൂഹം ഈ രീതിയിൽ ഇന്നു നിലനില്ക്കുന്നത്. ഇക്കോളജിയും എൻവെറോൺമെന്റൽ എൻജിനീയറിംഗും ആധുനിക ശാസ്ത്രത്തിന്റെ സന്താനങ്ങൾതന്നെ. അടുത്തകാലത്ത് നമ്മുടെ നാട്ടിൽ (കേരളത്തിൽ) പ്രകൃതി സംരക്ഷണം, ന്യൂക്ലിയർ പവർ പ്ലാന്റ് സ്ഥാപിച്ചാലുണ്ടാവുന്ന ഭവിഷ്യത്തുകൾ, ഹോമിയോപ്പതി വിദ്യാർത്ഥികൾ സർജ്ജറി പഠിച്ചാലുണ്ടാവുന്ന കുഴപ്പങ്ങൾ തുടങ്ങിയവയെപ്പറ്റി ജനങ്ങളെ ബോധവാന്മാരാക്കുന്ന കർമ്മം നിർവ്വഹിക്കുന്നതാരാണ്? ന്യൂക്ലിയർ ഫിസിക്സിലോ, റിയാക്ടർ എൻജിനീയറിങ്ങിലോ കേവലമൊരു ഡോക്ടർ ബിരുദമോ, ഒരു അന്തർദ്ദേശീയ പേപ്പറോ ഇല്ലാത്ത പലരുമാണിവിടെ ഇക്കാര്യങ്ങളെപ്പറ്റി നാടുനീളെ പ്രസംഗിച്ചുനടക്കുന്നത്. ഇത് ലജ്ജാവഹമാണ്. നമ്മുടെ

ശേഷം 57-ാം പേജിൽ

ചങ്ങമ്പുഴ പ്രഭാകരൻ

# കഥാകർത്രി



ചങ്ങമ്പുഴ

(കഴിഞ്ഞ ലക്കത്തിൽനിന്നു തുടർച്ച)



ഓണേഴ്സ് ക്ലാസ്സിൽ ചേർന്നിട്ട് ഏതാനും മാസങ്ങൾ കഴിഞ്ഞിട്ടേയുള്ളു. ഓണം ഒഴിവിനുമുമ്പ് ഒരുദിവസം. പ്രഭാതഭക്ഷണം കഴിച്ച് ഒരു സിഗററ്റും പുകച്ചുകൊണ്ട് മുറിയിൽ ചിന്താമഗ്നനായിരുന്നു. ഉച്ചവരെ എവിടെയൊക്കെ ചുററിസ്സഞ്ചരിക്കാം എന്നായിരുന്നു ചിന്ത. ആകപ്പാടെ വിരസമായി നീങ്ങിക്കൊണ്ടിരുന്ന ദിവസങ്ങൾ. അധിക സമയവും പബ്ളിക് ലൈബ്രറിയിൽ. അല്ലെങ്കിൽ കോളേജ് ലൈബ്രറിയിൽ.

വാതില്ക്കൽ ഒരു നിഴലാട്ടം കണ്ടുവെന്നു തോന്നി. കൈവളകളുടെ കിലുക്കം. ചിന്താമഗ്നൻ പെട്ടെന്നു വാതില്ക്കലേക്കു മിഴിയയച്ചു. മധുരമായൊരു മന്ദഹാസത്തോടെ ആഗത വാതില്ക്കലേക്കു നീങ്ങിനിന്നു. ദേവലോകത്തുനിന്നും ഒരപ്സരസ്സ് പെട്ടെന്നു തന്റെ മുന്നിൽ പ്രത്യക്ഷപ്പെട്ടതാണോ എന്നു തോന്നിപ്പോയി എന്നാണ് ചേട്ടൻ സുഹൃത്തുക്കളോടു പറഞ്ഞുകേട്ടത്. ആതിഥേയൻ പെട്ടെഴുന്നേററ് കസേര നീക്കിയിട്ടിട്ട് ഇരിക്കാൻ അഭ്യർത്ഥിച്ചു. അപ്സരസ്സ് മന്ദാക്ഷമുഖിയായി അകത്തേക്കു കടന്നു. പിന്നാലേ സഖിയും. ഇരുവരും ഇരുന്നില്ല. അപ്സരസ്സ് സ്വയം പരിചയപ്പെടുത്തി, സഖിയേയും. വിമൻസ് കോളേജിൽ പഠിക്കുന്നു. കഥകളെഴുതാൻ താത്പര്യമുണ്ട്. പക്ഷേ, എഴുതുന്നത് കഥകൾതന്നെയോ എന്നറിവില്ല.

നിർബ്ബന്ധിച്ചപ്പോൾ ഇരുവരും ഇരുന്നു, ചങ്ങമ്പുഴ അല്പമകലെ കട്ടിലിലും.

സാഹിത്യത്തെപ്പററിയായിരുന്നു സംസാരം. വൈദേശിക സാഹിത്യവുമായി പരിചയപ്പെട്ടിട്ടുണ്ടോ? ഉണ്ടെങ്കിൽ ആരുടെയൊക്കെ കഥകൾ വായിച്ചിട്ടുണ്ട്? കഥാസാഹിത്യത്തെപ്പററിയായി തുടർന്നുള്ള സംസാരം. എഡ്ഗാർ അല്ലെൻപൊ മുതൽ ലിയാം ഓ ഫ്ളാഹർട്ടി വരെ മേലേക്കിടയിൽ വർത്തിച്ചിരുന്ന കഥാകൃത്തുകളെപ്പററിയും അവരുടെ കൃതികളെപ്പററിയും ചങ്ങമ്പുഴ പ്രതിപാദിച്ചു. ഒടുവിൽ കവി നിർദ്ദേശം നല്കി: ''തോമസ് ഹാർഡിയുടെ കഥകൾ ശ്രദ്ധിച്ചു വായിക്കൂ. സാങ്കേതികമായ കെട്ടുറപ്പും മേന്മയുമുള്ളവയാണവ. ചെക്കോവ്, മോപ്പസാങ് തുടങ്ങി പലരുടേയും പേരുകളും അവരുടെ കൃതികളുടെ പേരുകളും പറഞ്ഞുകൊടുത്തു.

ചായ കഴിച്ചുകൊണ്ടിരിക്കേ, ലജ്ജാമധുരമായ പുഞ്ചിരിയോടെ അപ്സരസ്സ് പറഞ്ഞു തുടങ്ങി:

'' 'രമണൻ' മൂന്നോ നാലോ ആവൃത്തി വായിച്ചു. അതിൽനിന്നു പ്രചോദനം ഉൾക്കൊണ്ട് ഒരു കഥയെഴുതിയിട്ടുണ്ട്. രമണന്റെ മറുവശം എന്നു പറയാം. മേന്മയുള്ളതാണോ എന്നറിവില്ല.''

''രമണന്റെ മറുവശം എന്നുവച്ചാൽ?'' ചങ്ങമ്പുഴ വിശദീകരണം ആവശ്യപ്പെട്ടു.

അപ്സരസ്സ് തുടർന്നു:

''രമണനിൽ സ്ത്രീ പുരുഷനെ ചതിക്കുന്നതായിട്ടാണല്ലോ പ്രതിപാദനം. പുരുഷൻ സ്ത്രീയെ ചതിക്കുന്നതായിട്ടാണ് എന്റെ കഥ.''

പറഞ്ഞുതീരുംമുമ്പ് ചങ്ങമ്പുഴ അഭിനന്ദനം രേഖപ്പെടുത്തി.

''കൊള്ളാം. തീം നല്ലതുതന്നെ. ഇതേ മനഃശാസ്ത്രത്തെ അവലംബിച്ച് ഞാനൊരു നോവലെഴുതിവച്ചിട്ടുണ്ട്. പ്രസിദ്ധീകരിച്ചിട്ടില്ല.''

''എന്റെ കൃതി ഒരു നീണ്ട കഥ മാത്രമാണ്. തെററുകൾ തിരുത്തിത്തരണം. പുറമേ വേണ്ട നിർദ്ദേശങ്ങൾ തരികയും വേണം.''

''തീർച്ചയായും. എനിക്കറിവുള്ളതു പറഞ്ഞുതരാം. പക്ഷേ, എഴുതുന്നതോടൊപ്പം ധാരാളം വായിക്കുകയും വേണം.''

പിന്നീടൊരുദിവസം ചെന്നു കൈയെഴുത്തുപ്രതി വാങ്ങിക്കൊള്ളാമെന്നു പറഞ്ഞ് ഇരുവരും മടങ്ങിപ്പോവുകയും ചെയ്തു.

അതിനുശേഷം തനിയേയായിരുന്നു സന്ദർശനം എന്നു ചങ്ങമ്പുഴ പറഞ്ഞുകേട്ടിട്ടുണ്ട്. സംസാരം ഏതു വിഷയത്തെപ്പററി തുടങ്ങിയാലും ഒടുവിൽ എത്തിച്ചേരുന്നത് പ്രേമത്തിലായിരിക്കും. ചങ്ങമ്പുഴയ്ക്ക് അവരോട് അനുരാഗമുണ്ടായിരുന്നോ, ഇല്ലയോ എന്നെനിക്കു ഖണ്ഡിതമായി പറയാനാവില്ല. 'സങ്കല്പകാന്തി'യിലെ തിരുമുൽക്കാഴ്ച പോലെ ഒരു കവിത അവരെപ്പററി ചേട്ടൻ എഴുതിയിട്ടില്ല. അവരെപ്പററി കവിതയേ എഴുതിയിട്ടില്ല. പിന്നെ, കൂട്ടുകാരൊന്നിച്ചിരിക്കുമ്പോൾ തിരുവനന്തപുരത്തെക്കുറിച്ചു സംസാരിക്കുമ്പോൾ ചിലപ്പോൾ പ്രസ്തുത യുവതിയെപ്പററിയും പരാമർശിച്ചിരുന്നുവെന്നു മാത്രം. പക്ഷേ, അവർക്ക് ചങ്ങമ്പുഴയോട് ഒരഭിനിവേശമുണ്ടായിരുന്നുവെന്ന് പില്ക്കാലത്ത് എനിക്കു തോന്നിയിട്ടുണ്ട്. അങ്ങനെ തോന്നാൻ ന്യായമായ കാരണങ്ങളുമുണ്ട്. രണ്ടു ഫോട്ടോകളും എട്ടോ പത്തോ പേജുകളുള്ളതും ചുവന്ന മഷിയിലെഴുതിയതുമായ ഒരെഴുത്തും യദൃച്ഛയാ ഞാൻ കാണുവാനിടയായി. മര്യാദകേടാണു ഞാൻ ചെയ്തത്—ഞാൻ ആ എഴുത്തു മുഴുവൻ വായിച്ചു അറിവുവച്ചുകൊണ്ടാണ് അവർക്കു ചേട്ടനോട് അഭിനിവേശമുണ്ടായിരുന്നു എന്നു പറയാഞ്ഞത്. ഫോട്ടോകളിൽ ഒന്ന് ബസ്ററ് സൈസിലുള്ളതായിരുന്നു. പൂ ചൂടിയിരുന്നു, പൊട്ടു തൊട്ടിരുന്നു. രണ്ടാമത്തേത് ബിരുദദാനാനന്തരം എടുത്ത ഫുൾ ഫിഗർ ഫോട്ടോ. ഗൗണും തൊപ്പിയും ധരിച്ചിരുന്നു. രണ്ടിന്റെയുപുറത്ത് പേരെഴുതി ഒപ്പിട്ടിരുന്നു. പേരിന്റെ 'അമ്മ എന്നു ചേർത്തിരുന്നില്ല എന്നതാണു പ്രത്യേകത. പിന്നെ എഴുത്തിലെ വാചകങ്ങൾ: ചങ്ങമ്പുഴ തന്നെ വിവാഹംചെയ്യണമെന്നാഗ്രഹമുണ്ടെന്ന് അവരതിൽ എഴുതിയിരുന്നില്ല. പക്ഷേ, രണ്ടോ മൂന്നോ കുട്ടികളുള്ള പുരുഷനായിരുന്നാൽപ്പോലും താൻ വിവാഹം ചെയ്തേക്കുമെന്ന് അതിൽ സൂചിപ്പിച്ചിരുന്നു. ചങ്ങമ്പുഴ ഭാര്യയെ ഉപേക്ഷിച്ചുവെന്നും ഫോർട്ടുകൊച്ചിയിലെ കാമുകിയെ വിവാഹം ചെയ്യാൻ പോകുന്നുവെന്നും മററുമുള്ള കിംവദന്തി പ്രചരിച്ചുതുടങ്ങിയ കാലഘട്ടത്തിലാണ് ഈ എഴുത്തിന്റെ വരവ്. അതിലെ പരോക്ഷമായ ഇത്തരം പ്രസ്താവനകളാണ് എന്നെ ഇങ്ങനെയൊരു നിഗമനത്തിലെത്തിച്ചത്. മാത്രമല്ല, മറെറാരു കാര്യംകൂടിയുണ്ട്. തന്റെ കൈയൊപ്പോടുകൂടി അയച്ചിരുന്ന ഫോട്ടോകൾ. വിവാഹപ്രായം അതിക്രമിച്ചു നില്ക്കുന്ന ഒരു സ്ത്രീ തന്റെ ഫോട്ടോകൾ ഒപ്പിട്ട് വെറുതേ ഒരു തമാശയ്ക്കുവേണ്ടി ഒരു പുരുഷന് അയച്ചുകൊടുക്കുമെന്നും കരുതാനാവില്ല...

Woman's desire is more intense than man (സ്ത്രീയുടെ ഇച്ഛാശക്തി പുരുഷന്റേതിനെക്കാൾ തീവ്രമാണ്.)

ചേട്ടൻ അന്തരിച്ചതിനുശേഷം ഇവർ ഒരിക്കൽ എന്റെ ഭവനത്തിൽ വരികയുണ്ടായി. കവിയുടെ മാതാവിനെയും മററു കുടുംബാംഗങ്ങളെയും കാണാൻ. ചങ്ങമ്പുഴയെ ആദ്യമായി ഇവർ സന്ദർശിച്ച സമയത്ത് കൂടെയുണ്ടായിരുന്ന സഖി അക്കാലത്ത് ഇടപ്പള്ളിയിൽ താമസിച്ചിരുന്നു.

ഏതാനും കഥാസമാഹാരങ്ങളും ഒരു നാടകവും അവരുടെ സംഭാവനയായി മലയാളത്തിനു ലഭിച്ചിട്ടുണ്ട്. കഥകളിൽ രണ്ടെണ്ണം മെച്ചപ്പെട്ടവയാണ്.

കഥാകർത്രിയായി അംഗീകരിക്കപ്പെട്ടെങ്കിലും ഒരു കുടുംബജീവിതം നയിക്കണമെന്ന ജീവിതാഭിലാഷം സഫലീകരിക്കാൻ അവർക്കു ഭാഗ്യമുണ്ടായില്ല. തണ്ണീരിനുവേണ്ടി വിലപിക്കുന്ന ചാതകത്തെപ്പോലെ ജീവിച്ച് ഏതാനും വർഷങ്ങൾക്കുമുമ്പ് അവർ കാലയവനികയ്ക്കുള്ളിൽ മറഞ്ഞു.



ചങ്ങമ്പുഴയും പത്നി ശ്രീദേവിയും

ഇവരെയും ചങ്ങമ്പുഴയെയും അവ്യക്തമായി ബന്ധിപ്പിച്ചുകൊണ്ടുള്ള ചില ലേഖനങ്ങൾ ഞാൻ വായിച്ചിട്ടുണ്ട്. അപ്പോഴെല്ലാം ചുവന്ന മഷിയിലെഴുതിയ അവരുടെ എഴുത്തും ഫോട്ടോകളുമാണ് എന്റെ കൺമുമ്പിൽ തെളിഞ്ഞത്. അടുത്തകാലത്ത് പുറത്തിറങ്ങിയ കത്തുകളുടെ ഒരു സമാഹാരത്തിൽ ഇവരുടെയും ചില കത്തുകളുണ്ട്. അവയിൽ ഇടയ്ക്കൊക്കെ ചങ്ങമ്പുഴയെപ്പററി പരാമർശിക്കുന്നുണ്ടെങ്കിലും സ്വന്തം ഫോട്ടോകൾ അടക്കം ചെയ്തിരുന്നതും ചുവന്ന മഷിയിലെഴുതിയിരുന്നതുമായ കത്തിലെ മനോഭാവവും, സമാഹാരത്തിലുള്ള കത്തുകളിലുള്ള മനോഭാവവും വ്യത്യസ്തമായിക്കണ്ട ഞാൻ അദ്ഭുതപ്പെട്ടുപോയി.



സി. ഭാസ്കരൻ

# കേരളത്തിന്റെ പാരീസ് കമ്മ്യൂൺ



ഒ.എൻ.വി എഴുതിയതു പോലെ, ''കേരളത്തിൻെറ പാരീസ് കമ്മ്യൂൺ'' ആണ് പുന്നപ്ര-വയലാർ സമരം. ചൂഷണത്തിനും ദിവാൻവാഴ്ചയ്ക്കും സി.പിയുടെ കിരാതമായ അടിച്ചമർത്തലിനുമെതിരേ നടന്ന ഐതിഹാസികമായ ഈ സമരം കേരളത്തിൻെറ ചരിത്രത്തിലെ ഒരു നാഴികക്കല്ലാണ്. കേരളരാഷ്ട്രീയത്തെ 'റാഡിക്കലൈസ്' ചെയ്യുന്നതിൽ ഈ സമരം വഹിച്ച പങ്ക് അളവററതാണെന്ന ഡോ: കെ.എൻ. പണിക്കരുടെ അഭിപ്രായത്തോട് ആരും യോജിക്കും. 1957-ലെ കമ്മ്യൂണിസ്ററു ഗവൺമെൻറിൻെറ അധികാരാരോഹണത്തിന് അസ്തിവാരമിട്ട സമരങ്ങളിൽ എന്തുകൊണ്ടും പ്രധാനപ്പെട്ടതാണ് പുന്നപ്ര-വയലാർ സമരം. എങ്കിലും തൊഴിലാളിവർഗ്ഗത്തിൻെറയും പാവപ്പെട്ട കൃഷിക്കാരുടെയും കർഷകത്തൊഴിലാളികളുടെയും ഈ മുന്നേററത്തെക്കുറിച്ച്, അതിൻെറ രാഷ്ട്രീയ പ്രത്യാഘാതങ്ങളെക്കുറിച്ച്, കേരളചരിത്രത്തിൽ അതിനുള്ള സ്ഥാനത്തെക്കുറിച്ച് നല്ല ഗ്രന്ഥങ്ങൾ അധികമൊന്നും പുറത്തിറങ്ങിയില്ലെന്നത് അദ്ഭുതകരമായ ഒരു വസ്തുതയാണ്. ആ കുറവു പരിഹരിക്കാൻ സഹായിക്കും ശ്രീ. പി.കെ.വി കൈമളിൻെറ ഇവിടെ പരിചയപ്പെടുത്തുന്ന പുസ്തകമെന്നു പറയാൻ എനിക്ക് അശേഷം മടിയില്ല. കേരളാ യൂണിവേഴ്സിററിയിൽ ഡോക്ടറേററിനുവേണ്ടി തയ്യാറാക്കിയ പ്രബന്ധം പുതുക്കിയെഴുതിയതാണ് ഈ പുസ്തകം.

പുന്നപ്ര-വയലാർ സമരം സ്വയംഭൂവായി പൊട്ടിപ്പുറപ്പെട്ട ഒരു സമരമായിരുന്നില്ല. അതിനു പിന്നിൽ തൊഴിലാളികളുടേയും ദരിദ്ര കൃഷിക്കാരുടേയും കർഷകത്തൊഴിലാളികളുടേയും സംഘടിതശക്തിയുണ്ടായിരുന്നു. അവരെ സംഘടിപ്പിച്ച്, അവർക്കു പരിശീലനം നല്കിയ കമ്മ്യൂണിസ്ററു പാർട്ടിയുണ്ടായിരുന്നു. പൊലീസ് സ്റേറഷനുകൾക്കും ജന്മിമാരുടെ വസതികൾക്കും നേരേ കടന്നാക്രമണം നടത്തി എന്നതായിരുന്നു സമരത്തിൻെറ സവിശേഷത. സമരത്തിനെതിരേ ദിവാൻ ഭരണം പൊലീസിനെയും പട്ടാളത്തെയും കയറൂരിവിട്ടു. ... ത്തിൻെറ ശക്തി ജനങ്ങളുടെ ... വരിച്ചു. സമരത്തിൽ പങ്കെടുത്ത ഏതെങ്കിലും വിഭാഗത്തിൻെറ ആവശ്യങ്ങൾ അംഗീകരിക്കപ്പെട്ടില്ല. എന്നിരുന്നാലും കേരളത്തിൻെറ ചരിത്രത്തിൽ ചോരകൊണ്ട് അതൊരു പുതിയ അദ്ധ്യായം എഴുതിയിട്ടു.




ആ ഉജ്ജ്വലസമരത്തിൻെറ ചരിത്രം വായനക്കാരുടെ മുമ്പിൽ അനാവരണം ചെയ്യുകയാണ് ശ്രീ. കൈമൾ ഈ പുസ്തകത്തിൽ ചെയ്യുന്നത്. അതിൻെറ ചരിത്രത്തിലേക്ക് ഊളിയിട്ടിറങ്ങുമ്പോൾ അക്കാലത്തെ തിരുവിതാംകൂറിലെ സാമൂഹ്യ-സാമ്പത്തിക-രാഷ്ട്രീയ സ്ഥിതിഗതികൾ അദ്ദേഹം സവിസ്തരം പ്രതിപാദിക്കുന്നു. തൊഴിലാളികളുടേയും കർഷകത്തൊഴിലാളികളുടേയുംമേൽ നടന്ന ചൂഷണത്തിൻെറആഴം പരിശോധിക്കുന്നു. ചൂഷണത്തിനും മർദ്ദനത്തിനുമെതിരേ തൊഴിലാളികളെ അണിനിരത്തിക്കൊണ്ട് ട്രേഡ് യൂണിയൻ പ്രസ്ഥാനം വളർന്നുവന്നതിൻെറ ചരിത്രത്തിലേക്കു വെളിച്ചം വീശുന്നു. തിരുവിതാംകൂറിൽ, പ്രത്യേകിച്ച് അമ്പലപ്പുഴ-ചേർത്തല താലൂക്കുകളിൽ, നടന്ന വർഗ്ഗസമരത്തിൻെറ ഒരുയർന്ന ഘട്ടത്തിലാണ് പുന്നപ്ര-വയലാർ സമരം നടന്നതെന്ന നിഗമനത്തിലെത്താൻ വായനക്കാരെ സഹായിക്കുന്നു.

1939-ൽ ആരംഭിച്ച രണ്ടാംലോക മഹായുദ്ധം നടന്നുകൊണ്ടിരിക്കുകയായിരുന്നു. യുദ്ധത്തിനെതിരേ ജനങ്ങളെ അണിനിരത്തുന്നതിൽ വ്യാപൃതമായിരിക്കുകയായിരുന്നു കമ്മ്യൂണിസ്ററു പാർട്ടി. തന്നിമിത്തം പാർട്ടി നേതാക്കളേയും പ്രവർത്തകരേയും തടവറകളിലേക്കു തള്ളുകയായിരുന്നു ബ്രിട്ടീഷ് ഗവൺമെൻറ്. ഈ സന്ദർഭത്തിൽ യുദ്ധത്തിന് ഇന്ത്യൻ നേതാക്കളുടെ സഹായം തേടാൻ സർ സ്ററാഫോർഡ് ക്രിപ്സിൻെറ നേതൃത്വത്തിലുള്ള ഒരു ബ്രിട്ടീഷ് പ്രതിനിധി സംഘം ഇന്ത്യയിലെത്തി. ആ സംഘത്തിൻെറ നിർദ്ദേശങ്ങളിലൊന്ന്. ഇന്ത്യൻ യൂണിയനിൽ ചേരാതെ നാട്ടുരാജ്യങ്ങൾക്ക് ഇന്ത്യൻ യൂണിയനിൽ നില്ക്കാം. അല്ലെങ്കിൽ ബ്രിട്ടീഷ് ഗവൺമെൻറുമായുള്ള ബന്ധം നിലനിർത്താം എന്നതായിരുന്നു. ആ നിർദ്ദേശത്തെപ്പിടിച്ച് സി.പി ഒരു ഭരണപരിഷ്കാരം പ്രഖ്യാപിച്ചു. ''അമേരിക്കൻ മോഡൽ'' എന്ന പേരിൽ അതു കുപ്രസിദ്ധമായി. കമ്മ്യൂണിസ്ററു പാർട്ടി അതിനെ നിശിതമായി എതിർത്തു.

യുദ്ധാവസാനത്തോടെ രാജ്യമെമ്പാടും വമ്പിച്ച മുന്നേററം പ്രകടമായി. യുദ്ധത്തിൻെറ കെടുതികൾക്കെതിരേ തൊഴിലാളികളും കൃഷിക്കാരും രംഗത്തിറങ്ങി. ഈ മുന്നേററത്തിൽ തിരുവിതാംകൂറിലെ തൊഴിലാളികളും കൃഷിക്കാരും അവരുടെ പങ്കുവഹിച്ചു. ഈ വിഭാഗങ്ങൾക്കെതിരേ ചാടിവീഴാൻ തക്കം പാർത്ത് കഴിയുകയായിരുന്ന സർ സി.പിക്ക് നല്ലൊരവസരം കിട്ടി. തിരുവിതാംകൂറിലാകെ, പ്രത്യേകിച്ചും അമ്പലപ്പുഴ-ചേർത്തല താലൂക്കുകളിൽ, സി.പിയുടെ പൊലീസ് ജനങ്ങളെ വേട്ടയാടി. അതിന് ജനങ്ങൾ നല്കിയ തിരിച്ചടിയാണ് പുന്നപ്ര-വയലാർ സമരം.

തൊഴിലാളികളുടേയും ദരിദ്ര കൃഷിക്കാരുടേയും കർഷകത്തൊഴിലാളികളുടേയും സമരം അങ്ങനെ പുന്നപ്ര-വയലാർ പോരാട്ടത്തിൽച്ചെന്നു കലാശിക്കുകയായിരുന്നു. അതിൻെറ സവിശേഷതകൾ ശ്രീ. കൈമൾ എടുത്തുകാണിക്കുന്നതു നോക്കുക: ''തൊഴിലാളിവർഗ്ഗത്തിൻെറ എല്ലാ വിഭാഗങ്ങളും-വ്യവസായത്തൊഴിലാളികളും കർഷകത്തൊഴിലാളികളും—പൊതുവായ ഒരു കൊടിക്കു പിന്നിൽ ഒന്നിച്ചുനിന്ന് ഇന്ത്യയിൽ നടത്തിയ ഏക സമരം. ഒരുപക്ഷേ, ഇതായിരിക്കണം... അക്കാലത്ത് തിരുവിതാംകൂറിൽ ജാതിരാഷ്ട്രീയം കൊടികുത്തി വാഴുകയായിരുന്നു. ജനങ്ങളെ ഭിന്നിപ്പിച്ചു നിറുത്തുകയെന്ന ലക്ഷ്യത്തോടെ രാഷ്ട്രസംവിധാനത്തിൽ വർഗ്ഗീയ വിഷം കുത്തിവയ്ക്കാൻ കിട്ടുന്ന ഒരവസരവും സി.പി നഷ്ടപ്പെടുത്തിയില്ല. എങ്കിലും വർഗ്ഗീയ വിഷബീജങ്ങളിൽനിന്നു തികച്ചും വിമുക്തമായിരുന്നു പുന്നപ്ര-വയലാർ സമരം. കർക്കശമായും കമ്മ്യൂണിസ്ററു രീതിയിൽ സംഘടിപ്പിച്ച സമരത്തിൻെറ സവിശേഷമായ വർഗ്ഗസ്വഭാവംമൂലം വർഗ്ഗീയതയ്ക്ക് അതിൽ നുഴഞ്ഞു കയറാൻ കഴിഞ്ഞില്ല.'' ഇതിൽ ആദ്യത്തെ നിഗമനം- തൊഴിലാളിവർഗ്ഗത്തിൻെറ എല്ലാ വിഭാഗങ്ങളും ഒരു കൊടിക്കു പിന്നിൽ ഒന്നിച്ചുനിന്ന് ഇന്ത്യയിൽ നടത്തിയ ഒരേയൊരു സമരം—ശരിയല്ല. രണ്ടാമത്തേത് പൂർണ്ണമായും ശരിയാണുതാനും.





വി.കെ. ജോസഫ് പി. ചന്ദ്രശേഖരൻ

# ഇവിടെ വിടരുന്ന ഉപഗ്രഹ സ്വപ്നങ്ങൾ



*പി.എസ്.എൽ.വിയുടെ വിജയം ഉപഗ്രഹ വിക്ഷേപണരംഗത്തു നടന്ന വലിയൊരു കാൽവയ്പാണ്. ഇന്ത്യയുടെ ഈ ഉപഗ്രഹ വിജയം നമ്മുടെ സാധാരണ ജീവിതവുമായി ബന്ധപ്പെടാൻ പോകുന്നു. അങ്ങനേയും ലോകം ഇന്ത്യയിലേക്ക് നോക്കുന്നു.*



ഇന്ത്യയുടെ ബഹിരാകാശ സ്വപ്നങ്ങൾ അതിൻെറ യാത്രയുടെ വീഴ്ചകളിൽനിന്നു കുതിച്ചുയരുകയാണ്. സ്വന്തമായ ഉപഗ്രഹ വിക്ഷേപണ വാഹനങ്ങളും ഉപഗ്രഹങ്ങളും നിർമ്മിച്ചുകൊണ്ട് ലോക രാജ്യങ്ങളുടെയിടയിൽ ഇന്ത്യ ആറാമത്തെ ശക്തിയായി ഉയർന്നിരിക്കുന്നു. പരിഹാസങ്ങളുടേയും കുററപ്പെടുത്തലുകളുടേയും നടുവിൽ നിന്നുകൊണ്ടാണ് ഇന്ത്യൻ ബഹിരാകാശ ഗവേഷണസ്ഥാപനം ഇത്തരമൊരവസ്ഥയിലേക്കു നടന്നെത്തിയത്. ഒരു പുതിയ സാങ്കേതികവിദ്യ വികസിപ്പിച്ചെടുക്കുമ്പോൾ ലോകത്തെല്ലായിടത്തും സംഭവിക്കുന്നതു പോലെ നമുക്കും പരാജയങ്ങളുണ്ടായിട്ടുണ്ട്. ഓരോ പരാജയവും സംഭവിക്കുമ്പോൾ ഭൂരിപക്ഷം മാദ്ധ്യമങ്ങളും ബഹുജനങ്ങളും കുററപത്രങ്ങളുടെ കെട്ടഴിച്ചിടുകയാണ് ചെയ്തുകൊണ്ടിരുന്നത്. ഒന്നുമില്ലാത്ത അവസ്ഥയിൽനിന്നാണ് നാം എല്ലാററിനും തുടക്കമിട്ടത്. എല്ലാം സ്വന്തമായി പൊട്ടിമുളച്ചുണ്ടാകണമായിരുന്നു. മുന്നിഞ്ചോളം വ്യാസവും രണ്ടരയടിയിൽത്താഴെ നീളവുമുണ്ടായിരുന്ന ആദ്യത്തെ ഇന്ത്യൻ റോക്കററിൽനിന്ന് 44 മീററർ (ഒരു പതിനഞ്ചു നിലക്കെട്ടിടത്തിനോളം) ഉയരവും 2.8 മീററർ വ്യാസവുമുള്ള പി.എസ്.എൽ.വിയിലേക്കുള്ള വളർച്ചയുടെ മഹത്ത്വം പുറംലോകം ഗൗരവമായെടുത്തതേയില്ല. 1000 കിലോഗ്രാം ഭാരമുള്ള ഉപഗ്രഹത്തെ 900 കിലോമീററർ ഉയരത്തിൽ പ്രതിഷ്ഠിക്കാൻ കഴിവുള്ള റോക്കററുനിർമ്മാണം അതീവ സങ്കീർണ്ണമായ നിരവധി പ്രശ്നങ്ങളെ അഭിമുഖീകരിക്കുകയും ചെയ്തു. ഉപഗ്രഹ വിക്ഷേപണത്തിൻെറ കുത്തക നഷ്ടപ്പെടുമെന്നോർത്ത്, ഉറക്കം നഷ്ടപ്പെടുന്ന രാജ്യങ്ങളുടെ എല്ലാത്തരം ഉപരോധങ്ങളേയും അതിജീവിച്ചുകൊണ്ടാണ് പി.എസ്.എൽ.വി ലക്ഷ്യത്തിലേക്കു കൃത്യമായി കുതിച്ചുയർന്നത്. ശ്രീഹരിക്കോട്ടയിൽനിന്ന് ഒക്ടോബർ 15-ാം തീയതി രാവിലെ 10.36-ന് പറന്നുയർന്ന 283 ടൺ ഭാരമുള്ള പോളാർ സാററലൈററ് ലോഞ്ച് വെഹിക്കിളിന് 50 കോടി രൂപയാണു ചെലവ്. ഈ പ്രോജക്ടിനുവേണ്ടി മൊത്തം 450 കോടി വകകൊള്ളിച്ചിട്ടുള്ളതിൽ 50 കോടി കഴിച്ച് ബാക്കിയൊക്കെ വീണ്ടും ഉപയോഗപ്പെടുത്താവുന്ന സാങ്കേതിക സംവിധാനങ്ങൾക്കും കെട്ടിടങ്ങൾക്കും മററുമായിട്ടാണ് ചെലവഴിച്ചിട്ടുള്ളത്.

വിദൂര സംവേദനോപഗ്രഹങ്ങളെ വിക്ഷേപിക്കാനാണല്ലോ പി.എസ്.എൽ.വികൊണ്ടുദ്ദേശിക്കുന്നത്. ഈ വിദൂര സംവേദനം നമുക്ക് അപാരമായ നേട്ടങ്ങൾതന്നെ കൊണ്ടുവരും. സദാ സൂര്യാഭിമുഖമായി നില്ക്കുന്ന ഐ.ആർ.എസ് ഉപഗ്രഹങ്ങൾക്ക് എപ്പോഴും സൂര്യവെളിച്ചത്തിൽ തനിക്കുകീഴെ വരുന്ന ഭൂപ്രദേശങ്ങളെ വീക്ഷിക്കാൻ കഴിയും. അതിലെ ക്യാമറക്കണ്ണുകൾക്ക് ആ ദൃശ്യങ്ങൾ ഒപ്പിയെടുത്ത് ഭൂമിയിലേക്ക് അയയ്ക്കാനും സാധിക്കും. ക്യാമറക്കണ്ണുകളുടെ സൂക്ഷ്മതയെ

# നാം അന്താരാഷ്ട്ര കമ്പോളത്തിലേക്ക്



## ഡോ. കസ്തൂരി രംഗൻ

(ചെയർമാൻ, ഐ.എസ്.ആർ.ഒ)

**ചോ:** പി.എസ്.എൽ.വി വിജയത്തോടെ ഇന്ത്യ സൂര്യാഭിമുഖങ്ങളായ വിദൂര സംവേദനോപഗ്രഹങ്ങൾ വിക്ഷേപിക്കാൻ ശേഷി നേടുന്ന ആറാമത്തെ രാജ്യമായിരിക്കുകയാണല്ലേ?

ഉ: പി.എസ്.എൽ.വി ഡി രണ്ടിന്റെ ഈ വിജയം അന്താരാഷ്ട്ര ബഹിരാകാശ രംഗത്ത് നമ്മുടെ സ്ഥാനം ശ്രദ്ധേയമാക്കുന്നത് പ്രധാനമായും മൂന്നു കാരണങ്ങൾകൊണ്ടാണ്.

ആദ്യത്തേത്, നാം പ്രവർത്തനക്ഷമങ്ങളായ വിദൂരസംവേദനോപഗ്രഹങ്ങൾ ഭ്രമണപഥത്തിലെത്തിക്കാനുള്ള പ്രാപ്തി നേടിക്കഴിഞ്ഞു എന്നതാണ്. സങ്കീർണ്ണമായ സാങ്കേതികവിദ്യ ആവശ്യമുള്ള ഒരു മേഖലയായതുകൊണ്ട് ഈ നേട്ടം നിർണ്ണായകമാണ്. രണ്ടാമത്തേത്, ഒന്നോ അതിലധികമോ ഉപഗ്രഹങ്ങൾ കുറഞ്ഞ ഉയരങ്ങളിലുള്ള ഭ്രമണപഥങ്ങളിലെത്തിക്കാൻ (Low Earth Orbits-LEO) ശേഷിയുള്ള ഒരു ഇടത്തരം വിക്ഷേപണവാഹനം നമുക്കു സ്വായത്തമായിക്കഴിഞ്ഞു എന്നതാണ്. ലോ എർത്ത് ഓർബിററുകളിൽ ശാസ്ത്രീയ ഗവേഷണങ്ങൾക്കും വാർത്താ വിനിമയത്തിനും വേണ്ടിയുള്ള ഉപഗ്രഹങ്ങൾക്കു ധാരാളം സാദ്ധ്യതകളുണ്ട്. മൂന്നാമത്തേത്, നമ്മുടെ ഭാവിപദ്ധതികളുമായി ബന്ധപ്പെട്ടതാണ്. ഭൂസ്ഥിര ഭ്രമണപഥത്തിൽ ഇൻസാററ് പരമ്പരയിൽപ്പെട്ട ഉപഗ്രഹങ്ങളെ എത്തിക്കാനായി നാം തയ്യാറാക്കി വരുന്ന ജി.എസ്.എൽ.വി (ജിയോ സിംക്രണസ് സാററലൈററ് ലോഞ്ച് വെഹിക്കിൾ) വികസിപ്പിച്ചെടുക്കാനും നിർമ്മിക്കാനുമുള്ള ശ്രമങ്ങൾക്ക് ഒരുറച്ച അടിത്തറ പാകാൻ കഴിയുന്നു എന്നതിലാണ്. പി.എസ്.എൽ.വിക്ക് ഉപയോഗിക്കുന്ന മിക്ക സാങ്കേതികവിദ്യകളും നിർമ്മാണപ്രക്രിയകളും നിർമ്മാണകേന്ദ്രങ്ങളുമെല്ലാം ജി.എസ്.എൽ.വിയുടെ വിക്ഷേപണം വളരെ വേഗത്തിൽ യാഥാർത്ഥ്യമാക്കാൻ സഹായിക്കും.

ചോ: ഈ വിജയം അന്താരാഷ്ട്ര ബഹിരാകാശ ഭൂപടത്തിൽ ഇന്ത്യയുടെ സ്ഥാനം എവിടെയാണ് പുനർവിന്യസനം ചെയ്യുന്നത്?

ഉ: കച്ചവടസാദ്ധ്യതകളുടെ കാര്യത്തിൽ നമുക്ക് ആശയ്ക്കു ധാരാളം വകയുണ്ട്. അവയിലൊന്ന് താഴ്ന്ന ഭ്രമണപഥങ്ങളിൽ വിന്യസിക്കാറുള്ള ബഹു ഉപഗ്രഹ വാർത്താവിനിമയ ശൃംഖലകളിലേക്ക് ഉപഗ്രഹങ്ങളെ എത്തിക്കാനുള്ള ശേഷിയുമായി അന്താരാഷ്ട്ര കമ്പോളത്തിൽ കടന്നുചെല്ലാമെന്നതാണ്.

ചോ: ഈ വിക്ഷേപണസാദ്ധ്യത ഏതൊക്കെത്തരത്തിൽ കച്ചവടസാദ്ധ്യതകളുള്ളതാണ്?

ഉ: വികസ്വര രാഷ്ട്രങ്ങൾക്ക് പല സാങ്കേതിക സഹായങ്ങളും ലഭ്യമാക്കാൻ നമുക്കിതോടെ സാധിക്കുമെന്നായിട്ടുണ്ട്. അവ താഴെപ്പറയുംപ്രകാരമാണ്.

വിദൂര സംവേദനോപഗ്രഹങ്ങളുടേയും വാർത്താ വിനിമയോപഗ്രഹങ്ങളുടേയും നിർമ്മാണവും വിന്യസനവും. ഉപഗ്രഹങ്ങളെ നിയന്ത്രിക്കാനും അവയുമായി സംവദിക്കാനും വേണ്ട ഭൂതലകേന്ദ്രങ്ങളുടെ നിർമ്മാണം. അതതു രാജ്യങ്ങൾക്കാവശ്യമായ രീതിയിൽ കമ്പ്യൂട്ടർ സോഫ്ട് വെയറുകൾ വികസിപ്പിച്ചെടുക്കാനാവശ്യമായ കൺസൾട്ടൻസി സൗകര്യങ്ങൾ. ടി.വി, വാർത്താവിനിമയം, കാലാവസ്ഥാ പ്രവചനം തുടങ്ങിയവയ്ക്കാവശ്യമായ ഭൂതലകേന്ദ്രങ്ങളുടെ നിർമ്മാണത്തിനാവശ്യമായ കൺസൾട്ടൻസി സൗകര്യങ്ങൾ.

റുന്തോറും നമുക്കു ലഭിക്കുന്ന ചിത്രങ്ങളുടെ വ്യക്തതയും കൂടുന്നു. അവ ഉപയോഗിക്കപ്പെടാവുന്ന മേഖലകൾ നിരവധിയാണ്. ജലവിഭവ വിനിയോഗം, ഭൂഗർഭജല സർവ്വേ, ധാതു നിക്ഷേപങ്ങൾ കണ്ടെത്തൽ, വിശാലങ്ങളായ ധാന്യവയലുകളിലെ വിളവുകളെക്കുറിച്ചുള്ള പ്രവചനങ്ങൾ, വനനശീകരണത്തിന്റെ തോത്, മരുഭൂമികളുടെ വളർച്ച തുടങ്ങി നിരവധി കാര്യങ്ങളെപ്പററി കൃത്യമായും വളരെ വേഗത്തിലും വസ്തുതകൾ ശേഖരിക്കാൻ അവ സഹായിക്കും. ഉദാഹരണത്തിന്, മരുഭൂമികളുടെ വളർച്ചയെത്തന്നെ എടുക്കാം. കൃത്യമായ ഇടവേളകളിൽ ചിത്രങ്ങളെടുത്ത് അവയെ സമഗ്രമായി പഠിച്ചുകിട്ടുന്ന വിവരങ്ങളിലൂടെ മരുഭൂമികളുടെ വളർച്ച നിയന്ത്രിക്കാനും സമയബന്ധിതങ്ങളായ പദ്ധതികൾക്കു രൂപംകൊടുക്കാനും സഹായകരമാവും. വിശാലങ്ങളായ സമുദ്രപ്പരപ്പുകളിലെ താപനിലയിലെ വ്യത്യാസങ്ങൾവരെ ഈ ഉപഗ്രഹങ്ങൾക്കു ചിത്രങ്ങളായി മാററിയെടുക്കാമെന്നു വന്നതോടെ ആ ചിത്രങ്ങളുപയോഗിച്ച് മത്സ്യശ്രേണികൾ കണ്ടെത്തി, അവയെ അനുയോജ്യമായ രീതിയിൽ ചൂഷണം ചെയ്യാനുള്ള വിദ്യകൾ ആഗോളതലത്തിൽ നടപ്പാക്കപ്പെട്ടിട്ടുണ്ട്. ഇത് ഇന്ത്യയിലും പ്രാവർത്തികമാക്കാം. 1988-ൽ സോവിയററ് യൂണിയന്റെ സഹായത്തോടെ ഭ്രമണപഥത്തിലെത്തിച്ച ഐ.ആർ.എസ്-1 എ വിക്ഷേപണം കഴിഞ്ഞ് മൂന്നു വർഷങ്ങൾക്കുള്ളിൽ ഭാരത ഭൂഭാഗങ്ങളുടെ മൂന്നുലക്ഷത്തിലേറെ ചിത്രങ്ങൾ നമുക്ക് അയച്ചുതരികയുണ്ടായി. പട്ടുനൂലിന്റെകൂടെ പരുത്തിയുടേയും ഉല്പാദനം തിട്ടപ്പെടുത്തി നമുക്കു കയററി അയയ്ക്കാൻ കഴിയുന്ന ആ ഉല്പന്നങ്ങളുടെ അളവ് നേരത്തേ നിർണ്ണയിക്കാനുള്ള ഒരു പദ്ധതിപോലും ഈ ഇമേജറികൾ ഉപയോഗിച്ചു നടപ്പാക്കാനുള്ള ശ്രമം നടക്കുകയുണ്ടായി. 1990-ൽ അവസാനിച്ച ദശകത്തിനുള്ളിൽ രാജ്യത്തെ വനഭാഗ വിസ്തൃതി മൂന്നു ശതമാനത്തോളം കുറഞ്ഞ് 11 ശതമാനത്തിലെത്തിച്ചേർന്നു എന്ന കാര്യം മനസ്സിലാക്കാനും ഈ ഉപഗ്രഹം നമ്മെ സഹായിക്കുകയുണ്ടായി.

ബഹിരാകാശത്തിൽ ഉപഗ്രഹങ്ങൾ വിന്യസിച്ചുകൊണ്ട് വാർത്താവിതരണരംഗത്ത് നേടിയെടുക്കാൻ കഴിഞ്ഞ നേട്ടങ്ങൾ ആരോടും പറഞ്ഞു മനസ്സിലാക്കേണ്ടതില്ലല്ലോ. ഐ.ആർ.എസ് ഗണത്തിൽപ്പെടുന്നവയല്ലെങ്കിലും ഇൻസാററ് ഉപഗ്രഹങ്ങൾ ''വിഡ്ഢിപ്പെട്ടി''കളിലെ വാർത്താബുള്ളററിനുകളുടെ ഒടുവിൽക്കാണുന്ന കാലാവസ്ഥാചിത്രങ്ങളിലൂടെ തങ്ങളുടെ സാന്നിദ്ധ്യം രാജ്യത്തിന്റെ മുക്കിലും മൂലയിലും അരക്കിട്ടുറപ്പിക്കുന്നുണ്ട്. മഴയേയും കൊടുങ്കാററിനേയും ദിവസങ്ങൾക്കുമുമ്പേ പ്രവചിക്കാനും അവയുടെ ഗതി കൃത്യമായി നിർണ്ണയിക്കാനും കഴിയുന്നതുകൊണ്ട് കഴിഞ്ഞ വർഷങ്ങളിൽ ആൾനാശവും കൃഷിയുടേയും വസ്തുവകകളുടേയും നഷ്ടവും ഗണ്യമായ തോതിൽ കുറയ്ക്കാൻ നമുക്കു കഴിഞ്ഞു. വാർത്താ വിനിമയ രംഗത്ത് ഇൻസാററ് ഉപഗ്രഹ പരമ്പര വരുത്തിവച്ച വിപ്ളവകരമായ മാററങ്ങൾ നമ്മുടെ വ്യക്തിജീവിതത്തെ മാത്രമല്ല, രാജ്യത്തിന്റെ സമ്പദ്‌വ്യവസ്ഥവരെ എല്ലാററിനെയും മെച്ചപ്പെടുത്താൻ സഹായിച്ചിട്ടുണ്ട്. ബംഗാൾ ഉൾക്കടലിന്റെ തീരത്തു വന്നുപെട്ട ചുഴലിക്കൊടുങ്കാററിനെപ്പററി നേരത്തേ പ്രവചിക്കാനായപ്പോൾ ഏതാണ്ട് ഒന്നരലക്ഷത്തോളം ആളുകളെ താത്കാലികമായി മാററിപ്പാർപ്പിച്ചു രക്ഷപ്പെടുത്താൻ സാധിച്ച കാര്യം നാം മറന്നുകൂടാ.

ഒരു വികസ്വര രാഷ്ട്രമായ ഭാരതത്തിന് ബഹിരാകാശ ഗവേഷണരംഗത്തെ സ്വന്തം നേട്ടങ്ങൾ മററ് അവികസിത—വികസ്വര രാജ്യങ്ങളുമായി പങ്കിടാനാവും. മൊസാംബിക്കിലായാലും ഏത്യോപ്യയിലായാലും മററ് ഏഷ്യൻ പ്രദേശങ്ങളിലോ ലാററിനമേരിക്കയിലോ ആയാലും വരൾച്ചയോ വെള്ളപ്പൊക്കമോ ജനജീവിതത്തിൽ ദുരന്തങ്ങൾ വിതയ്ക്കുന്നത് ആർക്കും കണ്ടുനില്ക്കാനാവില്ലല്ലോ. ബഹിരാകാശ യത്നങ്ങളിൽ അന്തർദ്ദേശീയ സഹകരണത്തിന്റെ പ്രസക്തി ഒട്ടൊന്നുമല്ല. എല്ലാ ഉപഗ്രഹങ്ങളും ശൂന്യാകാശത്തിൽ വിന്യസിച്ചതുകൊണ്ടും അവിടെ നിന്നു ചിത്രങ്ങൾ എടുത്തതുകൊണ്ടും മാത്രം കാര്യമായില്ല. ആ ചിത്രങ്ങൾ ഭൂമിയിൽ ലഭ്യമാക്കാനും ഏതൊക്കെ പ്രദേശങ്ങളുടെ ചിത്രങ്ങൾ എപ്പോഴൊക്കെ എടുക്കണമെന്നു നിർദ്ദേശങ്ങൾ നല്കാനും കഴിയുന്ന ഭൗമകേന്ദ്രങ്ങളുടെ ശൃംഖല ഉപഗ്രഹങ്ങൾ ഉപയോഗക്ഷമങ്ങളാക്കാൻ അത്യാവശ്യമാണ്. ഉപഗ്രഹ നിർമ്മാണത്തിനും അവയുടെ വിക്ഷേപണത്തിനും വേണ്ട വൻതുകകൾ മുടക്കാൻ കഴിവില്ലാത്ത രാജ്യങ്ങൾക്ക് ചെലവുകുറഞ്ഞ ഭൗമകേന്ദ്രങ്ങൾ സ്ഥാപിച്ച് ഐ.എർ.എസ്സുപോലുള്ള ഉപഗ്രഹങ്ങളുമായി ബന്ധപ്പെടാൻ കഴിയും. കുറഞ്ഞ തുക ഈടാക്കിക്കൊണ്ട് ഉപഗ്രഹസേവനങ്ങൾ നല്കാൻ ഇന്ത്യയെപ്പോലുള്ള രാജ്യങ്ങൾ മുന്നോട്ടു വരേണ്ടതുണ്ട്. ഭൗമകേന്ദ്രങ്ങൾ കൈകാര്യം ചെയ്യാനുള്ള സംവിധാനങ്ങളും പരിശീലനവും നല്കാനും നമുക്കു സാധിക്കും. ആ ദിശയിലുള്ള പ്രവർത്തനങ്ങൾ ഇന്ത്യൻ ബഹിരാകാശ സംഘടന നടത്തുന്നുമുണ്ട്.

വാണിജ്യരംഗത്ത് ഉപഗ്രഹങ്ങൾ നിർണ്ണായകസ്വാധീനം ചെലുത്താൻ പോകുന്ന കാലമാണു വരുന്നത്. അന്തർദ്ദേശീയ കപ്പൽ ഗതാഗതത്തിൽ ഇപ്പോൾത്തന്നെ അവ ഉപയോഗിച്ച് അദ്ഭുതകരമായ മാററങ്ങൾ ഉണ്ടാക്കിക്കഴിഞ്ഞു. കടൽപ്പരപ്പുകളിലെവിടെയായാലും കരയുമായി ഉടനടി ബന്ധപ്പെടാമെന്നതുകൊണ്ട് അന്തർദ്ദേശീയ ചരക്കുഗതാഗതം കൂടുതൽ കാര്യക്ഷമമായിത്തീരുന്നു. നടുക്കടലിൽ അപകടത്തിൽപ്പെട്ടുപോകുന്ന കപ്പലുകൾക്ക് കരയുമായി അടിയന്തരബന്ധം സുസാദ്ധ്യമാക്കാനും ഉപഗ്രഹങ്ങൾ സഹായിക്കുന്നു. ഈ സൗകര്യങ്ങളൊക്കെ ഇന്ത്യയെപ്പോലെ വിശാലമായ ഒരു രാജ്യത്ത് റോഡു ഗതാഗതത്തിനും സ്വീകരിക്കാവുന്നതേയുള്ളൂ. അവയ്ക്കാവശ്യമായ ഉപകരണങ്ങൾ ലഭ്യമാകണമെന്നു മാത്രം. അത്യാവശ്യ മെഡിക്കൽ സേവനങ്ങളിൽ ദൂരസ്ഥലങ്ങളിൽനിന്നു വിദഗ്ദ്ധ ഡോക്ടർമാരുടെ സേവനം എക്സ്-റേ—സ്കാൻ ചിത്രങ്ങളുടെ സഹായത്തോടെ സ്വീകരിക്കാൻ കഴിയുമാറ് ഉപഗ്രഹ സംവിധാനം മെച്ചപ്പെടുത്തിയെടുക്കാൻ കഴിയും.

ഉപഗ്രഹങ്ങളുടെ കാര്യത്തിൽ സ്വയം പര്യാപ്തതയാർജ്ജിച്ചുകഴിഞ്ഞ ഭാരതത്തിന് അവയെ ഭ്രമണപഥങ്ങളിലെത്തിക്കാനുള്ള വിക്ഷേപിണികളുടെ അപര്യാപ്തത ഉണ്ടായിരുന്നു. വിക്ഷേപിണികളില്ലാത്തിടത്തോളം നമ്മുടെ വ്യവസായ-വാണിജ്യ-ശാസ്ത്ര രംഗങ്ങളുടെ സ്വതന്ത്രമായ വികസനത്തിന് ഉപഗ്രഹ ശൃംഖലകൾ സ്ഥാപിക്കാൻ മററു രാജ്യങ്ങളെ ആശ്രയിക്കേണ്ടി വരും. അത് നമ്മുടെ പുരോഗതിയെ തടസ്സപ്പെടുത്തുകയും ചെയ്യും. ഈ പരിതഃസ്ഥിതിയെ അതിജീവിക്കാനുള്ള യത്നങ്ങളുടെ പ്രഥമവും പ്രധാന

# ഈ നേട്ടങ്ങൾ സാധാരണക്കാരിലേക്ക്



## പ്രമോദ് കാലേ

(ഡയറക്ടർ വി.എസ്.എസ്.സി)

**ചോ:** ബഹിരാകാശ ഗവേഷണ രംഗത്തെ നമ്മുടെ വിജയങ്ങൾ ഗ്രാമീണ ജനതയ്ക്കു വളരെയേറെ ഉപയോഗപ്രദമായിരിക്കുമല്ലോ. പി.എസ്.എൽ.വിയും നമ്മുടെ മററു ഭാവിപദ്ധതികളും ഇക്കാര്യത്തിൽ എന്തൊക്കെ സംഭാവനകളാണു നല്കുക?

ഉ: ഒരു വിക്ഷേപണവാഹനമെന്ന നിലയ്ക്ക് പി.എസ്.എൽ.വി രൂപകല്പന നടത്തിയിരിക്കുന്നത് വിദൂര സംവേദനത്തിനും കാലാവസ്ഥാനിരീക്ഷണത്തിനുമുള്ള ഉപഗ്രഹങ്ങൾ വിന്യസിക്കുന്നതിനാണ്. ഈ ഉപഗ്രഹങ്ങൾ നമ്മുടെ ഭൂസ്ഥിതി, വനങ്ങൾ, മററു സസ്യജാലങ്ങൾ, ജലവിഭവശേഷി തുടങ്ങിയവയെക്കുറിച്ചുള്ള വിവരങ്ങൾ ലഭ്യമാക്കിക്കൊണ്ടിരിക്കുന്നു. ഇതുപോലുള്ള വിവരങ്ങളുടെ ലഭ്യത ദേശീയതലത്തിൽ കൃഷിയുടെ നിലവാരം തത്സമയം നിർണ്ണയിക്കുവാനും വിളവെടുപ്പുകളുടെ ആകെത്തുക നേരത്തേതന്നെ മനസ്സിലാക്കാനും സഹായിക്കും. ഉപഗ്രഹ ചിത്രങ്ങളുടെയും മററു ചില വിവരങ്ങളും ഭൂഗർഭജലത്തിന്റെ ലഭ്യതയെപ്പററി കൃത്യമായ നിഗമനങ്ങളിലെത്തിച്ചേരാൻ കഴിഞ്ഞിട്ടുണ്ട്. നമ്മുടെ രാജ്യത്തിലെ മുഴുവൻ ഭൂഭാഗങ്ങളിലെയും ഭൂഗർഭജല ലഭ്യതയെപ്പററിയുള്ള അത്തരം ഭൂപടങ്ങൾ ഇതിനകം തയ്യാറാക്കിക്കഴിഞ്ഞു. ആധുനികങ്ങളായ ഉപഗ്രഹങ്ങൾ ഉപയോഗിച്ച് കുഴൽക്കിണറുകൾക്ക് ഏററവും അനുയോജ്യമായ സ്ഥാനങ്ങൾവരെ നമുക്കു നിർണ്ണയിക്കാൻ കഴിയും. ചെറിയ നദികളിലും മററും തടയണകളും ചിറകളും നിർമ്മിക്കാനുള്ള യുക്തമായ സ്ഥാന നിർണ്ണയത്തിനും ഉപഗ്രഹങ്ങളെ ഉപയോഗപ്പെടുത്താൻ കഴിയും. ഗ്രാമങ്ങളിലെ കിണറുകളിലെയും കുളങ്ങളിലെയും ജലലഭ്യത നിലനിർത്താൻ ഈ പദ്ധതികൾ സഹായിക്കും.

ബഹിരാകാശരംഗത്ത് നമ്മുടെ ഭാവിപദ്ധതികൾ വിദൂരസംവേദനത്തിൽ മാത്രം ഒതുങ്ങുന്നില്ല. വാർത്താവിനിമയരംഗത്തേക്കും അതു വ്യാപിക്കുന്നു. നിലവിലുള്ള വാർത്താവിനിമയോപഗ്രഹങ്ങൾ കഴിഞ്ഞ ഏതാനും വർഷങ്ങളിൽ രാജ്യത്ത് ടെലിവിഷന്റെ പ്രചാരം ഏറെ വർദ്ധിപ്പിച്ചു. നമ്മുടെ തപാൽവകുപ്പ് ഉപഗ്രഹങ്ങൾ ഉപയോഗിച്ച് മണിയോർഡറുകൾ അയയ്ക്കുന്ന സമ്പ്രദായം ഇതിനകംതന്നെ ആവിഷ്കരിച്ചു കഴിഞ്ഞിട്ടുണ്ട്.

ഇൻസാററ് ഉപഗ്രഹങ്ങൾ കാലാവസ്ഥയെക്കുറിച്ചു വിലപ്പെട്ട വിവരങ്ങളാണ് നമുക്കു നല്കിക്കൊണ്ടിരിക്കുന്നത്. അതുമൂലം കാലാവസ്ഥാ പ്രവചനത്തിന് നല്ല കൃത്യതയുണ്ടായിട്ടുണ്ട്. അതിന്റെ ഫലം നഗരവാസികൾക്കും ഗ്രാമീണർക്കും ഒരുപോലെ ഉപകാരപ്രദവുമാണ്. സമുദ്രങ്ങളിൽ ഉരുണ്ടുകൂടാറുള്ള ചുഴലിക്കാററുകളുടെ പ്രഭവകേന്ദ്രങ്ങൾ മുൻകൂട്ടി കണ്ടെത്താനും അവയുടെ ഗതി പഠിക്കാനും ചുരുങ്ങിയത് നാല്പത്തിയെട്ടു മണിക്കൂറുകൾക്കു മുൻപെങ്കിലും അവ കരയ്ക്കടിഞ്ഞു കേറുന്ന സ്ഥലങ്ങൾ മനസ്സിലാക്കാനും നമുക്കിന്നു കഴിയുന്നുണ്ട്. ഇത്തരം സൗകര്യങ്ങൾകൊണ്ട് വർഷംതോറും നമുക്ക് അനേകായിരം മനുഷ്യരുടെ ജീവൻ രക്ഷിക്കാൻ സാധിക്കുന്നു.

# അന്താരാഷ്ട്ര നിലവാരത്തിൽ



## ഡോ:എ.ഇ.മുത്തുനായകം

ഡയറക്ടർ, ലിക്വിഡ് പ്രൊപ്പൽഷൻ സിസ്റ്റംസ്)

ചോ: റോക്കറ്റുകൾക്കാവശ്യമായ ദ്രാവക ഇന്ധന എൻജിനുകളുടെ കാര്യത്തിൽ ഭാരതത്തിന് അന്തർദ്ദേശീയ തലത്തിലുള്ള സ്ഥാനം എന്താണ്?

ഉ: രണ്ടു കാര്യങ്ങളാണ് ഇതേപ്പററി പറയാനുള്ളത്. ആദ്യത്തേത് പി.എസ്.എൽ.വിയിൽ രണ്ടാം ഘട്ടത്തിലുപയോഗിക്കുന്ന എൻജിനെപ്പററിയാണ്. നേരത്തേ വിദേശത്തുനിന്നും ലഭിച്ച സാങ്കേതിക വിദ്യയാണ് ഇവിടെ ഉപയോഗിച്ചിരിക്കുന്നത്. എങ്കിലും നാം നമ്മുടെ ആവശ്യങ്ങൾക്കനുസരിച്ച് അവയിൽ മാററം വരുത്തിയാണ് വിക്ഷേപണത്തിന് ഉപയോഗിക്കുന്നത്.

രണ്ടാമതായി പറയാനുള്ളത് പി.എസ്.എൽ.വി നാലാം ഘട്ടത്തിലെ ലിക്വിഡ് എൻജിനുകളെപ്പററിയാണ്. ഇവ പൂർണ്ണമായും തദ്ദേശീയമായി വികസിപ്പിച്ചെടുത്തതാണ്. ഡിസൈനും ഫാബ്രിക്കേഷനുമെല്ലാം. ഇവയെല്ലാം തന്നെ മററു രാജ്യങ്ങളുടെ ലിക്വിഡ് എൻജിനുകളുമായി പ്രവർത്തനത്തിലും കാര്യക്ഷമതയിലും കിടപിടിക്കുന്നവയാണ്.

ചോ: ക്രയോജനിക് എൻജിനുകൾ ഭാരതത്തിൽ സ്വതന്ത്രമായി വികസിപ്പിച്ചെടുക്കാനുള്ള ശ്രമങ്ങൾ എത്രത്തോളമെത്തിയിട്ടുണ്ട്?

ഉ: പ്രൊപ്പൽഷൻ സങ്കേതങ്ങളിൽ ഏററവും സങ്കീർണ്ണവും ദുർഘടമേറിയതുമായ ഒരു സംവിധാനമാണ് ക്രയോജനിക് പ്രൊപ്പൽഷൻ. $20^{\circ}$ കെൽവിൻ താപനിലയിൽ ഓക്സിജനും $90^{\circ}$ കെൽവിനിൽ ഹൈഡ്രജനും തണുപ്പിച്ചെടുത്ത് പ്രത്യേക എൻജിനുകളിലൂടെ അവയെ കൂട്ടിച്ചേർത്ത് റോക്കററുകളിലുപയോഗിക്കുന്ന ഈ സാങ്കേതികവിദ്യ നമുക്ക് തീർത്തും പുതിയതാണ്. ക്രയോജനിക് ഇന്ധനങ്ങൾ സൂക്ഷിച്ചുവയ്ക്കാനും റോക്കററുകളിൽ നിറയ്ക്കാനും എൻജിനുകളിലേക്ക് പായിക്കാനുമൊക്കെയുള്ള സംവിധാനങ്ങൾ നമുക്ക് സ്വന്തമായി വികസിപ്പിച്ചെടുക്കാൻ സമയവും അദ്ധ്വാനവും ആവശ്യമാണ്. അത് ഒട്ടുംതന്നെ അസാദ്ധ്യമായ കാര്യമല്ല. അനതിവിദൂര ഭാവിയിൽ നാമവ സ്വായത്തമാക്കുകതന്നെചെയ്യും. ഇവ കൂടാതെ ഭ്രമണപഥത്തിലെത്തിയശേഷം ഉപഗ്രഹത്തെ നിയന്ത്രിക്കാനുപയോഗിക്കുന്ന ഇന്ധനത്തിൻെറ (സാററലൈററ് പ്രൊപ്പൽഷൻ സിസ്റ്റംസ്) അന്താരാഷ്ട്ര നിലവാരം പുലർത്തുന്നവയാണ്. ഈ ഇന്ധനങ്ങളും അവ ഉപയോഗിക്കുന്ന എൻജിനുകളും ഭ്രമണപഥത്തിൽ മറെറല്ലാ രാജ്യങ്ങളെക്കാളും കൂടുതൽ സമയം ഉപയോഗിച്ച് ശേഷി തെളിയിക്കാൻ നമുക്ക് കഴിഞ്ഞിട്ടുണ്ട്.

വുമായ ഘട്ടമാണ് പി.എസ്.എൽ.വി വിജയത്തിലൂടെ കടന്നുകയറിയത്.

ഐ.ആർ.എസ്. വിഭാഗത്തിൽ-പ്പെട്ട 1000 കിലോ ഭാരമുള്ള ഉപഗ്രഹങ്ങളെ ഭ്രമണപഥത്തിലെത്തിക്കാൻ അന്താരാഷ്ട്ര കമ്പോളത്തിൽ 100 മുതൽ 120 വരെ കോടിരൂപ മുടക്കേണ്ടി വരും. നമ്മുടെ വിക്ഷേപിണികളുടെ ചെലവ് അൻപതു കോടിരൂപയേ വരു എന്നു കണക്കാക്കപ്പെടുന്നുണ്ട്. കൂടാതെ മദ്ധ്യരേഖയ്ക്കടുത്തു കിടക്കുന്നതുകൊണ്ട് വിക്ഷേപണത്തിനു ലഭിക്കാവുന്ന ഭൂമിശാസ്ത്രപരമായ ആനുകൂല്യങ്ങളും നമുക്കുണ്ട്. പി.എസ്.എൽ.വിക്കുവേണ്ടി നാം നിർമ്മിച്ചുകഴിഞ്ഞ ഖര-ദ്രാവക ഇന്ധനങ്ങളും റോക്കററ് മോട്ടോറുകളും അന്താരാഷ്ട്ര നിലവാരം പുലർത്തുന്നവയാണ്. എഴുപതുകളിൽ എസ്.എൽ.വിക്കുവേണ്ടി ഇവിടെ വികസിപ്പിച്ചെടുത്ത ഖര ഇന്ധന മോട്ടോറുകളുടെ തുടർച്ചയായിട്ടാണ് പി.എസ്.എൽ.വി ഒന്നാംഘട്ടവും രൂപപ്പെട്ടത്. രണ്ടാംഘട്ടത്തിലെ വികാസ് എഞ്ചിൻ വിദേശ സാങ്കേതികവിദ്യയുപയോഗിച്ച് നമുക്കാവശ്യമായ രീതിയിൽ നാംതന്നെ മാററങ്ങൾ വരുത്തിയെടുത്തതാണെങ്കിൽ നാലാംഘട്ട

# നമ്മുടേത് ചെലവുകുറഞ്ഞ സാങ്കേതികവിദ്യ



## ജി.മാധവൻ നായർ

(പ്രോജക്ട് ഡയറക്ടർ പി.എസ്.എൽ.വി.)

**ചോ:** ഉപഗ്രഹ വിക്ഷേപണ ശേഷിക്കു പുറമേ ഏതെല്ലാം ശാസ്ത്ര സാങ്കേതിക മേഖലകളിൽ പി.എസ്.എൽ.വിയുടെ വികസനം ഗുണകരമാകും?

ഉ: എൻജിനീയറിംഗിൻെറ എല്ലാ മേഖലകളിലും കടന്നുചെല്ലാതെ വിക്ഷേപണ വാഹനങ്ങൾ വികസിപ്പിച്ചെടുക്കാനാവില്ല. പി.എസ്.എൽ.വിയുടെ പ്രവർത്തനം കൃത്യതയോടെ നേടിയെടുക്കാൻ ആവശ്യമായ പ്രവർത്തനങ്ങൾ ഈ മേഖലകളിലെല്ലാം തന്നെ നടത്തപ്പെട്ടിട്ടുണ്ട്. ഇവയെല്ലാംതന്നെ വികസിതരാജ്യങ്ങളിൽ നടക്കുന്ന തത്തുല്യ പ്രവർത്തനങ്ങളോട് കിടപിടിക്കത്തക്കതുമാണ്. ഇവയിൽ പലതിനും റോക്കററ് വിദ്യയ്ക്കു പുറത്തും ധാരാളം ഉപയോഗസാദ്ധ്യതകളുണ്ട്. 'ഐ.എസ്.ആർ.ഒ' വികസിപ്പിച്ചെടുത്ത പല സാങ്കേതികവിദ്യകളും ഇതിനകം തന്നെ ഇന്ത്യൻ വ്യവസായ മേഖലയ്ക്ക് കൈമാറിയിട്ടുണ്ട്. സ്ററീൽ, പ്രതിരോധ വസ്തുക്കൾ, കമ്പ്യൂട്ടർ ഉല്പന്നങ്ങൾ എന്നിവ ഇവയിൽ ചിലതു മാത്രമാണ്. അതുപോലെതന്നെ ഐ.എസ്.ആർ.ഒയുമായി ബന്ധപ്പെടുന്ന അഞ്ചൂറോളം വ്യവസായ സ്ഥാപനങ്ങളിൽ ഉല്പന്നങ്ങളുടെ ഗുണമേന്മയെക്കുറിച്ചുള്ള ബോധവും പരിജ്ഞാനവും വർദ്ധിച്ചിട്ടുണ്ട്.

ചോ: പി.എസ്.എൽ.വിയുടെ വിജയത്തിലൂടെ തെളിയിക്കപ്പെട്ട സാങ്കേതിക വളർച്ച ഭാവിയിൽ നമ്മുടെ സമ്പത് നേട്ടങ്ങളെ എങ്ങനെ സ്വാധീനിക്കും?

ഉ: ഈ ദൗത്യത്തിൻെറ വിജയത്തിൽ നിന്നുമുണ്ടാകുന്ന സാമ്പത്തിക നേട്ടങ്ങളെ കൃത്യമായി അവലോകനം ചെയ്യാൻ ഞങ്ങൾ ഇതുവരെ ശ്രമിച്ചിട്ടില്ല. ഞങ്ങൾ അത്യധികം ശ്രദ്ധിച്ചിരുന്നത് ഉപഗ്രഹ വിക്ഷേപണ വാഹനങ്ങളുടെ കാര്യത്തിൽ സ്വയംപര്യാപ്തത നേടുക എന്നതിൽ മാത്രമായിരുന്നു. അവ വികസിത രാജ്യ



## ശെൽവരാജ്

# ഉപഗ്രഹ വിക്ഷേപണമാർക്കറ്റിൽ ഇന്ത്യയും



പി.എസ്.എൽ.വി വിക്ഷേപണത്തിനു രണ്ടുദിവസംമുമ്പ് ബാംഗ്ളൂരിൽ നടത്തിയ പത്രസമ്മേളനത്തിൽ ഐ.എസ്.ആർ.ഒ ചെയർമാൻ ഡോ. കസ്തൂരി രംഗൻ വളരെ നിർണ്ണായകമായ ഒരു കാര്യം പറഞ്ഞു— വാർത്താവിനിമയ ഉപഗ്രഹ വിക്ഷേപണത്തിനായി ഒന്നിലേറെ ബഹുരാഷ്ട്രക്കമ്പനികൾ ഐ.എസ്.ആർ.ഓയെ സമീപിച്ചിട്ടുണ്ട്. രണ്ടുകോടി ഡോളർ മുതൽ രണ്ടരക്കോടിവരേയ്ക്ക് ഉപഗ്രഹങ്ങൾ ബാഹ്യാകാശത്തിൽ എത്തിച്ചുതരാമെന്ന് ഐ.എസ്.ആർ.ഒ കരാർ വച്ചതായി പിന്നീടു വെളിപ്പെടുത്തുകയുണ്ടായി. അന്താരാഷ്ട്ര വിപണിയിലെ ഏററവും തുക കുറഞ്ഞ കരാറാണിത്.

ഇവിടെ ശ്രദ്ധേയമായ രണ്ടു കാര്യങ്ങൾ അടങ്ങിയിരിക്കുന്നു. മോട്ടോറോളയും ഇൻമാർസാററും പോലുള്ള ബഹുരാഷ്ട്ര ടെലികമ്മ്യൂണിക്കേഷൻ വമ്പന്മാരാണ് ഉപഗ്രഹ വിക്ഷേപണത്തിന് ഇന്ത്യയെ സമീപിച്ചിരിക്കുന്നു എന്നതാണ് ഒന്നാമത്തെ കാര്യം. രണ്ടാമത് സെല്ലുലാർ ഫോണുകളുടെ വിപ്ളവം ഇന്ത്യയെ കീഴടക്കിക്കൊണ്ടിരിക്കുന്നു എന്നതും.

ഭൂരിപക്ഷം വാർത്താവിനിമയ ഉപഗ്രഹങ്ങളും 36,000 കിലോമീററർ ഉയരത്തിലുള്ള ഭൂസ്ഥിര ഭ്രമണപഥത്തിലാണ് നിലകൊള്ളുന്നതെന്നിരിക്കെ, എന്തുകൊണ്ടാണ് 1000 കിലോമീററർ ഉയരേക്കു മാത്രം എത്താൻ ശേഷിയുള്ള പി.എസ്.എൽ.വിയെ ബഹുരാഷ്ട്രക്കമ്പനികൾ സമീപിക്കുന്നത്? അടുത്തകാലത്തായി സെല്ലുലാർ ഫോണുകളുടെ വിപ്ളവകരമായ കുതിച്ചുചാട്ടം ആഗോള തലത്തിൽ വന്നുകൊണ്ടിരിക്കയാണ്. ഇതിലേക്ക് ഉയരം കുറഞ്ഞ ഭ്രമണപഥത്തിൽ വാർത്താവിനിമയ ഉപഗ്രഹങ്ങളെ എത്തിച്ചാൽ മതി. അതിനാകട്ടെ, യൂറോപ്യൻ സ്പേസ് ഏജൻസിയുടെ ആരിയേനോ അമേരിക്കയുടെ സാറേറണോപോലുള്ള പടുകൂററൻ റോക്കററുകൾ ആവശ്യമില്ലതാനും. അഥവാ അവയെ ആശ്രയിച്ചാൽത്തന്നെ അതിഭീമമായ വാടകയാവും എന്നതും മോട്ടോറോളയെ ഇന്ത്യയിലേക്ക് അടുപ്പിച്ചിട്ടുണ്ടാവും.

ഇത്തരമൊരു 'കൈവിട്ട' കളിയിലേക്ക് ഇന്ത്യയെ വിടാതിരിക്കാനായിരുന്നു അമേരിക്ക മുന്നിട്ടു നിന്നുകൊണ്ട് രണ്ടുവർഷംമുമ്പുമുതൽ ശ്രമം ആരംഭിച്ചത്. മിസൈൽ നിയന്ത്രണച്ചട്ടങ്ങളിൽ ഇന്ത്യയെ ഒപ്പുവയ്പിക്കാനും ക്രയോജനിക് വിദ്യ ഇന്ത്യയ്ക്കു നല്കാതിരിക്കാനും ബോധപൂർവ്വം ശ്രമം നടന്നത് ഈ പശ്ചാത്തലത്തിൽ കാണേണ്ട കാര്യങ്ങളാണ്. ഒക്ടോബർ 15-ന് ശ്രീഹരിക്കോട്ടയിൽനിന്നും 15 നിലക്കെട്ടിടത്തിൻെറ ഉയരമുള്ള പി.എസ്.എൽ.വി കുതിച്ചുയർന്നപ്പോൾ തകർന്നത് യഥാർത്ഥത്തിൽ അമേരിക്കയുടെ ദുർമ്മോഹങ്ങളായിരുന്നു. ആദ്യപരാജയത്തിനുശേഷം 13 മാസം കഴിഞ്ഞാണ് രണ്ടാം പി.എസ്.എൽ.

ത്തിലെ എഞ്ചിനുകൾ പൂർണ്ണമായും ഐ.എസ്.ആർ.ഒതന്നെ വികസിപ്പിച്ചെടുത്തതാണ്. മൂന്നാംഘട്ടത്തിലെ മോട്ടോർ കോംപോസിററ് ടെക്നോളജിയിൽ നാം നേടിയെടുത്ത അസൂയാർഹമായ പുരോഗതിയുടെ തെളിവാണിത്. ഉപഗ്രഹ നിർമ്മാണത്തിൽ സ്വയംപര്യാപ്തത നേടിക്കഴിഞ്ഞ

ങ്ങൾ മാത്രം രഹസ്യമായി സൂക്ഷിക്കുന്നവയാണ്. ഒന്നുറപ്പാണ്. ശൂന്യാകാശത്തിൻെറ വാണിജ്യവൽക്കരണത്തിലൂടെ നമുക്ക് തീർച്ചയായും വിദേശനാണ്യം നേടാനാകും. അമേരിക്കയ്ക്കുപോലും നമ്മുടെ വിദൂര സംവേദനോപകരണങ്ങളിൽ നിന്നും ചിത്രങ്ങൾ വിപണനം ചെയ്യാനിടയുണ്ട്.

ചോ: ഐ.ആർ.എസ്.പി-2 വിക്ഷേപിക്കുന്നത് മറേറതെങ്കിലും ഏജൻസികളായിരുന്നെങ്കിൽ നാം കൊടുക്കേണ്ടി വരുമായിരുന്ന തുകയും നമുക്കിവിടെ വന്ന ചെലവും തമ്മിലുള്ള വ്യത്യാസമെന്താണ്?

ഉ: വിദേശങ്ങളിൽ നിന്നും വിക്ഷേപിക്കാൻ 90 മുതൽ 120 കോടി രൂപവരെ ചെലവുവരും. എന്നാൽ നമുക്കിവിടെ ചെലവു വന്നത് 50 കോടി രൂപ മാത്രം. ഇതിനു കാരണം നമ്മുടെ സാങ്കേതികവിദ്യ ചെലവുകുറഞ്ഞതായതാണ്.

നമുക്ക് ഐ.ആർ.എസ്/ഇൻസാററ് നിലവാരത്തിലുള്ള ഉപഗ്രഹങ്ങൾ നിർമ്മിക്കുകയെന്നത് ഒട്ടും ശ്രമമില്ലാത്ത ജോലിയായിക്കഴിഞ്ഞു. റോക്കററുകളേയും ഉപഗ്രഹങ്ങളേയും അവയുടെ ഗതിക്കിടയിൽ നിരീക്ഷിക്കാനും നിയന്ത്രിക്കാനും ആവശ്യമായ സംവിധാനങ്ങളുടെ കാര്യത്തിലും നമുക്കിന്ന് ആരെയും ആശ്രയിക്കേണ്ട ആവശ്യമില്ല. കൂററൻ വിക്ഷേപണ വാഹന പദ്ധതികളിലെ കാലവിളംബങ്ങൾ ഒഴിവാക്കിയെടുക്കാൻ വേണ്ട അത്യാധുനിക മാനേജ്മെൻറ്-പ്ളാനിംഗ് സംവിധാനങ്ങളും ഇതോടെ ഐ.എസ്.ആർ.ഒ സ്വായത്തമാക്കിയിട്ടുണ്ട്.

ഇന്ത്യൻ വ്യവസായ മേഖലയെക്കൂടി പങ്കാളികളാക്കിക്കൊണ്ട് ഐ.എസ്.ആർ.ഒ വികസിപ്പിച്ചെടുത്ത പി.എസ്.എൽ.വി മൊബൈൽ സർവ്വീസ് ടവർ സാങ്കേതികരംഗത്ത് നാം ആരുടേയും പിന്നിലല്ല എന്നു വിളിച്ചോതുന്നു. പല ഭാഗങ്ങളായി നിർമ്മിച്ചെടുക്കുന്ന പി.എസ്.എൽ.വി അവസാനം ലംബതലത്തിൽ കൂട്ടി ഘടിപ്പിച്ചെടുക്കുന്നത് വിക്ഷേപണത്തറയിലാണ്. അതിനായി തറയ്ക്കു ചുററും നിർമ്മിച്ച ഈ ഭീമൻ ഗോപുരംകൊണ്ട് ഡൗൺ അവസാനഘട്ടത്തിലെത്തുന്നതോടെ ചക്രങ്ങളിൽ ഉരുണ്ടുമാറി റോക്കററിന് അത്യുന്നതങ്ങളിലേക്കു കുതിക്കാൻ വഴിയൊരുക്കുന്നു. അസംബ്ളി മുറികളും അന്താരാഷ്ട്ര നിലവാരത്തിലുള്ള ക്ളീൻ റൂമുകളുമുള്ള ഈ സർവ്വീസ് ടവറിൻെറ ഭാരം 3200 ടണ്ണോളം വരും. എല്ലാ ആധുനിക സജ്ജീകരണങ്ങളുമുള്ള ഇത് പൂർണ്ണമായും ശീതീകരിക്കപ്പെട്ടതുമാണ്. കൂടാതെ വിക്ഷേപണത്തിനു തയ്യാറാക്കിവച്ച റോക്കററിന് ഇന്ത്യൻ കടലോരങ്ങളെ സദാ ഗ്രസിക്കാറുള്ള തരത്തിൽപ്പെട്ട ഏതൊരു ചുഴലിക്കൊടുങ്കാററിൽനിന്നും പരിരക്ഷിക്കാനുള്ള ബലവും കരുത്തും ഇതിനുണ്ട്. ഇന്ത്യൻ സാങ്കേതികത്വത്തിൻെറ മികവിനെ ഇടിച്ചു താഴ്ത്തിക്കാട്ടാൻ പല വിജയങ്ങൾക്കുമിടയിലുള്ള വിക്ഷേപണ പരാജയങ്ങളെ ഉയർത്തിപ്പിടിക്കുന്നവർക്കു നേരേ പരിഹാസം പൊഴിച്ചുകൊണ്ട് ഒരിരുപത്തഞ്ചുനിലക്കെട്ടിടത്തിൻെറ പ്രൗഢിയോടെ ഈ മൊബൈൽ സർവ്വീസ് ടവർ ശ്രീഹരിക്കോട്ടയിൽ ഇനിയും കൂടുതൽ വിജയങ്ങൾക്കായി കാത്തിരിക്കുന്നു. പി.എസ്.എൽ.വിക്കും എ.എസ്.എൽ.വിക്കുമെല്ലാമായി ഐ.എസ്.ആർ.ഓയ്ക്കു പുറത്തു വികസിപ്പിച്ചെടുക്കപ്പെട്ട നിരവധി സാങ്കേതികവിദ്യകളുണ്ട്. മാറേജിംഗ് സ്ററീൽ മുതൽ വിവിധതരം രാസവസ്തുക്കൾവരെ പലതും തദ്ദേശീയമായി വികസിപ്പിച്ചെടുക്കേണ്ടി വന്നിട്ടുണ്ട്. ഇലക്ട്രോണിക് ഘ്രോണികൾ, വിശിഷ്ട രാസവസ്തുക്കൾ, ഇന്ധന ഘടകങ്ങൾ, ഇനേർഷ്യൽ-നാവിഗേഷൻ സിസ്റ്റംസ് തുടങ്ങി അവയുടെ പട്ടിക നീണ്ടുപോകുന്നു. ഈ പ്രക്രിയയ്ക്കിടയ്ക്ക് ഇന്ത്യൻ വ്യവസായമേഖലയിൽ

ശേഷം 57-ാം പേജിൽ



*പി.എസ്.എൽ.വിയുടെ നാലാം ഘട്ടത്തിൽ ഐ.ആർ.എസ് ഉപഗ്രഹം ഉറപ്പിക്കുന്നു*

വി വിക്ഷേപിക്കുന്നത്. അങ്ങനെ അത് ഇന്ത്യയുടെ ഏററവും പ്രവർത്തനക്ഷമമായ ഉപഗ്രഹവാഹിനിയുമായി.

പ്രതിഭാധനനായ ഡോ. വിക്രം സാരാഭായിയുടെ നേതൃത്വത്തിൽ 1960–കളിൽ തുടക്കമിട്ട ഇന്ത്യൻ ബഹിരാകാശ ഗവേഷണ പദ്ധതി എൺപതുകളോടെയാണ് റോക്കററിലേക്കു ചുവടുവയ്ക്കുന്നത്. 1980 ജൂലൈ 18–ന് ശ്രീഹരിക്കോട്ടയിൽനിന്നും എസ്.എൽ.വി—3 റോക്കററ് രോഹിണി ഉപഗ്രഹവുമായി കുതിച്ചുയർന്നു. അതിനുമുമ്പ് 1975–ൽ ആര്യഭട്ട 1979–ൽ ഭാസ്കര എന്നീ ഉപഗ്രഹങ്ങൾ വിക്ഷേപിച്ചത് റഷ്യയിൽനിന്നായിരുന്നു. 1963 നവംബർ 21–ന് തുമ്പയിൽനിന്നും ഇന്ത്യയിലെ ആദ്യ റോക്കററ് കുതിച്ചുയർന്നു. പക്ഷേ, അത് അമേരിക്ക സംഭാവന ചെയ്തതായിരുന്നു.

22 മീററർ ഉയരവും 17 ടൺ ഭാരവുമുള്ള സാററലൈററ് ലോഞ്ച് വെഹിക്കിളിൻെറ (എസ്.എൽ.വി)പേ ലോഡുശേഷി 40 കിലോഗ്രാം മാത്രമായിരുന്നു. 1979–ൽ ആഗസ്ററ് 10–നു നടത്തിയ ആദ്യവിക്ഷേപണമൊഴികെ, തുടർന്നുള്ള മൂന്നും പൂർണ്ണ വിജയമായിരുന്നു. രോഹിണി പരമ്പരയിലെ മൂന്ന് ഉപഗ്രഹങ്ങളാണ് എസ്.എൽ.വി ബാഹ്യാകാശത്ത് എത്തിച്ചത്.

1983–ൽ അവസാനിച്ച എസ്.എൽ.വി പരമ്പരയ്ക്കുശേഷം '87–ലാണ് ഓഗ്മെൻററ് സാററലൈററ് ലോഞ്ചിലെ വെഹിക്കിൾ എന്ന എ.എസ്.എൽ.വിയിലേക്ക് ഇന്ത്യൻ ബഹിരാകാശ ഗവേഷണസംഘം ശ്രദ്ധതിരിക്കുന്നത്. 23.5 മീററർ ഉയരവും 39 ടൺ ഭാരവുമുള്ള എ.എസ്.എൽ.വിയുടെ പേ ലോഡുശേഷി 150 കിലോഗ്രാം ആയിരുന്നു. '87–ലും 88–ലും നടന്ന വിക്ഷേപണങ്ങൾ തുരുതുരെ പരാജയപ്പെട്ടു. '93–ൽ മൂന്നാം പരീക്ഷണ വിക്ഷേപണവും ഇക്കഴിഞ്ഞ മേയിലെ നാലാം വിക്ഷേപണവും വിജയമായി.

ഇതേത്തുടർന്നാണ് പി.എസ്എൽ.വിയിലേക്കു ശ്രദ്ധ തിരിക്കുന്നത്.

44 മീററർ ഉയരമുള്ള പി.എസ്.എൽ.വിയുടെ തൂക്കം 275 ടൺ ആയിരുന്നു. പേ ലോഡുശേഷി 1000 കിലോഗ്രാമും. രണ്ടും നാലും ഘട്ടങ്ങളിൽ ദ്രവ ഇന്ധനം ഉപയോഗിച്ചുള്ള ഈ റോക്കററ് നാലു ഘട്ടങ്ങളടങ്ങിയതാണ്. ഇതിൻെറ ഒന്നാംഘട്ടം ലോകത്തെ ഒന്നാംനിര റോക്കററുകളുടേതുമായാണ് താരതമ്യപ്പെടുത്തുന്നത്. 1000 കിലോഗ്രാം ഭാരമുള്ള ഉപഗ്രഹത്തെ ഭൂമിയിൽനിന്നും 900 കിലോമീറ്റർ ഉയരത്തിലെത്തിക്കാൻ ശേഷിയുള്ളതാണ് പി.എസ്.എൽ.വി.

ഇന്ത്യയുടെ ബഹിരാകാശ തുറമുഖമായ ശ്രീഹരിക്കോട്ടയിൽനിന്നും ഇന്ത്യ തൊടുത്തുവിട്ട പത്താമത്തെ റോക്കററായിരുന്നു ഒക്ടോബർ 15–നു വിക്ഷേപിച്ച പി.എസ്.എൽ.വി. 1979 മുതൽ നടന്ന വിജയപരാജയ സമ്മിശ്രമായ റോക്കററ് വിക്ഷേപണങ്ങളിൽ ഏററവും നിർണ്ണായകമായ ഒന്നാണിതെന്ന് ഐ.എസ്.ആർ.ഒ ചെയർമാൻ ഡോ. കസ്തൂരി രംഗൻ പറയുകയുണ്ടായി. ഉപഗ്രഹ നിർമ്മാണത്തിലും വിക്ഷേപണത്തിലും സ്വയംപര്യാപ്തി കൈവരിക്കുന്ന ചുവടുവയ്പായിരുന്നു അത്.

ക്രയോജനിക് സാങ്കേതികവിദ്യയിലേക്ക് ഇന്ത്യ കടക്കുന്നതിൻെറ സൂചനകൂടി ഇതു നല്കുന്നുണ്ട്. റോക്കററിൻെറ തൂക്കം കുറച്ച് പേ ലോഡിൻെറ ഭാരം കൂട്ടാൻ ക്രയോജനിക് വിദ്യയ്ക്കു കഴിയുമെന്നതാണ് ഇക്കാര്യത്തിലുള്ള പ്രാധാന്യം.

ഖര ഇന്ധനത്തിൻെറ നൂറിലൊന്നു തൂക്കമാവും മിക്കപ്പോഴും വാതകങ്ങൾ ദ്രവീകൃത ഇന്ധനമാകുമ്പോൾ ഉണ്ടാവുക. ഇവിടെയുള്ള പ്രധാന പ്രശ്നം റോക്കററിൻെറ ടാങ്കാണ്. സാധാരണ ഇന്ധനം നിറയ്ക്കുംപോലെ റോക്കററ് ടാങ്കിൽ അതു നിറയ്ക്കാനാവില്ല. ഈ ടാങ്കുകളുടെ നിർമ്മാണമാണ് ജി.എസ്.എൽ.വിയുടെ പ്രധാന കാര്യം.

2,500 കിലോഗ്രാം പേ ലോഡുശേഷിയുള്ള ജിയോ സാററലൈററ് ലോഞ്ച് വെഹിക്കിളാണ് ഐ.എസ്.ആർ.ഓയുടെ അടുത്ത പദ്ധതി. 1997–'98–ൽ ഇതു വിക്ഷേപിക്കാനാണ് ഉദ്ദേശ്യം. 51 മീററർ ഉയരവും 402 ടൺ ഭാരവുമാണ് ഇതിനുണ്ടാവുക. ദ്രവരൂപത്തിലുള്ള ഓക്സിജനും ഹൈഡ്രജനുമാണ് ഇതിലെ ഇന്ധനം. ഇൻസാററുപോലുള്ള ഉപഗ്രഹങ്ങളെ വിക്ഷേപിക്കാൻ ഇതിനു സാധിക്കും. പ്രതിഭാധനനായ ഡോ. വിക്രം സാരാഭായിയുടെ നേതൃത്വത്തിൽ അറുപതുകളിൽ രൂപംകൊണ്ടതാണ് ഇന്ത്യൻ ബഹിരാകാശ ഗവേഷണ സംഘടന. കടമെടുത്ത റോക്കററുകളുടെ വിക്ഷേപണവും ഉപഗ്രഹങ്ങളുടെ നിർമ്മാണവുമായി കടന്നുപോയ സംഘടന ഇരുപതു കൊല്ലങ്ങൾക്കുശേഷമാണ് റോക്കററ് സാങ്കേതികവിദ്യയിലേക്കു ചുവടുവച്ചു തുടങ്ങിയത്. അതായത് '80–കളുടെ ആദ്യപകുതിയിൽ എസ്.എൽ.വി–3 റോക്കററിൻെറ വിക്ഷേപണത്തോടെ. 1980 ജൂലൈ 18–നാണ് ഇന്ത്യയുടെ രോഹിണി ഉപഗ്രഹവുമായി ശ്രീഹരിക്കോട്ടയിൽനിന്നു വിക്ഷേപിച്ചത്. അതിനുമുമ്പ് 1975 ഏപ്രിൽ 19–ന് ഇന്ത്യയുടെ പ്രഥമ ഉപഗ്രഹം ആര്യഭട്ടയും '79–ൽ ഭാസ്കരയും സോവിയററ് യൂണിയനിൽ ബഹിരാകാശത്ത് എത്തുകയുണ്ടായി.

പേ ലോഡുശേഷി വർദ്ധിപ്പിക്കുക എന്ന അടിയന്തരാവശ്യമാണ് ഇപ്പോൾ ഇന്ത്യൻ റോക്കററുകളുടെ കാര്യത്തിൽ ശാസ്ത്രജ്ഞർക്കു മുന്നിലുള്ളത്.

മദ്രാസിൽനിന്നും 80 കിലോമീററർ വടക്കായി 80 ഡിഗ്രി കിഴക്കിനും 13 ഡിഗ്രി വടക്കിനും മദ്ധ്യേ ആന്ധ്രയിലെ നെല്ലൂർ ജില്ലയിലാണ് ഇന്ത്യയുടെ ഉപഗ്രഹ തുറമുഖമായ ശ്രീഹരിക്കോട്ട നിലകൊള്ളുന്നത്. പടിഞ്ഞാറുനിന്നും കിഴക്കോട്ടുള്ള ഭൂമിയുടെ ഭ്രമണത്തിനനുസൃതമായി കിഴക്കേദിശ നോക്കിയാണ് ഇവിടെനിന്നുള്ള റോക്കററു വിക്ഷേപണം. കിഴക്കുഭാഗം കടലായതിനാൽ വിക്ഷേപണം സുഗമമാണുതാനും. എന്നാൽ വിക്ഷേപണത്തിൻെറ ദിശ പടിഞ്ഞാറേക്കാക്കിയാൽ പേ ലോഡുശേഷി കൂടുമെന്ന് ഒരു പക്ഷം വാദിക്കുന്നുണ്ട്. പക്ഷേ, ജനനിബിഡമായ ഭൂഭാഗമാണ് ശ്രീഹരിക്കോട്ടയ്ക്കു പടിഞ്ഞാറുള്ളത് എന്നതിനാൽ ഈ ഗതിമാററം ആശാവഹമല്ലതന്നെ. ഈ സാഹചര്യത്തിൽ ജി.എസ്.എൽ.വിയുടെ പേ ലോഡുശേഷി ഉയർത്തുന്ന ഗവേഷണത്തിൽ ത്തന്നെയാവും ശാസ്ത്രജ്ഞർ ശ്രദ്ധ കേന്ദ്രീകരിക്കുക. പേ ലോഡുശേഷി ഉയരാതിരിക്കുന്നിടത്തോളം ഇന്ത്യൻ ഉപഗ്രഹ വിക്ഷേപണത്തിന് വിദേശ റോക്കററുകളുടെ കടമെടുപ്പ് തുടർന്നുകൊണ്ടേയിരിക്കും.





എം. കൃഷ്ണൻനായർ

# സാഹിത്യവാരഫലം



'The Lady or the Tiger'- എൻെറ കുട്ടിക്കാലത്ത് ഞാൻ വായിച്ച കഥയാണത്. ഒരു രാജാവ് കുററക്കാരെ ശിക്ഷിക്കാൻ വിചിത്രമായ ഒരു രീതി സ്വീകരിച്ചു. നാലുഭാഗവും മറച്ച ഒരു സ്ഥലത്തിന് രണ്ട് അടച്ചിട്ട വാതിലുകൾ. ഒരു വാതിലിൻെറ പിറകിൽ വിശന്നുനില്ക്കുന്ന ടുവ. മറേറ വാതിലിൻെറ പിന്നിൽ ഒരതിസുന്ദരി; യുവതി. കുററം ചെയ്തവന് ഏതു വാതിൽ തുറന്നും അകത്തേക്കു കടക്കാം. കടന്നാൽ അയാളെ ഭക്ഷിച്ചുകൊണ്ടു കടുവ പുറത്തേക്കു വരുമോ? അതോ വിവാഹം കഴിക്കേണ്ട അതിസുന്ദരിയുമായി കുററക്കാരൻ വരുമോ? കണ്ടറിയണം അത്.

ഒരുദിവസം തൻെറ മകളും ഒരു യുവാവും പ്രേമബന്ധത്തിൽ ഏർപ്പെട്ടിരിക്കുന്നത് രാജാവു കണ്ടു. അയാളെ അടഞ്ഞ വാതിലുകൾക്കടുത്തു കൊണ്ടുപോയി നിറുത്താൻ അദ്ദേഹം കല്പിച്ചു. വാതിലുകളിൽ ഒന്നു തുറന്ന് അകത്തേക്ക് അയാൾ പോകട്ടെയെന്നു രാജാവ് ആജ്ഞാപിക്കുകയായി. ഏതു വാതിലിൻെറ പിറകിൽ കടുവ, ഏതു വാതിലിൻെറ പിറകിൽ യുവതി എന്നു രാജാവിൻെറ മകൾ സൂത്രത്തിൽ മനസ്സിലാക്കി. പക്ഷേ അവളുടെ മനസ്സിൽ സംഘട്ടനം ചെയ്യുന്ന രണ്ടു വികാരങ്ങൾ. ഒന്ന് കാമുകനോടുള്ള കാരുണ്യം. രണ്ട് അയാൾ യുവതിയെ വിവാഹം കഴിച്ചാലോ എന്നു കരുതിയുള്ള അസൂയ. കാമുകനെ അവിടെക്കൊണ്ടുവന്നു നിറുത്തിയപ്പോൾ അവൾ കണ്ണുകൊണ്ട് അടയാളം കാണിച്ചുകൊടുത്തു ഏതു വാതിലാണു തുറക്കേണ്ടതെന്ന്. അയാൾ അതനുസരിച്ച് ആ വാതിൽ തുറന്ന് അകത്തേക്കു കടന്നു. കഥാകാരൻ ഒരു ചോദ്യത്തോടെ കഥ അവസാനിപ്പിക്കുന്നു. തുറന്ന വാതിലിലൂടെ പുറത്തുവന്നതു കടുവയോ യുവതിയോ? ഇക്കഥ വായിച്ച് പലരും കഥാകാരനോടു ചോദിച്ചു കാമുകൻ കടുവയ്ക്കു ഭക്ഷണമായോ അതോ സുന്ദരിയെ വിവാഹംകഴിച്ചോ എന്ന്. കഥാകാരൻ മറുപടി നല്കിയതേയില്ല.

> "നവീന നിരൂപകർ തങ്ങൾക്കു തോന്നുന്ന അർത്ഥത്തെ നവീന കവികളുടെ രചനകളിൽ അടിച്ചേല്പിക്കുകയാണ്. കവിത ദുർഗ്രഹമാണെങ്കിൽ അതെഴുതിയ കവിയോടുതന്നെ അർത്ഥം ചോദിക്കുന്നതാണു നല്ലത്."

(കഥാസംഗ്രഹത്തിന് ഒരു നിരൂപകനോടു കടപ്പാട്.)

ഏത് ഉത്തമകാവ്യത്തിനും ഇതേ സന്ദിഗ്ദ്ധതയുണ്ട്. അതിനാലാണ് പലവിധത്തിലുള്ള വ്യാഖ്യാനങ്ങളും വിവൃതികളും അതിനുണ്ടാകുന്നത്. ആത്യന്തികമായ വ്യാഖ്യാനം നല്കാൻ കവിക്കുപോലും സാദ്ധ്യമല്ല. നിരൂപകർ തങ്ങളുടെ ധിഷണാവൈഭവംകൊണ്ടു കാവ്യത്തിൽ പുതിയ പുതിയ മാനങ്ങൾ കണ്ടെത്തുന്നു. കവി അവയോടു യോജിച്ചില്ലെങ്കിലും തെററില്ല.

## ചോദ്യം, ഉത്തരം

"മരണത്തെക്കുറിച്ച് എന്തുപറയുന്നു?"

"ജെ. കൃഷ്ണമൂർത്തി മരണത്തെക്കുറിച്ചു പറയുന്നതു സ്വീകാര്യമാണ്. ജീവിതത്തിൽനിന്നു വിഭിന്നമല്ല മരണമെന്നാണ് അദ്ദേഹത്തിൻെറ അഭിപ്രായം. ജീവിതാവസാനത്തിൽ നേരിടേണ്ടതല്ല മരണം. ഓരോ നിമിഷവും നമ്മൾ മരിച്ചുകൊണ്ടിരിക്കുകയാണ്. ഭൂതകാലത്തേക്ക്, ഭാവികാലത്തേക്ക്, നമ്മുടെ സമ്പാദ്യങ്ങളിലേക്ക്, മററുള്ളവരുമായുള്ള അടുപ്പത്തിലേക്ക്, ആത്മപ്രാധാന്യത്തിലേക്ക് ഒക്കെ നമ്മൾ നിരന്തരം മരിച്ചുകൊണ്ടിരിക്കുന്നു. കൃഷ്ണമൂർത്തിയുടെ ഈ മതം എടുത്തുകാണിച്ചത് സുനന്ദ പട്വർദ്ധനാണ്."

"സ്വാർത്ഥന്മാരെ നിങ്ങൾക്കു പുച്ഛമാണ് അല്ലേ?"

"ഞാൻ വേറൊരാളിനെ സ്വാർത്ഥനെന്നു വിളിക്കുന്നത് അയാൾ എനിക്കു വേണ്ടതു ചെയ്യാത്തതുകൊണ്ടാണ്. ഞാൻ ഈ സത്യം ഈ ജീവിതാസ്തമയത്തിലാണ് മനസ്സിലാക്കിയത്. അതുകൊണ്ട് ഇപ്പോൾ ആരെയും ഞാൻ സ്വാർത്ഥനെന്നു വിളിക്കാറില്ല. മനുഷ്യൻെറ സ്വഭാവത്തിൻെറ ഒരംശമാണ് സ്വാർത്ഥചിന്ത."

"നിങ്ങൾക്ക് എന്തെങ്കിലും രോഗമുണ്ടോ?"

"രോഗം, വിത്തം, വിദ്യ ഇവ ആരെയും അറിയിക്കരുതെന്നാണ് സ്മൃതികാരൻ പറയുന്നത്."

''പുതിയ നിരൂപകർ പുതിയ കവിതയെക്കുറിച്ച് എഴുതുന്നതൊക്കെ ശരിയാണോ?''

''നവീന നിരൂപകർ തങ്ങൾക്കു തോന്നുന്ന അർത്ഥത്തെ നവീന കവികളുടെ രചനകളിൽ അടിച്ചേല്പിക്കുകയാണ്. കവിത ദുർഗ്രഹമാണെങ്കിൽ അതെഴുതിയ കവിയോടുതന്നെ അർത്ഥം ചോദിക്കുന്നതാണു നല്ലത്.''

''നിങ്ങളെ വെറുപ്പിക്കുന്ന ഒരു കാഴ്ച?''

''കാലത്ത് ഒരു വലിയ പട്ടിയെയും'' പിടിച്ചുകൊണ്ടുള്ള നടത്തം.

''സാഹിത്യസൃഷ്ടികൾ അനുവാചകർക്കു പരിവർത്തനം വരുത്തുമോ?''

"Now, with Joyce, I would say 'Finnegans Wake' is a book that affects a psychic transformation in the reader. If the reader really works on it and finds out what Joyce is saying, there is a vision there that can transform one's relationship to the world—Joseph Campbell—A Joseph Campbell companion—Harper Collins Publication—$ 20 = 00"

## ഓടസ്സാഹിത്യം

മുകളിൽ കുറിച്ച പുസ്തകത്തിൽ ജെയിംസ് ജോയിസിൻെറ കലാസിദ്ധാന്തത്തെക്കുറിച്ച് വിവരണം നല്കിയിട്ടുണ്ട്. ജോയിസിൻെറ "A Portrait of the Artist as a Young Man" എന്ന നോവലിൽനിന്നാണ് കംബെൽ അത് എടുത്തത്. ഉചിതമായ കല, ഉചിതമല്ലാത്ത കല ഇങ്ങനെ രണ്ടായി ജോയിസ് കലയെ വിഭജിക്കുന്നു. കലയോട് യഥാർത്ഥമായി ബന്ധപ്പെട്ടത് ഉചിതമായ കല. കലയല്ലാത്തതിനു സേവനമനുഷ്ഠിക്കുന്നത് ഉചിതമല്ലാത്ത കല. ഉചിതമായ കല നിശ്ചലമാണ്. ചലനാത്മകമാണ് ഉചിതമല്ലാത്ത കല. അഭിലാഷത്തിലേക്കോ ഭയത്തിലേക്കോ വെറുപ്പിലേക്കോ നമ്മളെ ചലനംകൊള്ളിക്കുന്നു ഉചിതമല്ലാത്ത കല. ഒരു വസ്തുവിൽ അഭിനിവേശമുണ്ടാക്കുന്നതിനെ അശ്ലീലരചനയെന്നു ജോയിസ് വിളിക്കുന്നു. സാമൂഹിക കലയെല്ലാം ഉദ്ബോധനാത്മകമായതുകൊണ്ട് അശ്ലീലതയിലാണ് അവ ഉൾപ്പെടുക. ഏതെങ്കിലും ഒരു സാമൂഹികവിഷയം ഉൾക്കൊള്ളിക്കുന്ന നോവലുകൾ—സൊല (Zola) തുടങ്ങിയവരുടെ നോവലുകൾ—അശ്ലീലരചനകളത്രേ. തുടർന്ന് കംബെൽ ജോയിസിൻെറ മതത്തിനു വിശദീകരണം നല്കുന്നു. നിങ്ങൾ മാസിക മറിച്ചുനോക്കിക്കൊണ്ടിരിക്കുമ്പോൾ സുന്ദരമായ ഫ്രിജ്ജിനടുത്ത് സുന്ദരിയായ പെൺകുട്ടി ചിരിച്ചുകൊണ്ടു നില്ക്കുന്ന പടം കാണുന്നു. 'ഞാൻ ഈ ഫ്രിജ്ജ് വാങ്ങും' എന്നു നിങ്ങൾ തീരുമാനിക്കുന്നു. ഇത് അശ്ലീലമായ കലയാണ്.

ശ്രീ. രമേശൻ ബ്ളാത്തൂര് കലാകൗമുദിയിലെഴുതിയ 'സീർത്ഥ്യം' എന്ന ചെറുകഥ അശ്ലീലരചനയെന്നു പറഞ്ഞാൽപ്പോരാ. അത്രകണ്ട് അതു മോശപ്പെട്ടതാണ്. ആഭാസമെന്ന അർത്ഥത്തിലല്ല അശ്ലീലരചനയെന്നു പറയുന്നത്.


ജെ. കൃഷ്ണമൂർത്തി

''മരണത്തെക്കുറിച്ച് എന്തു പറയുന്നു?''
''ജെ. കൃഷ്ണമൂർത്തി മരണത്തെുറിച്ചു പറയുന്നതു സ്വീകാര്യമാണ്. ജീവിതത്തിൽനിന്നു വിഭിന്നമല്ല മരണമെന്നാണ് അദ്ദേഹത്തിൻെറ അഭിപ്രായം. ജീവിതാവസാനത്തിൽ നേരിടേണ്ടതല്ല മരണം. ഓരോ നിമിഷവും നമ്മൾ മരിച്ചുകൊണ്ടിരിക്കുകയാണ്. ഭൂതകാലത്തേക്ക്, ഭാവികാലത്തേക്ക്, നമ്മുടെ സമ്പാദ്യങ്ങളിലേക്ക്, മററുള്ളവരുമായുള്ള അടുപ്പത്തിലേക്ക്, ആത്മപ്രാധാന്യത്തിലേക്ക് ഒക്കെ നമ്മൾ നിരന്തരം മരിച്ചുകൊണ്ടിരിക്കുന്നു. കൃഷ്ണമൂർത്തിയുടെ ഈ മതം എടുത്തുകാണിച്ചത് സുനന്ദ പട്വർദ്ധനാണ്.''

എവിടെ കലയില്ലയോ അവിടെയാണ് അപഭാഷിതത്തിൻെറ തേർവാഴ്ച. എവിടെ നൂതനത്വമില്ലയോ അവിടെയാണ് അശ്ലീലത കൊടികുത്തിവാഴുന്നത്. എവിടെ ആവർത്തനമുണ്ടോ അവിടെയാണ് ആഭാസത്തരത്തിൻെറ വിളയാട്ടം. ദരിദ്രയായ പെൺകുട്ടി പണത്തിനുവേണ്ടി വ്യഭിചാരകർമ്മമനുഷ്ഠിക്കാൻ സന്നദ്ധയാവുന്നു. വേറൊരു പെൺകുട്ടിയുടെ ഉപദേശമനുസരിച്ച് അവൾ പച്ചനിറമുള്ള വസ്ത്രവിശേഷമണിഞ്ഞു നില്ക്കുന്നു ഒരിടത്ത്. കാറിൽ വരുന്ന കുറെ വ്യഭിചാരികൾ അവളെ വസ്ത്രത്തിൻെറ നിറം കണ്ടു മനസ്സിലാക്കി കാറിൽ കയററിക്കൊണ്ടുപോയി വ്യഭിചരിക്കുന്നു. കലയോടും കഥയോടും നിഷേധാത്മകസ്വഭാവം കാണിക്കുന്ന ഈ രചനയെക്കുറിച്ച് കൂടുതൽ എഴുതേണ്ടതില്ല. ഇംഗ്ളീഷ് പൊളിററിക്കൽ ഫിലോസഫറായ ഹൊബ്സിനെസ്സംബന്ധിച്ച് ഞാനൊരു കഥ കേട്ടിട്ടുണ്ട്. ആരോ നിർബ്ബന്ധിച്ചതുകൊണ്ട് അദ്ദേഹം ഇരുപതു വയസ്സുകഴിഞ്ഞ ഒരു പ്രഭുയുവാവിനെ ജിയോമെട്രി പഠിപ്പിക്കാമെന്നു സമ്മതിച്ചു. ബുദ്ധിമാനായ യുവാവിനു ജിയോമെട്രിയുടെ തത്ത്വങ്ങൾ എത്ര ലളിതമായി ഹൊബ്സ് പറഞ്ഞുകൊടുത്തിട്ടും അവ അയാളുടെ തലയ്ക്കകത്ത് കയറിയില്ല. അതിൻെറ കാരണം അദ്ദേഹംതന്നെ കണ്ടുപിടിച്ചു. ഹൊബ്സ് പഠിപ്പിക്കുമ്പോൾ യുയാവ് കഞ്ചുകാച്ഛരാദിതമായ കരതലംകൊണ്ട് ആത്മരതിയിൽ അഭിരമിക്കുകയായിരുന്നു. അയാൾക്കു 'ജിയോമെട്രിക് നെസെസിററി'യിലല്ല, 'ഈറോട്ടിക് നെസെസിററി'യിലായിരുന്നു താൽപര്യമെന്നു ഹൊബ്സ് പിന്നീടു പറഞ്ഞു. കഥാകാരന്മാർ കഥയെഴുതുമ്പോൾ വായനക്കാർ 'ഈസ്തെററിക് നെസെസിററി'യിലാണു മനസ്സിരുത്തുന്നത് എന്ന് ഓർമ്മിച്ചാൽ നന്ന്.

## രാജാജിയുടെ ചെറുകഥ

ഒമാനിലെ കേരള കൾച്ചറൽ സെൻററിൻെറ പ്രസിഡൻറ് ശ്രീ. സി.എൻ.പി നമ്പൂതിരിയോടൊരുമിച്ച് മസ്കററ് നഗരത്തിൻെറ മനോഹാരിത ആസ്വദിച്ചതിനുശേഷം തിരുവനന്തപുരത്തെ വിമാനത്താവളത്തിലിറങ്ങി വള്ളക്കടവ്, പടിഞ്ഞാറേക്കോട്ട, ശ്രീകണ്ഠേശ്വരം എന്നീ സ്ഥലങ്ങളിലൂടെ സഞ്ചരിച്ചപ്പോൾ എൻെറ മനസ്സിന് എന്തൊരു താഴ്ചയായിരുന്നു! സ്വദേശസ്നേഹമില്ലാത്തതുകൊണ്ടാണ് ഈ അപകർഷമെന്നു വായനക്കാർ കരുതരുത്. എൻെറ മുററത്തു നില്ക്കുന്ന മുക്കുററിപ്പൂവിനെ ഞാൻ ഇഷ്ടപ്പെട്ടാലും അടുത്ത വീട്ടിലെ മതിലിൻെറ മുകളിൽക്കൂടി എൻെറ ഭവനത്തിൻെറ ജന്നലിൽവന്ന് എത്തിനോക്കുന്ന റോസാപ്പൂവിനാണ് ഭംഗിയെന്ന് എനിക്കു പറഞ്ഞുകൂടേ? ഹിമാലയപർവ്വതത്തിൽ കയറിയവനു തിരുവനന്തപുരത്തെ നേമമെന്ന സ്ഥലത്തിനടുത്തുള്ള മൂക്കുന്നിമലയിൽ കയറാനിടവന്നാൽ മനസ്സിന് ഇടിവു സംഭവിക്കില്ലേ? ഇതാണു ജീവിതം. ഇതാണ് അതിലെ ഉത്കർഷാപകർഷങ്ങൾ. ചെക്കോവിൻെറയും മോപസാങ്ങിൻെറയും ചെറുകഥകൾ വായിച്ചു ജീവിതത്തിൻെറ സാന്ദ്രീകൃതാവസ്ഥ ദർശിച്ച ഞാൻ സി. രാജഗോപാലാചാരിയുടെ 'പൂജാമുറിയിൽ ഒരു പടം' എന്ന കലാഭാസം കാണുമ്പോൾ പടുകുഴിയിൽ വീണുപോകുന്നതിൽ എന്തേ അദ്ഭുതം! കർപ്പൂരം വാരികയിലാണ് ഈ രചനാവൈകൃതം എനിക്കു കാണാനിടയായത്. വാരികയിലേക്ക് മലയാളലിപിയിൽ അതിനെ കൊണ്ടുവന്നത് ഡോക്ററർ. ഒ. കൃഷ്ണൻ പാട്യമാണ്. ഒരു കുടുംബത്തിലെ ദാമ്പത്യജീവിതവും ഭാര്യാമരണവും ദ്വിതീയവിവാഹവുമൊക്കെയാണ് ഇക്കഥയിലെ വിഷയം. രാജഗോപാലാചാരി അടുക്കളക്കാരികൾക്കു വായിക്കാനായി തട്ടിക്കൂട്ടിയിട്ട ഈ ചവറെടുത്ത് എന്തിനാണ് കർപ്പൂരത്തിൻെറ വെൺമയേറിയ കടലാസ്സിൽ വച്ചതെന്ന് എനിക്കറിഞ്ഞുകൂടാ.

അമേരിക്കൻ പ്രസിഡൻറായിരുന്ന നിക്സൺ ആത്മകഥ രചിച്ചിട്ടുണ്ട്. ഞാനതു വായിച്ചിട്ടുമുണ്ട്. ഇ ലോകത്തെ മൂന്നു ബുദ്ധിമാന്മാരിൽ ഒരാളാണ് രാജഗോപാലാചാരിയെന്ന് അതിൽ പറഞ്ഞിട്ടുണ്ട്. തറയിൽ പുല്പായിലിരുന്നു രാജാജി നിക്സണോടു സംസാരിച്ചതും അൽഡസ് ഹക്സിലിയുടെ Doors of Perception എന്ന പുസ്തകത്തിൽ വിവരിച്ചതെല്ലാം ശരിയാണോ എന്നു നിക്സണോടു ചോദിച്ചതുമെല്ലാം ആകർഷകമായി വർണ്ണിച്ചിരിക്കുന്നു അതിൽ. രാജഗോപാലാചാരിയുടെ 'മഹാഭാരതം', 'രാമായണം' (ഇംഗ്ളീഷിലുള്ള സംക്ഷിപ്തരൂപങ്ങൾ) ഈ ഗ്രന്ഥങ്ങൾ മനോഹരങ്ങളാണ്. എങ്കിലും അദ്ദേഹത്തിന് കഥയെഴുതാനറിഞ്ഞുകൂടാ എന്നതിനു തെളിവുനല്കുന്നു കർപ്പൂരം വാരികയിൽ പ്രസിദ്ധപ്പെടുത്തിയ തർജ്ജമ. അന്യദേശോദ്ഭവങ്ങളായ പൂക്കളെ അവിടെനിന്ന് അടർത്തിക്കൊണ്ടുവന്ന് നമ്മുടെ മുൻപിൽ കൊണ്ടുവയ്ക്കാം. എന്നാൽ കേരളത്തിലെ പൂക്കളെക്കാൾ അവയ്ക്കു ഭംഗിയുണ്ടാവണം.


രാജാജി

അമേരിക്കൻ പ്രസിഡൻറായിരുന്ന നിക്സൺ ആത്മകഥ രചിച്ചിട്ടുണ്ട്. ഞാനതു വായിച്ചിട്ടുമുണ്ട്. ഈ ലോകത്തെ മൂന്നു ബുദ്ധിമാന്മാരിൽ ഒരാളാണ് രാജഗോപാലാചാരിയെന്ന് അതിൽ പറഞ്ഞിട്ടുണ്ട്. തറയിൽ പുല്പായിലിരുന്നു രാജാജി നിക്സണോടു സംസാരിച്ചതും അൽഡസ് ഹക്സിലിയുടെ Doors of Perception എന്ന പുസ്തകത്തിൽ വിവരിച്ചതെല്ലാം ശരിയാണോ എന്നു നിക്സനോടു ചോദിച്ചതുമെല്ലാം ആകർഷകമായി വർണ്ണിച്ചിരിക്കുന്നു അതിൽ.

## അച്ചേബേയുടെ നിരൂപണാഭാസം

വുതൽ ഫ്യൂഗാഡ്, ജെ.എം. ക്യൂററ്സേ, ബ്രേതൻബാഹ് ഇങ്ങനെ ചിലരുടെ കൃതികളൊഴിച്ചാൽ ശേഷമുള്ള ആഫ്രിക്കൻ എഴുത്തുകാരുടെ രചനകളെല്ലാംതന്നെ പ്രാകൃതികാവസ്ഥയിലുള്ളവയാണ്. പലരും മുക്തകണ്ഠം വാഴ്ത്തുന്ന അച്ചേബേയുടെയും ങ്ഗൂഗിയുടെയും നോവലുകൾപോലും ഈ ദോഷത്തിൽനിന്നു വിമുക്തങ്ങളല്ല. തദ്ദേശമിത്തുകളുടെ സങ്കലനംകൊണ്ടു ദുർഗ്രഹങ്ങളാണ് വൊള സൊയിൻകായുടെ നാടകങ്ങൾ. അദ്ദേഹത്തിൻെറ പല നിരൂപണങ്ങളും ഞാൻ വായിച്ചിട്ടുണ്ട്. അവയും ദുർഗ്രഹങ്ങളത്രേ. എന്നിട്ടും ഇവിടെയുള്ളവർ അച്ചേബേ, ങ്ഗൂഗി എന്നൊക്കെപ്പറഞ്ഞുനടക്കുന്നു. ഇവർക്ക് അറിവില്ലാഞ്ഞിട്ടല്ല. കലാബാഹ്യങ്ങളായ വസ്തുതകളിൽ തൽപരത്വമുള്ളതുകൊണ്ടാണ് അവർ അത്യുക്തിയെയും പ്രശംസയെയും ഒരേസമയം ആശ്ലേഷിച്ചു നടക്കുന്നത്. നൈജീരിയക്കാരനായ അച്ചേബേയുടെ Things Fall Apart എന്ന നോവൽ നോക്കാം. ഭരണകർത്താക്കളുടെയും മിഷനറിമാരുടെയും നൃശംസതകൊണ്ട് ഒരു ഗ്രാമം തകരുന്നു. കഥാനായകനായ ആഫ്രിക്കാക്കാരൻ മിഷനറിസ്ക്കൂൾ തീവച്ചില്ലാതെയാക്കിയിട്ട് ഒരു ബ്രിട്ടീഷ് ഉദ്യോഗസ്ഥനെ കൊല്ലുന്നു. എന്നിട്ട് അയാൾ ആത്മഹത്യ ചെയ്യുന്നു. വായിച്ചുപോകാവുന്ന ഒരിടത്തരം നോവലാണിത്. എങ്കിലും ആഫ്രിക്കാക്കാർ വാഴ്ത്തുന്നതിനെക്കാൾ കൂടുതലായി ഇവിടത്തെ നിരൂപകർ അതിനെ പ്രശംസിക്കുന്നു. മർദ്ദനം അനുഭവിക്കുന്ന ജനതയോടുള്ള ഭാരതീയൻെറ സഹതാപമാവാം ഇതിനു ഹേതു. പക്ഷേ ആ സഹതാപം സാഹിത്യകൃതിയുടെ സാർവലൗകികത്വത്തെ കാണുന്നതിനു പ്രതിബന്ധം സൃഷ്ടിക്കുന്നു. അച്ചേബേയുടെ ഈ നോവൽ തികച്ചും തദ്ദേശസ്ഥിതമാണ്. അതിനു സാർവലൗകികസ്വഭാവമോ സാർവജനീനസ്വഭാവമോ ഇല്ല.

ഈ ദോഷം ആഫ്രിക്കാക്കാരൻെറ സാഹിത്യനിരൂപണങ്ങൾക്കുമുണ്ട്. അച്ചേബേയുടെ ലേഖനങ്ങൾ ഇതിനു ശരിയായ ഉദാഹരണങ്ങളാണ്. കോൺറഡിൻെറ Heart of Darkness എന്ന കൊച്ചു നോവൽ സാഹിത്യകൃതിയെന്ന നിലയിൽ കോഹിനൂർരത്നമാണ്. എന്നാൽ കഥാകാരൻ ആഫ്രിക്കയുടെ ഇരുണ്ട ചിത്രം വരയ്ക്കുന്നതുകൊണ്ട് അച്ചേബേ അതിനെ തള്ളിപ്പറയുന്നു. "And the question is whether a novel which celebrates this dehumanization, which depersonalizes a portion of the human race, can be called a great work of art. My answer is: No, it cannot." (Hopes and Impediments—Selected Essays—Chinua Achebe— Anchor Books— $ 7 = 50.—Vide Page 12.) കഥാകാരൻ സൃഷ്ടിക്കുന്ന നോവലിൻെറ ലോകത്ത് കഥാപാത്രങ്ങൾ വിശ്വാസ്യതയുള്ളവാക്കിക്കൊണ്ടു സഞ്ചരിക്കുന്നുണ്ടോ, പ്രവർത്തിക്കുന്നുണ്ടോ സംഭാഷണം ചെയ്യുന്നുണ്ടോ എന്നു മാത്രമേ അനുവാചകന്, നിരൂപകനു നോക്കേണ്ടതുള്ളു. മാർത്താണ്ഡവർമ്മ എന്ന രാജാവിനെ ഇഷ്ടപ്പെടാത്തവർ സി.വിയുടെ ആ പേരുള്ള നോവലിലെ മാർത്താണ്ഡവർമ്മയെ ഇഷ്ടപ്പെടും. വിവാഹം നല്ലതല്ലെന്നു കരുതുന്നവർ പാറുക്കുട്ടിയുടെയും അനന്തപദ്മനാഭൻെറയും വിവാഹം നന്നായിയെന്നു പറയും. കലയുടെ ലോകമൊന്ന്, നിത്യജീവിതത്തിൻെറ ലോകമൊന്ന്. കോൺറഡ് ബ്രിട്ടീഷുകാരനെ നിന്ദിച്ച് ആഫ്രിക്കാക്കാരനെ വാഴ്ത്തി നോവൽ എഴുതിയാലും സഹൃദയനായ ബ്രിട്ടീഷുകാരൻ അതു കലസൃഷ്ടിയാണെന്ന് ഉദ്ഘോഷിക്കും. അച്ചേബേ സാഹിത്യത്തിൻെറതല്ലാത്ത മൂല്യംകൊണ്ട് സാഹിത്യസൃഷ്ടിയെ അളന്നുനോക്കുകയാണ്. ഈ ഗ്രന്ഥത്തിലെ മററു പന്ത്രണ്ടു പ്രബന്ധങ്ങൾക്കും ഈ ഏകപക്ഷീയസ്വഭാവമുണ്ട്. ഒരു ഉപരിപ്ളവമനസ്സിൻെറ വിളയാട്ടമാണ് ഇപ്പുസ്തകത്തിൽ ഞാൻ കണ്ടത്.

അച്ചേബെ നല്കുന്ന ഒരുദാഹരണംതന്നെ അല്പം ഞാൻ മാററിയെഴുതട്ടെ. ഭർത്താവു മരിച്ചു കരയുന്ന ഭാര്യയെക്കാൾ ഉച്ചത്തിൽ അടുത്ത വീട്ടിലെ സ്ത്രീ അവിടെവന്നു കരഞ്ഞാലെങ്ങനെയിരിക്കും. അതിനെ ആർജ്ജവമില്ലായ്മ എന്നു നമ്മൾ വിളിക്കും. കോൺറഡ് പതുക്കെ കരയുന്നു. അതിലും ഉച്ചത്തിൽ കരയുന്നു അച്ചേബെ. അതിനെക്കാൾ ഉറക്കെ ക്കരയുന്നു കേരളത്തിലെ ചില നിരൂപകർ.

## ധന്യവാദം

മലയാളകവിത എന്റെ അമ്മയായിരുന്നു. അവർ എന്നെ ആശ്ളേഷിച്ചിട്ടുണ്ട്, ലാളിച്ചിട്ടുണ്ട്, ചുംബിച്ചിട്ടുണ്ട്. പക്ഷേ എന്റെ അമ്മ മരിച്ചിട്ടു കാലമേറെയായി. ഇപ്പോൾ വാത്സല്യം ചൊരിഞ്ഞ ആ അമ്മയ്ക്കു പകരം ഒരു പൂതന മുഖംകാണിക്കുന്നു. ഒരു താടക വനമദ്ധ്യത്തിലൂടെ നടക്കുന്നു. 'അവളെപ്പേടിച്ചാരും നേർവഴി നടപ്പീല.' അവൾക്കു പൂതനെയെന്നും താടകയെന്നും രണ്ടു പേരുകളുണ്ട്. ഈ രാക്ഷസിയെ സ്തന്യപാനംകൊണ്ടു കൊന്നൊടുക്കാൻ ഒരു കണ്ണനില്ല, അമ്പുകളയച്ച് അല്പാല്പമായികൊല്ലാൻ ഒരു രാമനില്ല. എന്റെ സഹൃദയത്വത്തിന്റെ അഗാധതയോളം ചെന്നെത്തുമാറ് ആ ഭീകരരാക്ഷസി രക്തരൂഷിതങ്ങളായ കണ്ണുകൾ പായിക്കുന്നു. ഭയങ്കരങ്ങളായ ദംഷ്ട്രകൾ കാണിച്ച് അവൾ എന്നെ പ്രകമ്പനം കൊള്ളിക്കുന്നു. ഇവിടെ ഒരു ഇംഗ്ളീഷ്‌വാക്യം എഴുതിയേ മതിയാവൂ എനിക്ക്. She horrifies me. ഇങ്ങനെ പേടിച്ച്, ആരോരും സഹായത്തിനില്ലല്ലോ എന്നു വിചാരിച്ചു ദുഃഖിച്ചു ഞാൻ നില്ക്കുമ്പോൾ രാമന്റെ വേറൊരു പേരുള്ള ഒരാൾ—നാരായണൻ—പാലാനാരായണൻ നായർ—ശരമ്പുമായി എത്തുന്നു. എന്തൊരാ


പാലാ നാരായണൻനായർ

മലയാള കവിത എന്റെ
അമ്മയായിരുന്നു. അവർ
എന്നെ
ആശ്ളേഷിച്ചിട്ടുണ്ട്,
ലാളിച്ചിട്ടുണ്ട്,
ചുംബിച്ചിട്ടുണ്ട്. പക്ഷേ
എന്റെ അമ്മ മരിച്ചിട്ടു
കാലമേറെയായി.
ഇപ്പോൾ വാത്സല്യം
ചൊരിഞ്ഞ ആ
അമ്മയ്ക്കു പകരം ഒരു
പൂതന മുഖം
കാണിക്കുന്നു. ഒരു താടക
വനമദ്ധ്യത്തിലൂടെ
നടക്കുന്നു.
'അവളെപ്പേടിച്ചാരും
നേർവഴി നടപ്പീല.'

ശ്വാസം! ഞാണൊലിയും ശരവേഗനിസ്വനവും കേൾക്കുക:

ഭൗതിക പ്രലോഭന വൈകൃതം തൊഴിലാക്കി-
കൗതുകം കാണിക്കുന്ന കവിമാനികളിപ്പോൾ
ഭാഷയെ വസ്ത്രാക്ഷേപം ചെയ്യുന്നിതന്തഃപുര-
യോഷയെന്നതു മറന്നാപണങ്ങളിലൂടേ
മുടിയിൽ പിടിച്ചഴിച്ചന്യായമനർത്ഥത്തിൽ
പെടുവാൻ സഭകളിലെത്തിച്ചേ ഞെളിയുന്നു!
അന്തസ്സും സദാചാരബോധവും കണികാണാ-
തെന്തൊരു ദുശ്ശാസനകശ്മല ശിക്ഷാവിധി?
അഭിജ്ഞാതരല്ലവരാസുരപ്രതിഭകൾ-
അഭിമാനിനി ഭാഷ-വാണിതന്നവതാരം
ഭാവരൂപങ്ങൾ ഭദ്രമാകിലേ കലാത്മക-
മാവുകയുള്ളൂ-മനോരഞ്ജകമാകൂ കാവ്യം

ഈ അഭിനവരാമന്-നാരായണന്-പാലാനാരായണൻനായർക്ക് ധന്യവാദം. (കവിത മാതൃഭൂമി ആഴ്ചപ്പതിപ്പിൽ—ആത്മനിർവൃതി.)

## ഊട്ടിയിലേക്ക്

ഞാൻ വിദ്യാർത്ഥിയായിരുന്നപ്പോൾ 'ഡിമാൻഡ്' വളരെക്കൂടിയ ഒരു പ്രഭാഷകനുണ്ടായിരുന്നു തിരുവനന്തപുരത്ത്. ഒരിക്കൽ അദ്ദേഹം സയൻസ് കോളേജിൽ പ്രസംഗിക്കാൻ വന്നു. അതിന്റെ തുടക്കമിങ്ങനെ:- നിരതിശയമായും നിർദ്ദയമായും നിരൂപണം നടത്തുന്ന നിരൂപക കേസരികളുടെ സന്നിധാനത്തിൽ സാദരം സവിനയം സപ്രശ്രയം വദനാംബുജങ്ങൾ വാടി വാണരുളുന്ന വാടാമതല്ലികകളായ വാണീദാസന്മാരുടെ വീണാവാദനം... ഇത്യാദി, ഇങ്ങനെ ഒന്നരമണിക്കൂർ അദ്ദേഹം പ്രസംഗിക്കും. വിദ്യാർത്ഥികളായ ഞങ്ങൾ 'വാപൊളിച്ച്' ഇരിക്കും. പ്രഭാഷകൻ പ്രഭാഷണം അവസാനിപ്പിച്ചു വേദിയിൽനിന്നിറങ്ങി അഭിനന്ദനം ആവശ്യപ്പെട്ടുകൊണ്ടു ഹോളിൽ നില്ക്കും. അദ്ദേഹത്തിന്റെ കൊമ്പൻമീശയുടെ അററത്തെങ്കിലും ഒന്നു തൊടാൻ എനിക്കു കൊതി തോന്നിയിട്ടുണ്ട്.

ഈ പ്രഭാഷകൻ ഇപ്പോൾ ഉണ്ടെന്നു തോന്നുന്നില്ല. അന്നു വിദ്യാർത്ഥിയായിരുന്ന എനിക്കുതന്നെ ഇന്നു തൊണ്ണൂറു വയസ്സായതുകൊണ്ട് ആ പ്രഭാഷകൻ നിരന്വയനായി നിരപത്രപനായി നിരാമയനായി നിരാലോകത്തേക്കു നിഷ്ക്രമിച്ചിരിക്കും. ആ പ്രഭാഷകനു ശേഷം അദ്ദേഹത്തെപ്പോലെയൊരാളെ ഞാൻ കാണുന്നത് ദേശാഭിമാനി വാരികയുടെ മുപ്പതാം പുറത്താണ്—ശ്രീ. കെ.എ. സെബാസ്ററ്യൻ. ഭർത്താവും ഭാര്യയും ഭർത്താവിന്റെ അനുജനും. അനുജനെ മകനെപ്പോലെയാണ് അയാൾ കരുതിയത്. പക്ഷേ ഒരുദിവസം രാത്രി ഭാര്യയും അനുജനും ഒരുമിച്ചു കിടക്കുന്നത് അയാൾ കണ്ടു. രണ്ടു മാരകായുധങ്ങൾകൊണ്ട് രണ്ടു പേരുടെയും കഥ കഴിച്ചു അയാൾ. മഹാപ്രളയകാലം തൊട്ട് ആളുകൾ ആവർത്തിക്കുന്ന ഈ വിഷയം കൈകാര്യംചെയ്യാൻ കഥാകാരൻ മലയാളഭാഷയിലുള്ള സർവപദങ്ങളെയും കൂട്ടിനു വിളിക്കുന്നു. അവകൊണ്ട് അദ്ദേഹം ഒരു





ശബ്ദപ്രപഞ്ചം ഉണ്ടാക്കിവയ്ക്കുന്നു. ഫുട്ബാളോളം വലിപ്പമുള്ള ഓറഞ്ചിനകത്ത് പുളികൂടിയതും ഒരു സെൻറിമീറ്റർ നീളമുള്ളതുമായ നാല് ഇതളുകൾ ഇരിക്കുന്നതുപോലെ അതിനകത്ത് ഭാവശകലം ഇരിക്കുന്നു. ഇതു സാഹിത്യമല്ല.

പണ്ടു മുണ്ടശ്ശേരി ഡോക്ടർ കെ. ഭാസ്കരൻ നായരുടെ മലയാളശൈലിയെ കളിയാക്കിക്കൊണ്ട് എഴുതി, ഭാരമില്ലെങ്കിലും ഭാരമുണ്ടെങ്കിലും ഊട്ടിമലയിലേക്കു കയറുന്ന തീവണ്ടിയെ ഒന്നു കാണേണ്ടതാണെന്ന്. ചിലപ്പോൾ ആശയം കാണും; ചിലപ്പോൾ ഇല്ലെന്നും വരും എന്ന അർത്ഥത്തിലാണ് ആ ഭാരശബ്ദത്തിന്റെ പ്രയോഗം. സെബാസ്ററ്യന്റെ തീവണ്ടി ഒഴിഞ്ഞ മുറികളുമായി ഊട്ടിയിലേക്കു കയറുന്നു. നിരക്ഷരർ വാപൊളിച്ച് ഇരിക്കുന്നു.

★ ★ ★


വോൾ സോയിങ്ക

എന്റെ ഗുരുനാഥൻ ജി. ശങ്കരപ്പിള്ളയ്ക്കു (ഡി.ഇ.ഒ ആയിരുന്നു അദ്ദേഹം) ഹൃദയത്തിനു രോഗം വന്നപ്പോൾ ഡോക്ടർ ആർ. കേശവൻ നായരാണു ചികിത്സിച്ചത്. ഒരുദിവസം ഡോക്ടർ, ശങ്കരപ്പിള്ളസ്സാറിനോടു ചോദിച്ചു: "എങ്ങനെയിരിക്കുന്നു ശങ്കരപ്പിള്ളേ?" സാറ് മറുപടി പറഞ്ഞു:- "ഡോക്ടർ കണ്ടില്ലേ. ഞാൻ ചാരിയിരിക്കുകയല്ലേ?" കുമാരനാശാനെ നേരിട്ടറിയാമായിരുന്ന എന്റെ ഒരു ബന്ധു എന്നോടു പറഞ്ഞതാണിത്. അദ്ദേഹം ചോദിച്ചു:- "ആശാൻ കൊല്ലത്തു തിരഞ്ഞെടുപ്പിനു നില്ക്കുന്നുണ്ടോ?" കവിയുടെ മറുപടി:- "കാലിനു സുഖമുണ്ടെങ്കിൽ നില്ക്കും." രണ്ടുപേരുടെയും വ്യക്തിത്വം കാണിക്കുന്നു ഈ മറുപടികൾ വലിയ ധിഷണാവിലാസമില്ലെങ്കിലും. നമ്മൾ ഒരുവരിയെഴുതിയാലും നമ്മുടെ വ്യക്തിത്വം അതിൽ വരണം.

44-ാംപേജിൽ നിന്നു തുടർച്ച

നാട്ടിൽ, ന്യൂക്ളിയർ ഫിസിക്സിൽ വിവരമുള്ള എത്ര പ്രൊഫഷണലുകൾ ഉണ്ട്. അവരെയൊന്നും പലപ്പോഴും മേൽപ്പറഞ്ഞ വിഷയങ്ങളിൽപ്പോലുള്ള ചർച്ചകളിൽ നമ്മുടെ ജനവും 'സാംസ്കാരിക നായകന്മാരും' പങ്കെടുപ്പിക്കാറില്ല. ബുദ്ധിജീവികളെന്ന് ജനങ്ങളെ 'മീഡിയ' തെററിദ്ധരിപ്പിച്ചിരിക്കുന്ന ആളുകൾ മാത്രം കാര്യങ്ങൾ തീരുമാനിക്കുന്നത് അപകടകരമായ പോക്കാണ്.

പ്രകൃതി ആരുടേയും സ്വന്തമല്ല. കവി കവിയുടെ കാഴ്ചപ്പാടിൽ പ്രകൃതിയെ കാണുന്നു. ക്വാണ്ടം മെക്കാനിസ്ററുകൾ വേറൊരു തലത്തിൽ പ്രകൃതിയെ കാണുന്നു. ചിലർക്ക് 'ഷ്രോഡിംഗർ ഇക്വേഷൻ' ആയിരിക്കും. 'വീണപൂവി'നേക്കാൾ ആസ്വാദ്യകരം. നേരെ തിരിച്ചുമാകാം. "ആധുനിക സാങ്കേതിക വിദ്യകൾ പ്രകൃതിയെ കൊല്ലുന്നേ" എന്ന് അട്ടഹസിക്കുന്നവർ, ആധുനിക ശാസ്ത്ര സാങ്കേതിക വിദ്യയുടെ എല്ലാ ഫലങ്ങളും ആസ്വദിക്കുകയും ചെയ്യുന്നു. ഇത് ആർജ്ജവത്തിന്റെ പ്രശ്നമാണ്.

ഒരു സമൂഹത്തിന്റെ ജീവിതരീതികളും സംസ്കാരവും ചിന്താസരണികളും പ്രകൃതിയുമായി അഭേദ്യമായി ബന്ധപ്പെട്ടുകിടക്കുന്നു. പ്രകൃതിയുടെ സ്വാധീനം സമൂഹത്തിലും, മറിച്ചും സംഭവിക്കുന്നു. രണ്ടിനേയു തമ്മിൽ ഒരു 'ഫീഡ് ബാക്ക് സിസ്ററം' ബന്ധിപ്പിക്കുന്നു. ഈ സിസ്ററം പൊട്ടിപ്പോയാൽ സമൂഹവും, പ്രകൃതിയും മാറിപ്പോകും. പ്രകൃതി മാറിപ്പോകും, പക്ഷേ, സമൂഹം ചിലപ്പോൾ ഇല്ലെന്നായിപ്പോകും. ഇതും പ്രകൃതിനിയമത്തിന്റെ ഭാഗമാണ്. ജനസംഖ്യ പെരുകുമ്പോൾ ചിലയിനം പക്ഷികൾ കൂട്ടത്തോടെ ആത്മഹത്യ ചെയ്യുന്നുണ്ടല്ലോ. അതുപോലെ, മനുഷ്യരുടെ എണ്ണം ക്രമാതീതമായി വർദ്ധിക്കുമ്പോൾ വനം പോകും, മഴ പോകും. ഹരിതഭംഗിയും പുഴകളും പോകും. സിംഹവാലനും, വാലില്ലാത്ത കുരങ്ങന്മാരും അപ്രത്യക്ഷമാകും. അതിൽ പരിതപിക്കേണ്ട കാര്യമില്ല. പുതുതായിവരുന്ന പ്രകൃതിയോട് ഇണങ്ങി ജീവിക്കുന്ന ജീവികൾ മാത്രം ഭൂമുഖത്തുണ്ടാകും. അവർ സുഖമായി ജീവിക്കട്ടെ. അവർക്കും ഉണ്ടാകും അവരുടെ കലയും സാഹിത്യവും ഒക്കെ.

സമൂഹത്തിലുള്ള എല്ലാ സുഖസൗകര്യങ്ങളും അതിലെ എല്ലാ അംഗങ്ങൾക്കും പങ്കിടേണ്ടിവരുമ്പോൾ പ്രകൃതി വേദനിക്കും. സന്തുലിതാവസ്ഥയൊക്കെ പോകും. അതിനെ നാം ദുരന്തമെന്നു വിളിക്കും. അത്രമാത്രം. ഒരു സമൂഹം അർഹിക്കുന്ന സൗഭാഗ്യങ്ങളും ദുരന്തങ്ങളും അതിനു വന്നുചേരും. ഇന്ത്യൻ ഉപഭൂഖണ്ഡം ആണ്ടിൽ അഞ്ചു സെൻറിമീററർ വടക്കോട്ടു ചലിച്ച് ഞെരുങ്ങുന്നു. ദൂരവ്യാപകമായ മാററങ്ങൾ ഈ പ്രതിഭാസം കൊണ്ടുണ്ടാകാൻ പോകുന്നു. ആരു വിചാരിച്ചാലും ഈ ചലനം നിർത്താനാവില്ല. കാരണം പ്രകൃതിയുടെ പ്രകൃതിയാണത്. ഇതുമാതിരി തന്നെയാണ്, ജനസംഖ്യ വർദ്ധിക്കുമ്പോൾ വനങ്ങളില്ലെന്നാകുന്നതും.

ഇപ്പോഴത്തെ നമ്മുടെ നാട്ടിലെ അവസ്ഥ പ്രകൃതിക്കുപോലും സഹിക്കാൻ പററുന്നതല്ല. ചിലർക്കുമാത്രം എല്ലാ ഊർജ്ജസംബന്ധമായ സൗകര്യങ്ങളും ആകാം. ചിലർക്ക് അവ ലഭ്യമാക്കാൻ സമ്മതിക്കില്ല. ഇത് സ്വാർത്ഥതയാണ്. ഞങ്ങൾക്കും വേണം, 230 വോൾട്ട്. വാഹനങ്ങൾ, പേപ്പർ, വളം, അച്ചടിമഷി എല്ലാം. ഇതൊക്കെ എല്ലാവർക്കും ലഭ്യമാകുമ്പോൾ സുന്ദരിയായ പ്രകൃതി വിരൂപയാകും. എന്തു ചെയ്യണം? സൗന്ദര്യത്തെപ്പററിയും വൈരൂപ്യത്തെപ്പററിയും പ്രകൃതി ഇങ്ങനെ ആയിരിക്കണം എന്നതിനെപ്പററിയുമുള്ള മുൻവിധികൾ (pre-conditioning) അങ്ങ് മാററിവയ്ക്കുക. മനുഷ്യനല്ലെങ്കിൽ, വേറൊരു ജീവി. അതുമല്ലെങ്കിൽ പാഷാണക്കൂട്ടങ്ങൾ. കല്ലിന്റെ ബോധത്തിനെപ്പററി ആധികാരികമായി പറയാൻ ഈ നാട്ടിൽ എത്ര അരവിന്ദന്മാരുണ്ട്?

ബോധിസത്വന്മാരായ സാംസ്കാരിക നായകന്മാരേ, ഇലക്ട്രിക് ബൾബിന്റെ പ്രകാശം നിങ്ങൾ മാത്രം അനുഭവിച്ചാൽ മതി. നിങ്ങളുടെ മഹത്തായ സർഗ്ഗശക്തികൊണ്ട് വേദാന്തികൾ പറയുന്ന 'കുറച്ചു വെളിച്ചം' ഞങ്ങൾക്കു നല്കി, ഞങ്ങളെ ധന്യരാക്കണമേ.

51-ാംപേജിൽ നിന്നു തുടർച്ച

(ഐ.എസ്.ആർ.ഒ ക്കു പുറത്ത്) സൃഷ്ടിക്കപ്പെട്ട തൊഴിലവസരങ്ങൾ കുറച്ചൊന്നുമല്ല.

വിക്ഷേപണ വാഹനങ്ങളുടെ വികസനത്തിനാവശ്യമായ സാങ്കേതികതകൾ കണ്ടെത്താനുള്ള ശ്രമത്തിനിടയ്ക്കു ലഭ്യമായ ടെക്നോളജികളിൽ പലതും സാധാരണ ജനങ്ങൾക്ക് ഉപയോഗപ്രദമായിത്തീരാൻ സാദ്ധ്യതയുള്ളവയാണ്. അത്തരം വിദ്യകളടക്കം പലതും ഐ.എസ്.ആർ.ഒ ഇന്ത്യൻ വ്യവസായമേഖലയ്ക്കു കൈമാറിക്കഴിഞ്ഞു. 1993 ഡിസംബർവരെ അവയുടെ എണ്ണം 216 ആണ്. ഇനിയും പല സാങ്കേതികവിദ്യകളും മെച്ചപ്പെടുത്തിയെടുത്ത് ഐ.എസ്.ആർ.ഒ ക്കു പുറത്തെത്തിക്കാനായി തയ്യാറെടുത്തുവരികയും ചെയ്യുന്നുണ്ട്.

പി.എസ്.എൽ.വിയുടെ ഈ ഐതിഹാസികമായ വിജയത്തിനു പിറകിൽ അചഞ്ചലമായ ആത്മവിശ്വാസത്തോടെയും നിശ്ചയദാർഢ്യത്തോടെയും പ്രവർത്തിച്ചത് ഇന്ത്യയൊട്ടാകെ വ്യാപിച്ചു കിടക്കുന്ന ആയിരക്കണക്കിന് ശാസ്ത്ര സാങ്കേതിക വിദഗ്ദ്ധരും തൊഴിലാളികളുമാണ്. ഒരു രാഷ്ട്രത്തിന്റെ കൂട്ടായ ശ്രമം. മനുഷ്യന്റെ ഭാവനയ്ക്കും പരിശ്രമശേഷിക്കും അതിരുകൾ കണ്ടെത്താനാവില്ലെന്നും കാലം അവയെ വരും തലമുറകളുടെ ശ്രേയസ്സിനായി കൂട്ടിവച്ച് ഒന്നിനു പത്തായി തിരികെത്തരാതിരിക്കില്ലെന്നുമുള്ളതിന്റെ മറെറാരു സാക്ഷ്യപത്രമാണ് ഈ പി.എസ്.എൽ.വി വിജയം.



**വ**ർത്തമാനകാല ചൈനീസ് സാഹിത്യത്തിൽ വലിയ ലോകസാഹിത്യകാരൻമാർക്കൊപ്പം തലയുയർത്തിനിൽക്കാവുന്ന ഒരു സാഹിത്യകാരൻ പോലുമില്ല. എല്ലാ എഴുത്തുകാർക്കും ഗവൺമെൻറ് നയവും പാർട്ടിലൈനും ഒപ്പിച്ചെഴുതേണ്ടിവരുന്ന ഒരു സമൂഹത്തിൽനിന്ന് അത് പ്രതീക്ഷിക്കുകയും വയ്യ.

സച്ചിദാനന്ദൻ.

*അങ്ങനെയാണെങ്കിൽ സച്ചിദാനന്ദൻ ചൈനയിൽനിന്ന് തിരിച്ചുപോരേണ്ട വല്ല ആവശ്യവുമുണ്ടായിരുന്നോ? അവിടെത്തന്നെ കൂടി നാലഞ്ചുകൊല്ലംകൊണ്ട് നോബൽ പ്രൈസൊക്കെ സംഘടിപ്പിച്ചുകൂടത്...*

☆ ☆ ☆

**കോ**ൺഗ്രസ്സ് ഐ, മുസ്ലിം ലീഗ്, ബി.ജെ.പി പോലുള്ള ജനവിരുദ്ധ ശക്തികളെ ചെറുത്തുതോല്പിക്കാനുള്ള പോരാട്ടത്തിൽ ഇടതുപക്ഷ മതേതര കക്ഷികൾ നാഷണൽ ലീഗുമായി സഖ്യത്തിന് തയ്യാറാകണം.

ഇബ്രാഹിം സുലൈമാൻ സേട്ട്

*മാർക്സിസ്റ്റുപാർട്ടിയെ ഒരു വഴിക്കാക്കിയേ സേട്ട് അടങ്ങുകയുള്ളൂ, എന്നതാവും ശരി.*

**കാ**ര്യമില്ലാത്ത കാര്യമെന്തിനാ ചോദിക്കുന്നത്? നമുക്ക് വല്ല നാട്ടുകാര്യവും പറഞ്ഞിരിക്കാം.

പത്രക്കാരോട് മുഖ്യമന്ത്രി കരുണാകരൻ.

*വയൽ വരമ്പത്ത് ചുമ്മാ നിൽക്കുകയാണോ കരുണാകരൻ?*

☆ ☆ ☆

**ക**രുണാകരനെ നേതൃസ്ഥാനത്തുനിന്നു മാററണമെന്ന ആവശ്യം അംഗീകരിക്കുന്നതുവരെ പോരാട്ടം തുടരും.

ഉമ്മൻചാണ്ടി

*എന്നുവച്ചാൽ താൻ മുഖ്യമന്ത്രിയാവുന്നതുവരെ എന്നർത്ഥം.*

*13-ാംപേജിൽ നിന്നു തുടർച്ച*

ട്ടില്ല. അതുകൊണ്ട് അനിയൻ വേറൊന്നും വിചാരിക്കരുത്.' എൻെറ മനസ്സ് സ്വർണ്ണത്തിലും മെഡലിലുമൊന്നുമായിരുന്നില്ല ഊന്നിനിന്നിരുന്നത്. അത്രയും വമ്പിച്ച ഒരു സദസ്സിൽ ജീവിതത്തിലാദ്യമായിട്ട് പങ്കെടുക്കുവാൻ സാധിച്ചതും മുതിർന്ന കവികൾ ഉൾപ്പെടെ പലരും പങ്കെടുത്ത ആ കവിതാമത്സരത്തിൽ, 'അരിവാളും രാക്കുയിലും' എന്ന പേരിൽ പില്ക്കാലത്തു പ്രസിദ്ധീകരിച്ച ആ കവിത ഒന്നാംസ്ഥാനം നേടിയതുമാണ് എന്നെ ആഹ്ലാദിപ്പിച്ചത്. അവിടെ ആരംഭിക്കുന്നു പൊൻകുന്നം വർക്കിസാറുമായുള്ള സൗഹൃദപരിചയങ്ങൾ. പിന്നെ നിരവധി ദശാബ്ദങ്ങൾ അതു നീണ്ടുപോയി. അദ്ദേഹത്തോടൊപ്പം സഞ്ചരിക്കുന്നതും യോഗത്തിൽ പങ്കെടുക്കുന്നതുമൊക്കെ ഓരോ രസകരമായ അനുഭവങ്ങൾ പ്രദാനം ചെയ്യും. ഉദാഹരണത്തിന് ചിലത് അനുസ്മരിക്കാം.

'തിരുമുൽക്കാഴ്ച' എന്ന ഗദ്യകവിതാസമാഹാരമാണ് സഹൃദയ ശ്രദ്ധയിൽപ്പെട്ട വർക്കിസാറിൻെറ ആദ്യരചന. അന്ന് വിദ്വാൻ വി.ഐ. പൊൻകുന്നം വർക്കി എന്നാണ് അറിയപ്പെട്ടിരുന്നത്. ആ വിദ്വാൻ വി.ഐ. പൊൻകുന്നം വർക്കിയുടെ വിദ്വത്വം മുഴുവൻ ഈ ഗദ്യകവിതാസമാഹാരത്തിലുണ്ടായിരുന്നു. അദ്ദേഹത്തിൻെറ സംഭാഷണശൈലിയും ഏതാണ്ട് അങ്ങനെതന്നെയായിരുന്നു.

ഒരിക്കൽ വർക്കിസാറും ഞാനും വയലാർ രാമവർമ്മയും ഒന്നിച്ചിരുന്ന് ഭക്ഷണം കഴിച്ചുകൊണ്ടിരിക്കുമ്പോൾ രാമവർമ്മയ്ക്കു മത്സ്യം കഴിക്കാൻ ബുദ്ധിമുട്ട്. അവിടെ മററു കാര്യമായ കറികളൊന്നുമുണ്ടായിരുന്നില്ല. അപ്പോൾ വർക്കിസാറിൻെറ നാവിൽനിന്നുതിർന്നുവീണ വാക്യമിതാണ്, 'എൻെറ കുട്ടാ, നമ്മുടെ ശരീരത്തിന് ആവശ്യമായി വരുന്ന ജീവകാംശത്തിൻെറ അഭാവം ഈ മത്സ്യം 'ധീരമായി' ഏറെറടുത്തുകൊള്ളും.' ഈ 'ധീരമായി' എന്ന പ്രയോഗത്തിന് 'അന്തഹന്തയ്ക്ക് ഇന്തപ്പട്ടുപോലെ' ഒരു സമ്മാനം കൊടുക്കേണ്ടതാണ്. ഇതാണ് വർക്കിസാറിൻെറ സംഭാഷണശൈലി. അദ്ദേഹം എതിർക്കുമ്പോൾ ഉപയോഗിക്കുന്ന വാക്കുകളും ഇതുപോലെതന്നെയായിരുന്നു. ഇത് അദ്ദേഹത്തിൻെറ സ്വാഭാവികമായ സംഭാഷണശൈലിയാണ്. ഒരു സുസംസ്കൃത മനസ്സായിരുന്നു അദ്ദേഹത്തിൻേറത്. പക്ഷേ, പെരുമാററത്തിൽ അദ്ദേഹം ഒരു നാടൻ 'റെബലാ'യിരുന്നു.

ഒരിക്കൽ ചാത്തന്നൂരിനടുത്ത് ഒരു യോഗത്തിൽ മനുഷ്യൻെറ അല്പത്വത്തെയും മനുഷ്യൻെറ മഹത്ത്വത്തെയും പററി സംസാരിക്കുകയായിരുന്നു വർക്കിസാർ. ആ സമ്മേളന സ്ഥലത്തിൻെറ എതിർവശത്തെ കുരിശേന്തി നില്ക്കുന്ന ക്രിസ്തുവിൻെറ രൂപത്തെ നോക്കി അദ്ദേഹം ഇങ്ങനെ പറഞ്ഞു, "അതാ നോക്കൂ, മനുഷ്യനെ രക്ഷിക്കാൻ കർത്താവു നില്ക്കുന്നു. കർത്താവിനെ രക്ഷിക്കാൻ അതിനുമീതേ മനുഷ്യനിർമ്മിതമായ ഒരു ചെമ്പുകാന്തം നില്ക്കുന്നു." ഇടിമിന്നലേല്ക്കാതിരിക്കാൻ സ്ഥാപിച്ചിരുന്ന മിന്നൽ രക്ഷാചാലകത്തെ ഉദ്ദേശിച്ചാണ് അദ്ദേഹമിതു പറഞ്ഞത്.

ഇത് വിശ്വാസികൾക്കു വളരെ അരോചകമായിത്തോന്നും. പക്ഷേ, ആർക്കു രുചിക്കും ആർക്കു രുചിക്കില്ല എന്നുള്ളത് വർക്കിസാറിന് ഒരു പ്രശ്നമേ ആയിരുന്നില്ല. അദ്ദേഹത്തിനു മനസ്സിൽത്തോന്നുന്നത് അദ്ദേഹം പറയും. ഒരിക്കൽ ജോസഫ് മുണ്ടശ്ശേരി പറഞ്ഞതുപോലെ, "ഒരു പുരപ്പുറത്തു കയറിനിന്ന് ഈ വർക്കിയുണ്ടല്ലോ, വർക്കി ചിലതൊക്കെ വിളിച്ചുപറഞ്ഞു. അത് ഒരു സമുദായത്തെ സംബന്ധിക്കുന്ന സത്യങ്ങളായിരുന്നു. അത് ആ സമുദായത്തിലെ ദുരാചാരങ്ങളുടെ നിർമ്മാർജ്ജനത്തിന് പലരേയും പ്രേരിപ്പിച്ചു. അതാണു വർക്കി."

അദ്ദേഹത്തിൻെറ സ്വഭാവത്തിലെ 'റെബൽ' സ്വാഭാവികമായിത്തന്നെ തൻെറ ചുററുപാടും കാണുന്ന ജീവിതത്തോടും തൻെറ സമൂഹത്തിലെ സത്യങ്ങളോടും പ്രതികരിച്ചതാണെന്നാണ് എനിക്കു തോന്നുന്നത്. അല്ലാതെ അദ്ദേഹം ബോധപൂർവ്വം എഴുതിയതല്ല ഇതൊന്നും.

അദ്ദേഹം തിരക്കഥയും സംഭാഷണങ്ങളുമെഴുതിയ പല ചലച്ചിത്രങ്ങളും ആദ്യകാലത്ത് വളരെ പ്രശസ്തമാവുകയുണ്ടായി. അതിൽ 'സ്നേഹസീമ', 'ആശാദീപം' എന്നീ സിനിമകളിലെ സംഭാഷണം അന്നു വളരെയധികം ചെറുപ്പക്കാരെ ആകർഷിച്ചിരുന്നു. ഇതിൽ സത്യനെടുത്ത ഒരു കഥാപാത്രം തന്നെ തെണ്ടിയെന്നു വിളിച്ചു നിന്ദിക്കുന്നവരോടു പറയുന്നു, "ഞാൻ തെണ്ടിയായിരിക്കാം. നിങ്ങളുടെ പിതാമഹന്മാർ രത്നവ്യാപാരികളായിരുന്നിരിക്കാം. പക്ഷേ, ആ രത്നവ്യാപാരികൾ ലാഭമുണ്ടാക്കുവാനായി നടത്തിയിട്ടുള്ള അണിയറയിലെ തെണ്ടലുകളെപ്പോലെ ഈ തെണ്ടി ആരുടേയും മുന്നിൽ കൈനീട്ടിയിട്ടില്ലെന്ന് അഭിമാനത്തോടെ പറയാൻ സാധിക്കും." ഇത്തരത്തിൽ കാവ്യാത്മകതയുള്ള സംഭാഷണങ്ങളായിരുന്നു വർക്കിസാറിൻെറ രചനകളിലുണ്ടായിരുന്നത്.

പൊൻകുന്നം വർക്കിസാർ കാററുപോലെ, കൊടുങ്കാററുപോലെ സമൂഹമദ്ധ്യത്തിലേക്കു പാഞ്ഞുവന്ന ഒരു ശബ്ദമാണ്. അദ്ദേഹം ശബ്ദിക്കുന്ന കലപ്പയാണ്, ശബ്ദിക്കുന്ന കൂടമാണ്, കേരളത്തിൻെറ ശബ്ദിക്കുന്ന മനഃസാക്ഷിയാണ്. ഇന്നും ആ മനഃസാക്ഷി എന്തൊക്കെയോ ഓർത്ത് അസ്വസ്ഥമായി സ്പന്ദിച്ചുകൊണ്ടിരിക്കുന്നു. വർക്കിസാർ നമ്മോടൊപ്പമുണ്ട്. നമുക്കു സന്തോഷിക്കാം, ആശ്വസിക്കാം, ആയുരാരോഗ്യങ്ങൾ നേരാം.

—എൻ. ശ്രീനാഥ്

(ഒ.എൻ.വിയുമായി നടത്തിയ അഭിമുഖ സംഭാഷണത്തിൽനിന്ന്)

Printed, Published and Edited by S. Jayachandran Nair on behalf of Kala Kaumudi Publications [Pvt.] Ltd.,
at the Kala Kaumudi Press, Thiruvananthapuram